# ഗാന്ധിജിയെ ഞാൻ എന്തിന് വധിച്ചു



നാഥൂറാം വിനായക് ഗോഡ്സെ



വിവർത്തനം

ശ്രീകേഷ് പുതുവാശ്ശേരി

# ഗാന്ധിജിയെ ഞാൻ എന്തിന് വധിച്ചു?

## ( WHY I ASSASSINATED GANDHI? )

**BY**

**നാഥുറാം ഗോഡ്സെ * ഗോപാൽ ഗോഡ്സെ**

ISBN : 978-1-329-97671-9

First edition : 2016

വിവർത്തനം

**ശ്രീകേഷ് പുതുവാശ്ശേരി**

ദേശദ്രോഹികളും കാപട്യം നിറഞ്ഞവരുമായ ഷണ്ഡന്മാരെയെല്ല. ദേശസ്നേഹികളായ വീരപുത്രന്മാരെയാണ്. ഭാരതം ആഗ്രഹിക്കുന്നത്.

''കുറുക്കന്മാരെപ്പോലുള്ള ആയിരം പുത്രന്മാരെക്കാൾ സിംഹത്തെപ്പോലുള്ള ഒരു പുത്രനാണ് മാതാവിന് കീർത്തിയും അഭിമാനവും ആയിത്തീരുന്നത്. അത്തരം കുഞ്ഞുങ്ങൾക്ക് ജന്മം നൽകുന്നത് പുണ്യവതികളായ സ്ത്രീകൾ മാത്രം''.

ഭാരതത്തിന് അഭിമാനമായി മാറിയിട്ടുള്ള ദേശസ്നേഹികളായ വീരപുത്രന്മാർക്ക് ജന്മം നൽകിയ എല്ലാ അമ്മമാർക്കും ശതകോടി പ്രണാമം.



**നാഥുറാം വിനായക് ഗോഡ്സെയുടെ ചിതാഭസ്മം**

സ്വാർത്ഥതയുടെ ലാഞ്ഛനകളില്ലാതെ മാതൃഭൂമിയെ സ്നേഹിച്ച, അവളുടെ സ്വാതന്ത്രത്തിനായി സ്വജീവൻ ബലിയർപ്പിച്ച എല്ലാ വീര ദേശാഭിമാനികളുടെയും സ്മരണയ്ക്ക് മുന്നിൽ വിനീതമായ പ്രണാമം അർപ്പിച്ചുകൊണ്ട്..

ഗാന്ധിജിയെ ഞാൻ എന്തിന് വധിച്ചു?. എന്ന ഈ ഗ്രന്ഥം ശ്രീ. ഗോപാൽ ഗോഡ്സെ, അദ്ദേഹത്തിന്റെ മൂത്ത സഹോദരനായ നാഥുറാമിന്റെ അവസാന പ്രസ്ഥാവനയും തന്റെ അനുഭവങ്ങളും ശ്രീ വീരേന്ദ്ര മെഹ്രയാൽ കൂട്ടിയിണക്കപ്പെട്ട പ്രതികളുടെ ചരിത്രവും ജസ്റ്റിസ്. ജെ.ഡി ഖോസ്‌ലെയുടെ ഓർമ്മക്കുറിപ്പുകളും ചേർത്ത് പ്രസിദ്ധീകരിച്ച ‘‘വൈ ഐ അസ്സാസിനേറ്റഡ് ഗാന്ധി? എന്ന ആഗലേയ ഗ്രന്ഥത്തിന്റെ മലയാളം പതിപ്പാണ്. എന്നാൽ ശ്രീ വീരേന്ദ്ര മെഹ്രയുടെ ഈ ഗ്രന്ഥം വായിക്കവെ എന്റെ മനസ്സിൽ ഗാന്ധിവധം എന്നത് പലരാഷ്ട്രീയ ലക്ഷ്യങ്ങളും മുൻകൂട്ടി നടത്തപ്പെട്ട കൊലപാതകമായും ഇതിന് പിന്നിൽ ഗ്രന്ഥത്തിൽ പറഞ്ഞവരല്ലാതെ മറ്റ് പലരുമാകാം പ്രതി എന്ന് സംശയം തോന്നുകയാലും അതിനെ പ്പറ്റി കൂടുതൽ പരിശോധിക്കുവാനുള്ള പ്രചോദനം ലഭിക്കുക യുണ്ടായി. അതിന്റെ ഫലമായി വിവർത്തനത്തിന്റെ അവസാന ഭാഗത്ത് ചുരുളഴിയാത്ത നിഗൂഢതകൾ എന്നപേരിൽ ഒരു അദ്ധ്യായം കൂടി ചേർക്കുവാൻ ഇടയായി. ഇതിൽ പറഞ്ഞിരിക്കുന്ന കാര്യങ്ങൾ വായനക്കാരുടെ യുക്തിക്കും ബുദ്ധിക്കും അതീതമല്ല. പക്ഷെ കുറ്റപത്രത്തിന്റെ അടിസ്ഥാനത്തിൽ ശ്രീ. ഖോസ്‌ലെ പങ്കുവയ്ക്കുന്ന അനുഭവവും ഗോഡ്സെ പറയുന്നതും തമ്മിൽ ചിലയിടത്ത് പൊരുത്തക്കേടുകൾ തോന്നുന്നുണ്ട്. നാഥുറം താൻ ആണ് ഗാന്ധിജിയെ വധിച്ചത് എന്ന് വിശ്വസിക്കുമ്പോൾ അത് തികച്ചും മിഥ്യാധാരണയായി വായനക്കാരന് അദ്ധ്യായത്തിന്റെ അവസാനം സ്വാഭാവീകമായും തോന്നാം. എന്ന് മാത്രമല്ല, മറ്റ് പ്രതികളായ ഗോപാൽ ഗോഡ്സെ, വി.ഡി. സവർക്കർ, ആപതെ എന്നിവരെ ഈ കേസിൽ കുടുക്കിയതാണെന്ന് മനസ്സിലാവുകയും ചെയ്യും. ആപ്തെ വധശിക്ഷ ലഭിക്കാൻ വിധത്തിൽ എന്ത് തെറ്റാണ് ചെയ്തത് എന്നത് ചോദ്യചിഹ്നമായിത്തീരുന്നു എന്നതാണ് മറ്റൊരു കാര്യം ?.

കേസിന്റെ സുപ്രധാനമായ അവസാനകുറ്റപത്രം കാണാതാകുകയും, രേഖകൾ നശിപ്പിക്കപ്പെട്ടിരിക്കുന്നതായി കാണുന്നതും ഈ കേസ് പുനരന്വേഷണം ഉണ്ടാവുകയാണെങ്കിൽ കൂടുതൽ ഹാനി ഉണ്ടാവാതിരിക്കാൻ ഇതിനെ സംബന്ധിച്ച് ഭയപ്പെടുന്നവർ ചെയ്തതാണെന്ന് സ്വാഭാവീകമായും സംശയിക്കേണ്ടിയിരിക്കുന്നു. ഗാന്ധി വധക്കേസിൽ ഗുഢാലോചന നടന്നിട്ടുണ്ടെന്നത് സ്പഷ്ടമാണ്. എന്നാൽ ആ ഗൂഢാലോചന ഗോഡ്സെയാണോ, നെഹ്രു ഗവണ്മെന്റാണോ, വത്തിക്കാനോ അവർ മുഖാന്തരം ബ്രിട്ടിഷുകാരാണോ അതോ മറ്റ് ആരെങ്കിലുമാണോ നടത്തിയിരിക്കുന്നത് എന്ന് കണ്ടെത്തേണ്ടിയിരിക്കുന്നു. എങ്കിലും സംശയാസ്പദവും സമകാലീകവുമായ വസ്തുതകൾ നാഥുറാം നിറയൊഴിച്ചില്ലെങ്കിലും ഗാന്ധിജി വധിക്കപ്പെടുമായിരുന്നു എന്ന സംശയം ദൃഢപ്പെടുത്തുന്നു. ഗാന്ധി.. ഗോഡ്സെ തുടങ്ങിയ വാക്കുകൾ രാഷ്ട്രീയ സ്വാർത്ഥലാഭങ്ങൾക്കായി ഉപയോഗിക്കപ്പെടുന്ന ഇക്കാലത്ത് നടന്ന കാര്യങ്ങളുടെ സത്യസന്ധമായ ആവിഷ്കാരത്തിലൂടെ ഈ ഗ്രന്ഥം വായനക്കാരുടെ മനസ്സിൽ വെളിച്ചം വീശട്ടെ എന്ന് ആശംസിച്ചുകൊണ്ട്...

വിവർത്തകൻ

ശ്രീകേഷ് പുതുവാശ്ശേരി

ഗാന്ധിജിയെ നിറയൊഴിച്ച ഉടനെ തന്നെ എന്റെ ജീവിതവും അവസാനിക്കുകയാണ് എന്നത് എനിക്കു ബോദ്ധ്യമായിരുന്നു. അന്ന് മുതൽ ഞാൻ ധ്യാനത്തിലും തപസ്സിലും ദിവസങ്ങൾ തള്ളിനീക്കി. രാജ്യത്തിന് വേണ്ടി ഗാന്ധിജി വളരെ വലിയ ത്യാഗങ്ങളാണ് സഹിച്ചതെന്ന് സമ്മതിച്ച് കൊടുക്കുവാൻ ഞാൻ എന്റെ മനസ്സിനെ തയ്യാറാക്കിക്കൊണ്ടിരുന്നു. ഞാൻ അദ്ദേഹത്തിനും അദ്ദേഹത്തിന്റെ സേവനങ്ങൾക്കും നന്ദി പറയണമായിരുന്നു. എന്നുവെച്ച് രാജ്യത്തിന്റെ സേവകന് ജനങ്ങളെ വഞ്ചിച്ച് രാജ്യത്തെ വിഭജിക്കാനുള്ള യാതൊരു അധികാരവുമില്ല.

ഞാൻ ആരുടെയും ദയ ആഗ്രഹിക്കുന്നില്ല. എനിക്ക് വേണ്ടി ആരും ആരുടെയും ദയ യാജിക്കുന്നതും ഞാൻ ആഗ്രഹിക്കുന്നില്ല. സ്വരാജ്യത്തോടുള്ള ആരാധന ഇത്രയും വലിയ പാപമാണെങ്കിൽ ഞാൻ ആ പാപം ചെയ്തിരിക്കുന്നു എന്ന് അംഗീകരിക്കുന്നു. അതല്ല ഒരു യോഗ്യതയാണെങ്കിൽ അത് വിനീതമായി സ്വീകരിക്കുകയും ചെയ്യുന്നു.

എന്റെ പ്രവർത്തിയിലെ നന്മയെ എല്ലാ വശങ്ങളിലും വിമർശന ബുദ്ധിയോടെ കാണാൻ ശ്രമിക്കുന്നവരാൽ ഇല്ലാതാക്കാൻ സാധ്യമല്ല എന്ന് എനിക്ക് പരിപൂർണ്ണ ആത്മവിശ്വാസമുണ്ട്. ഭാവിയിൽ എന്നെങ്കിലും സത്യസന്ധരായ എഴുത്തുകാർ എന്റെ പ്രവൃത്തിയുടെ മൂല്യം തിരിച്ചറിയും എന്നതിൽ എനിക്ക് യാതൊരു സംശയവും ഇല്ല.

നാഥൂറാം വിനായക് ഗോഡ്സെ

നവംബർ 1948

# ഗ്രന്ഥകാരന്റെ കുറിപ്പ്

1970 കളുടെ അവസാനത്തിൽ ഞാൻ ജസ്റ്റിസ് ജി.ഡി.ഖോസ്‌ലെ എഴുതിയ 'മർഡർ ഓഫ് മഹാത്മ ആൻഡ് അതർ കേസസ് ഫ്രം എ ജഡ്ജ്സ് നോട്ട്ബുക്ക്' വായിക്കുവാൻ ഇടയായി. നാഥൂറാം ഗോഡ്സെയുടെ വധശിക്ഷ പുറപ്പെടുവിച്ച ജസ്റ്റിസ് പാനലിലെ മൂന്ന് ജഡ്ജിമാരിൽ ഒരാളായിരുന്നു അദ്ദേഹം. കൊലചെയ്യുവാനുള്ള യഥാർത്ഥ കാരണവും ശ്രോതാക്കളുടെ പ്രതികരണങ്ങളും വളരെ ഹൃദയസ്പർശിയായി വിവരിക്കപ്പെട്ട ഒരു പുസ്തകമായിരുന്നു അത്. അദ്ദേഹം പറയുന്നത് അനുസരിച്ച് ഗോഡ്സെ നിരപരാധി ആണ് എന്ന് വിശ്വസിക്കുന്ന വൻ ഭൂരിപക്ഷം വരുന്ന ജനസമൂഹത്താൽ സമർപ്പിക്കപ്പെട്ട ഹർജി പരിഗണിക്കപ്പെടും എന്ന് കോടതിമുറിയിൽ അന്ന് കൂടിയിരുന്ന ശ്രോതാക്കളടക്കം വിശ്വസിച്ചിരുന്നു. അത്രയും ശക്തമായ പ്രതിരോധമായിരുന്നു ഗോഡ്സെക്ക് വേണ്ടി അവരിൽ നിന്നും ഉണ്ടായിരുന്നത്.

ഗോഡ്സെയുടെ അവസാന പ്രസ്ഥാവനകൾ അക്കാലത്തെ ഗവണ്മെന്റ് നിരോധിച്ചിരുന്നു. ഇന്ന് 2014ലും കാലാതീതമായി ഗോഡ്സെക്ക് അനുകമ്പ ലഭിക്കും എന്ന് ഭയന്ന് പ്രസാർ ഭാരതി, കേതൻ മേഹ്തയും ദീപ സാഹിയും ചേർന്ന് നിർമ്മിച്ച ഗാന്ധിയെ കുറിച്ചുള്ള 52 എപ്പിസോഡുകൾ ഉള്ള സീരിയലിന് അനുമതി നിക്ഷേധിച്ചിരിക്കുന്നു. പ്രദീപ് ദാൽവിയുടെ 'മി നാഥൂറാം ഗോഡ്സെ ബോൾടോയ്' എന്ന സ്റ്റേജ് നാടകം ഹൈക്കോടതി ഇടപ്പെട്ട് തടഞ്ഞു. നാടകങ്ങൾക്ക് വിലക്ക് കല്പ്പിച്ചത് 2001 മുതലാണ്. ചരിത്രത്തിന്റെ ഭാഗങ്ങൾ തടഞ്ഞുവയ്ക്കുന്നതും, മൂടിവയ്ക്കുന്നതും ഒന്നിനും ഒരു പരിഹാരമല്ല.

നാഥൂറാം ഗോഡ്സെയുടെ പ്രസ്ഥാവന ഗോപാൽ ഗോഡ്സെ പ്രസിദ്ധീകരിച്ച ശേഷം എനിക്ക് തോന്നി ഇത് ജസ്റ്റിസ് ഖോസ്‌ലെയുടെ വിവരണവും ചേർത്ത് പുനഃപ്രസിദ്ധകരിച്ചാൽ നാന്നായിരിക്കും. അതിനായി ഈ കേസുമായി ബന്ധപ്പെട്ടവരുടെ ചിത്രങ്ങൾ ശേഖരിച്ച് വായനക്കാർക്ക് സുഗ്രാഹ്യമായ ഒരു ചിത്രം ലഭിക്കുവാൻ വേണ്ടവിധത്തിൽ ക്രമീകരിച്ചിട്ടുണ്ട്.

മായ്ച്ചുകളയാനാവാത്തതും ചരിത്രത്തിന്റെ ദുർമുഖങ്ങൾ ഇഷ്ട പ്പെടാത്തതും പൂർണ്ണതയുള്ളതുമായ ചരിത്രത്തെ സ്നേഹിക്കുന്ന വർക്ക് ഈ പുസ്തകം വളരെ അധികം ഇഷ്ടപ്പെടും എന്ന് എനിക്ക് പരിപൂർണ്ണ വിശ്വാസമുണ്ട്.

വിരേന്ദ്രർ മെഹ്ര

# ആമുഖം

മോഹൻദാസ് കരംചന്ദ് ഗാന്ധി ഇൻഡ്യൻ രാഷ്ട്രീയ രംഗത്തേയ്ക്ക് കടന്നുവരുന്നത് 1915 കളിലാണ്. ആ സാന്നിദ്ധ്യം 30.01.1948 ൽ നാഥൂറാം വി. ഗോഡ്സെ ഉതിർത്ത മൂന്ന് വെടിയുണ്ടകളേറ്റ് മരണം വരിക്കുന്നതുവരെ തുടർന്നു. ഗോഡ്സെ നിയമത്തിന് കീഴടങ്ങുകയും ചെയ്തു.

പ്രശസ്തമായ റെഡ് ഫോർട്ട് വിചാരണയിൽ വച്ച് ജഡ്ജി, തനിക്കെതിരെയുള്ള കുറ്റപത്രത്തിൽ പറഞ്ഞിരിക്കുന്ന ആരോപണങ്ങളോട് എന്താണ് പറയാനുള്ളത് എന്ന് ചോദിക്കുകയുണ്ടായി. ഗോഡ്സെ ഇതിന് മറുപടിയായി വിശദമായ ഒരു പ്രസ്ഥാവന നൽകുകയുണ്ടായി. ആ പ്രസ്ഥാവനയാണ് ഇവിടെ അവതരിപ്പിക്കുന്നത്.

ഗോഡ്സെയുടെ പ്രസ്ഥാവനയുടെ പ്രസിദ്ധീകരണം പ്രത്യേകമായ കാരണങ്ങളെ മുൻനിർത്തി നിരോധിക്കുകയുണ്ടായി. ചീഫ് പ്രോസിക്യൂട്ടറായ സി.കെ ദഫ്താരി, കുറ്റവാളിയായി അവരോധിക്കപ്പെട്ട നാഥൂറാം ഗോഡ്സെ തയ്യാറാക്കി അവതരിപ്പിക്കാൻ കൊണ്ട് വന്ന പ്രസ്ഥാവനയ്ക്ക് ഈ അസാധാരണമായ കേസിൽ അനുമതി നൽകരുതെന്ന് കോടതിയോട് അഭ്യർത്ഥിച്ചു. ഈ അഭ്യർത്ഥന ചില ലക്ഷ്യങ്ങളാൽ ആയിരുന്നു. പ്രോസിക്യൂഷൻ ഭാഗത്ത് നിന്നുള്ള കുറ്റാന്വേഷകർ ഗോഡ്സെ കുറ്റസമ്മതം നടത്തുന്നതിനും മുൻപ് തന്നെ ഗോഡ്സെയെ കൊലപാതകിയായി ചാർജ് ചെയ്തിരുന്നു. നാഥൂറാം എല്ലാം തോണ്ടിയെടുത്ത് കോടതിക്ക് മുൻപാകെ കേസിനു പിന്നിലുള്ള പ്രതിഫലങ്ങളെപ്പറ്റിയും, വാഗ്ദാനങ്ങളെപ്പറ്റിയും, ചതിയെപറ്റിയും, ഉടമ്പടികളെപ്പറ്റിയും പറയുന്നത് ഗാന്ധിജിക്ക് മാത്രമല്ല ഭരണപാർട്ടിയായ കോൺഗ്രസ്സിനും ക്ഷീണം ഉണ്ടാക്കുന്ന കാര്യമായതിനാൽ പ്രോസിക്യൂഷൻ പ്രസ്ഥാവന നടത്തുന്നത് ആദ്യം മുതൽ തന്നെ തടയാൻ ആഗ്രഹിച്ചു. എന്നാൽ ജഡ്ജിയായ ശ്രീ. ആത്മ ചരൺ ഇതിനെതിരെ ശ്രീ. ദഫ്താരിയെ ചോദ്യം ചെയ്തു.

''കുറ്റാരോപിതന് തന്റെ ഭാഗം ന്യായീകരിക്കാൻ വേണ്ടി വാദിക്കാനുള്ള അവസരം ഉള്ളപ്പോൾ എനിക്ക് എങ്ങിനെയാണ് അതിനെ തടസ്സപ്പെടുത്താൻ കഴിയുന്നത്?. നിങ്ങളുടെ തടസ്സവാദത്തെ ന്യായീ

കരിക്കുന്ന നിയമവശം ചൂണ്ടിക്കാണിക്കുകയാണെങ്കിൽ അത് അംഗീകരിക്കാവുന്നതാണ്''.

എന്നാൽ അത്തരത്തിലുള്ള ഒരു നിയമവും നിലവിൽ ഇല്ല എന്ന് വാദിഭാഗം അഭിഭാഷകനായ ശ്രീ.ദഫ്ത്താരിക്ക് അംഗീകരിക്കേണ്ടി വരികയും നീതിപീഠം ഗോഡ്സെയെ പ്രസ്ഥാവന വായിക്കുവാൻ അനുവദിക്കുകയും ചെയ്തു.

പിറ്റേദിവസത്തെ പത്രങ്ങൾ ആ പ്രസ്ഥാവനയുടെ പ്രസക്ത ഭാഗങ്ങൾ പ്രസിദ്ധീകരിക്കുകയും എന്താണെന്ന് അറിയാതിരുന്ന ബുദ്ധിജീവികളും സാധാരണക്കാരും അടങ്ങുന്ന വലിയ വിഭാഗം ഗോഡ്സെയുടെ നിലപാട് എന്തായിരുന്നു എന്ന് അറിയുകയും ചെയ്തു. ഗോഡ്സെ ഗാന്ധിജിയെ കൊലപ്പെടുത്തിയ കുറ്റത്തിൽ നിന്നും ഒരിക്കലും ഒഴിഞ്ഞുമാറിയിരുന്നില്ല എന്ന ഒരു കാര്യം കൂടി അവർ മനസ്സിലാക്കിയിരുന്നു.

പണ്ഡിറ്റ് ജവഹർലാൽ നെഹ്രു, ആയിരുന്നു അന്നത്തെ ഇൻഡ്യൻ പ്രധാനമന്ത്രി. അദ്ദേഹം എല്ലാസംസ്ഥാനങ്ങൾക്കും നൽകിയ നിർദ്ദേശം അനുസരിച്ച് ഗോഡ്സെയുടെ പ്രസ്ഥാവന ഭാഗീകമായോ, പൂർണ്ണമായോ എല്ലായിടത്തും നിരോധിക്കപ്പെട്ടു. അല്ലെങ്കിൽ കോൺഗ്രസ്സ് ഭരണകൂടം ആ പ്രസ്ഥാവനയെ ഇല്ലാതാക്കാൻ ശ്രമിച്ചു.

ഈ വേളയിൽ ഗവണ്മെന്റ് വളരെ ബുദ്ധിപരമായി കളിച്ചു. ഗോഡ്സെ തന്റെ വാദം ജൂൺ 1949ൽ സിംല കോടതിയിൽ പൂർത്തിയാക്കി ജഡ്ജിമാർ അവരുടെ ചേംബറുകളിലേയ്ക്ക് തിരികെ എത്തുന്നതിനുമുൻപായി പോലീസ് മാദ്ധ്യമ പ്രവർത്തകരോട് ബലം പ്രയോഗിക്കുകയും അവരുടെ കൈയ്യിലുള്ള കുറിപ്പ് പുസ്തകങ്ങൾ കീറി കഷ്ണങ്ങളാക്കി പറത്തുകയും സത്യം പുറത്തുവിട്ടാൽ അവരെ ഇല്ലാതാക്കിക്കളയുമെന്ന് ഭീഷിണിപ്പെടുത്തുകയും ചെയ്തു.

ലോകമെമ്പാടുമുള്ള ജനത മഹാത്മ ഗാന്ധിയുടെ ഘാതകനെപ്പറ്റി അറിയുവാൻ അതിയായി ആഗ്രഹിച്ചു. അയാൾ എപ്രകാരമുള്ള വ്യക്തി ആയിരുന്നു? എന്തിനുവേണ്ടിയാണ് ഇപ്രകാരം ചെയ്തത്? അവർ പരസ്പരം ചോദിച്ചു കൊണ്ടിരുന്നു.

നാഥൂറാം ഗോഡ്സെയുടെ കോടതിയിലെ പ്രസ്ഥാവനയുടെ പ്രസിദ്ധീകരണത്തിന് അസാധാരണവും ഭീമമായതുമായ ആവശ്യക്കാരായിരുന്നു. അത് കോടതിയിൽ അവതരിപ്പിക്കപ്പെട്ടതുപോലെ തന്നെ ഇംഗ്ലീഷ് ഭാഷയിൽ ആയിരുന്നു.

പേരെടുത്തത് എന്ന് പറയപ്പെടുന്ന പല എഴുത്തുകാരും പ്രസാധകരും ഈ പ്രസ്ഥാവനകൾ വികലമാക്കി. സത്യം സത്യമായി അവതരിപ്പിക്കുന്നതിന് പകരം തെറ്റുധാരണപരത്തുന്നതും, വ്യംഗ്യങ്ങൾ നിറഞ്ഞ കുത്തുവാക്കുകളും അതിശയോക്തികളും കലർത്തി തരംതാണ വിധത്തിൽ അവരുടെ സാഹിത്യസൃഷ്ടി അവതരിപ്പിച്ച് ചരിത്രത്തെ വളച്ചൊടിച്ചു.

പിതൃശ്യൂന്യരായ ഈ എഴുത്തുകാരുടെ പണത്തിന് മേലുള്ള സത്യസന്ധത ഇല്ലായ്മയും കുപ്രചരണം പരത്തുന്നതുമായ വാല്യങ്ങളെ ഇല്ലായ്മ ചെയ്ത് ശുദ്ധീകരിക്കാൻ പോന്നതായിരുന്നു നാഥൂറാമിന്റെ ആധികാരീകമായ പ്രസ്ഥാവന. ഈ നഗ്നവും പൊള്ളയായതുമായ വാല്യങ്ങളെ അപ്പാടെ ഒഴുക്കികളഞ്ഞുകൊണ്ട് വായനക്കാർ യാഥാർത്ഥ്യങ്ങളെ സ്വയം അവലോകനം ചെയ്യും എന്നത് ഉറപ്പുള്ളതായ വസ്തുത തന്നെ ആയിരുന്നു. നാഥൂറാമിന്റെ സ്വന്തം വരികളിൽ നിന്നും തന്നെ അത് വളരെ സ്പഷ്ടമാണ്. ''സത്യസന്ധരായ എഴുത്തുകാർ ഭാവിയിൽ എന്നെങ്കിലും ഒരിക്കൽ എന്റെ പ്രവൃത്തിയെ തുലനം ചെയ്ത് അതിന്റെ മൂല്യം കണ്ടെത്തുക തന്നെ ചെയ്യും''.

നിയമം വധശിക്ഷയ്ക്ക് വിധിക്കപ്പെട്ടവരുടെ പ്രഖ്യാപനങ്ങൾക്ക് പ്രത്യേക പവിത്രത നൽകിയിരുന്നു. എന്നാൽ നാഥൂറാം പ്രത്യേക സാഹചര്യത്തിൽ പുറപ്പെടുവിച്ച ഈ പ്രസ്ഥാവനകൾക്ക് അധികാരവർഗ്ഗം യാതൊരു പവിത്രതയും കല്പ്പിച്ചിരുന്നില്ല.

ഗ്രന്ഥകാരനായ ഗോപാൽ ഗോഡ്സെ നാഥുറാമിന്റെ ഇളയ സഹോദരനായിരുന്നു. അദ്ദേഹവും ഗാന്ധി കൊലപാതക കേസിൽ പ്രതി ചേർക്കപ്പെട്ടിരുന്നു. എന്ന് മാത്രമല്ല ഗൂഡാലോചനയിൽ പങ്കാളിയാണ് എന്ന് കോടതി കണ്ടെത്തുകയും ജീവപര്യന്തം തടവിന് വിധിക്കപ്പെടുകയും ചെയ്തു. 1965ൽ ശിക്ഷാകാലാവധി കഴിഞ്ഞ് പുറത്ത് ഇറങ്ങിയ അദ്ദേഹം ഒരു മാസത്തിന് ശേഷം വീണ്ടും

ഡിഫൻസ് ഓഫ് ഇൻഡ്യ നിയമ പ്രകാരം അറസ്റ്റ് ചെയ്യപ്പെട്ട് ഒരു വർഷം കൂടി തടവ് ശിക്ഷ അനുഭവിക്കേണ്ടിവരികയും 1965 ന്റെ അവസാനം മോചിപ്പിക്കപ്പെടുകയും ചെയ്തു..

ഈ പുസ്തകം റെഡ് ഫോർട്ട് വിസ്താരത്തിലെ നാഥൂറാമിന്റെ പ്രസ്താവനയുടെ പൂർണ്ണരൂപത്തിൽ ഇക്കാലത്തെ പ്രസക്തിയെ തേടുകയാണ്. സംഭവങ്ങളിലേയ്ക്ക് കടക്കുന്നതിന് മുൻപായി കേസ് അന്വേഷണത്തിന്റെ വിശദ്ധാംശങ്ങളും പ്രത്യേക കോടതിയുടെ രൂപികരണവും വിശദ്ധീകരിച്ചിട്ടുണ്ട്. പ്രസ്താവന പൂർണ്ണമായതിന് ശേഷമുള്ള നടപടി ക്രമങ്ങളും 15.11.1949 വരെയുള്ള അപ്പീലുകളും നാഥൂറാമും ആപ്തെയും വധശിക്ഷ ഏറ്റുവാങ്ങിയത് വരെയുള്ള കാര്യങ്ങളും അതിന് ശേഷം കൊടുത്തിരിക്കുന്നു. അതിന് ശേഷം നാഥൂറം വിനായക് ഗോഡ്സെയുടെയും മറ്റ് പ്രതികളുടെയും ചരിത്രവും ജയിൽവാസം അനുഷ്ഠിക്കുമ്പോൾ ഉണ്ടായിരുന്ന ഗ്രന്ഥകാരന്റെ ചിന്തകകളും വിവരിച്ചിരിക്കുന്നു. പിന്നീടുള്ള സംഭവങ്ങളെക്കുറിച്ച് അല്ലെങ്കിൽ പരസ്പര വിരുദ്ധമായ പ്രസ്താവനകളെ കുറിച്ച് രണ്ടുവാക്ക് ഗാന്ധിയൻ ആശയങ്ങളുമായി ഇടകലർത്തി ഉപസംഹാരത്തിൽ വിശദ്ധീകരിച്ചിരിക്കുന്നു.നാഥൂറാമിന്റെ വിൽപത്രം അവസാനം നൽകിയിരിക്കുന്നു.

വിൽപത്രത്തിൽ തന്റെ അവസാനത്തെ പ്രസ്ഥാവന പ്രസിദ്ധീകരിക്കാനുള്ള അവകാശം നാഥൂറാം ഗോഡ്സെ തന്റെ ഇളയ സഹോദരൻ ദത്താത്രേയക്ക് നൽകിയിരിക്കുന്നു. ആ അവകാശം അദ്ദേഹം ഗ്രന്ഥകാരനായ ഗോപാൽ ഗോഡ്സെയ്ക്ക് ദയാപൂർവ്വം നൽകുകയുണ്ടായി. അതിന് ഗോപാൽ ഗോഡ്സെ അദ്ദേഹത്തോട് അതിയായ കൃതജ്ഞത രേഖപ്പെടുത്തിയിരിക്കുന്നു. ഗ്രന്ഥകാരനെ ഈ ഗ്രന്ഥം പുറത്തിറക്കാൻ സഹായിച്ച പ്രസാധകരോടും അദ്ദേഹം തന്റെ ഹൃദയം നിറഞ്ഞ കൃതജ്ഞത രേഖപ്പെടുത്തുന്നു.

19 സെപ്തംബർ 1993 (ഗോപാൽ ഗോഡ്സെ)

## ഉള്ളടക്കം

# സംഭവങ്ങൾ

ഇൻഡ്യയുടെ വിഭജനം ശരിവയ്ക്കപ്പെടുകയും 15.ആഗസ്ത്.1947 ൽ ബ്രിട്ടീഷ് ഭരണം അവസാനിക്കപ്പെടുകയും ചെയ്തതോടൊപ്പം രണ്ട് രാജ്യങ്ങളുടെ (വിഭജിത) ഇൻഡ്യയുടെയും പാക്കിസ്താന്റെയും രൂപികരണം നടന്നു. വളരെ വൻതോതിൽ ജനങ്ങൾ ഇരുരാജ്യങ്ങളിലേയ്ക്കും പാലയനം നടത്തിയതോടൊപ്പം വിശദ്ധീകരണത്തിനും അപ്പുറത്തേയ്ക്ക് കൊള്ളയും കൊലയും അക്രമങ്ങളും ബലാത്സംഗങ്ങളും മാത്രമല്ല നടക്കാൻ പാടില്ലാത്തതായ എല്ലാം നടന്നു കൊണ്ടിരുന്നു. ഇരയായ അഭയാർത്ഥികളുടെ പ്രത്യേകിച്ച് ഹിന്ദുക്കളുടെ സ്ഥിതി അതിദയനീയമായിരുന്നു. എന്നിരുന്നിട്ടും ഗാന്ധിജിയുടെ പ്രവൃത്തികൾ ഹിന്ദു വിരോധം നിറഞ്ഞതും മുസ്ലീം പ്രീണന സ്വഭാവം പ്രകടമാക്കുന്നതും ആയിരുന്നു. രാജ്യത്തിന്റെ ഏകീകരണം ഇനിയും പൂർത്തിയാകാനിരിക്കെ ഹൈദരാബാദിലെ ഭരണാധികാരിയായ നിസ്സാമിന്റെ കീഴിൽ കാര്യങ്ങൾ കൂടുതൽ വഷളാകുകയും കാശ്മീർ ആക്രമണത്തിന്റെ നിഴലിൽ തുടരുകയും ചെയ്തു.

ശ്രീ. സർദാർ വല്ലാഭായി പട്ടേൽ ആയിരുന്നു അന്നത്തെ ഇൻഡ്യയുടെ ഡെപ്യൂട്ടി പ്രധാനമന്ത്രി. വിഭജനകാലത്ത് 55 കോടി രൂപ പാക്കിസ്താന് നഷ്ടപരിഹാരമായി നൽകുക എന്നത് ചർച്ചാപരമായ സംവാദങ്ങളിലും വിട്ടുവീഴ്ചകൾക്കിടയിലും കുടുങ്ങിക്കിടന്ന പ്രധാനമായ പ്രശ്നമായിരുന്നു. ഈ സങ്കീർണ്ണമായ പ്രശ്നം പാക്കിസ്താന്റെ കാശ്മീരുമായുള്ള അഭിനിവേശവുമായി വേർതിരിക്കാനാവാത്ത വിധത്തിൽ ബന്ധിക്കപ്പെട്ടിരിക്കുന്നു. 12.01.1947 ലെ പ്രസ്സ് കോൺഫറൻസിൽ സർദാർ വല്ലാഭായി പട്ടേൽ ഇൻഡ്യയുമായുള്ള ഈ പ്രശ്നത്തിൽ നിസ്സംശകരമായി ഒരു പ്രഖ്യാപനം നടത്തി.

‘‘കാശ്മീരിനുമേലുള്ള പാക്കിസ്താന്റെ ആക്രമിച്ചുകൊണ്ടുള്ള കടന്നുകയറ്റം ഈ കരാർ നടപ്പാക്കുന്നത് നീട്ടിവയ്ക്കുന്നതിലൂടെ നാം പരിപൂർണ്ണമായി ന്യായികരിക്കുന്നു. ഈ കരാർ പാക്കിസ്താന് ഏതെങ്കിലും കൃത്യമായ തീയതിയിൽ പണം നൽകിക്കൊള്ളാമെന്ന് അംഗീകരിക്കുന്ന തരത്തിൽ ഇൻഡ്യാ ഗവണ്മെന്റുമായി ബന്ധിക്കപ്പെട്ടിരിക്കുന്നില്ല. അതിനാൽ പാക്കിസ്താന് സ്വയം ന്യായികരി

ക്കാനോ പണം നിയുക്ത സമയത്ത് നൽകണമെന്ന് ശഠിക്കുവാനോ അവകാശം ഇല്ല. തെളിച്ച് പറയുകയാണെങ്കിൽ കാശ്മീർ പ്രശ്നം തീരുന്നതുവരെ പാക്കിസ്താനുമായുള്ള പണമിടപാട് നടത്തുവാൻ ഇൻഡ്യ ഉദ്ദേശിക്കുന്നില്ല''.

അങ്ങിനെ കാശ്മീർ പ്രശ്നത്തിന് തീർപ്പ് ഉണ്ടാകുന്നതുവരെ പാക്കിസ്താന് നൽകേണ്ടിയിരുന്ന 55കോടി രൂപ സർദാർ വല്ലാഭായ് പട്ടേലിനാൽ തടഞ്ഞു വയ്ക്കപ്പെട്ടു.

ഈ തീ അണയ്ക്കുവാൻ രണ്ട് മാർഗ്ഗങ്ങൾ ഉണ്ടായിരുന്നു. ഒന്നുകിൽ വെള്ളമൊഴിക്കുക അല്ലെങ്കിൽ തീ പിടിക്കാൻ സാദ്ധ്യതയുള്ള വസ്തുക്കൾ മാറ്റുക. ഇൻഡ്യൻ സൈന്യം പാക്ക് അധിനിവേശകരായ അക്രമികളെ തടയുവാനും അവരെ തുരത്തിയോടിക്കുവാനും കഠിന പരിശ്രമം നടത്തി കൊണ്ടിരുന്നു. പാക്കിസ്താനുമായുള്ള പണമിടപാട് മരവിപ്പിച്ച യുദ്ധതന്ത്രം വളരെ മൂല്യമേറിയതായിരുന്നു. അതുകൊണ്ട് തന്നെ തീ പിടിയ്ക്കുന്ന സാഹചര്യങ്ങൾ ഒഴിവാക്കുക എന്നത് വളരെ നിർണ്ണായകവുമായിരുന്നു. ഇത്തരത്തിലുള്ള സാഹചര്യത്തിൽ പാക്കിസ്താന് നൽകേണ്ടിയിരുന്ന 55 കോടി രൂപ പിടിച്ച് വയ്ച്ച ഇൻഡ്യയുടെ നിലപാട് വളരെ പ്രശംസനീയമായിരുന്നു. ഇത് രക്തദൂഷിതമായ കാശ്മീർ ആക്രമണങ്ങളിൽ നിന്നും ഹിന്ദുക്കളെ സംരക്ഷിക്കുന്നതിന് ഉതകുന്നതും ദീർഘവീക്ഷണമുള്ളതും എളുപ്പത്തിൽ സമാധാനം കൈവരിക്കാൻ കഴിയുന്നതുമായ മാർഗ്ഗവും ആയിരുന്നു. രണ്ട് ദശാബ്ദത്തിന് ശേഷം ശാസ്തിയുടെ പ്രധാനമന്ത്രിപദത്തിലെ നേതൃപാഠവത്തിൽ ഇൻഡ്യൻ സൈന്യം ലാഹോറിലേയ്ക്ക് മാർച്ച് നടത്തി പാക്കിസ്താൻ അക്രമികളെ കാശ്മീരിന്റെ മണ്ണിൽ നിന്നും തുടച്ച് നീക്കിയതും പ്രശംസ അർഹിക്കുന്നതാണ്.

ഇത്തരത്തിലുള്ള സംഭ്രമജനകമായ ദിനങ്ങളിൽ, ഗാന്ധിജി ഡൽഹിയിൽ താമസം ആരംഭിച്ചു. ഉന്നതരായ നേതാക്കൾ പലരും അദ്ദേഹത്തെ കാണുകയും രാഷ്ട്രീയമായ ഈ സാഹചര്യങ്ങളെക്കുറിച്ച് ചർച്ച നടത്തുകയും ചെയ്തു. എന്നാൽ ഗാന്ധിജി ഇൻഡ്യാ ഗവണ്മെന്റിന്റെ തിരുമാനത്തെ നഖശിഖാന്തം എതിർക്കുകയാണ് ഉണ്ടായത്. ഗാന്ധിയെ സംബന്ധിച്ചിടത്തോളം ഇൻഡ്യ പാക്കിസ്താന്റെ പാതയിൽ തടസം സൃഷ്ടിക്കുകയാന് ചെയ്യുന്നത്. അത്

അഗിസയുടെ പാതയിൽ നിന്നുള്ള വ്യതിചലനമാണ്. 12.01.1948 ൽ ഗാന്ധിജി ഗവണ്മെന്റ് പാക്കിസ്താന് കൊടുക്കുവാനുള്ള പണത്തിന്റെ കാര്യത്തിൽ തീർപ്പുണ്ടാക്കിയില്ല എങ്കിൽ താൻ നിരാഹാര സമരം നടത്തും എന്ന് ഭീഷിണി മുഴക്കി. ഗാന്ധിയുടെ 12.01.1948 ലെ പ്രഭാഷണത്തിന്റെ ഒരു ഭാഗം മാധ്യമങ്ങളിലൂടെ പ്രചരിക്കപ്പെട്ടു. അദ്ദേഹം ഗവണ്മെന്റിനെ പ്രലോഭിപ്പിച്ച് തീരുമാനം അട്ടിമറിക്കാൻ ശ്രമം നടത്തുന്നു എന്നതായിരുന്നു ഈ വാർത്തയുടെ സാരം. പക്ഷെ ഈ ശ്രമം പരാജയപ്പെട്ടു. അപ്പോൾ അദ്ദേഹം പറഞ്ഞു;

‘‘ സമൂഹത്തിലെ അനീതിക്കെതിരെ പ്രതികരിക്കാൻ ഒരു അഹിംസാവാദി നിരാഹാരം നടത്തിവാൻ നിർബന്ധിക്കപ്പെടുന്നു. അവർ അങ്ങിനെ ചെയ്യുന്നത് അവർ അഹിംസയുടെ ഭക്തരും അവർക്ക് മുന്നിൽ പ്രതികരിക്കാൻ വേറെ മാർഗ്ഗങ്ങൾ ഇല്ലാത്തതു കൊണ്ടുമാണ്. അത്തരത്തിലുള്ള സന്ദർഭം എന്റെ മുന്നിലും സംജാത മായിരിക്കുന്നു.‘‘

ശ്രീ. സർദാർ വല്ലാഭായ് പട്ടേലിന്റെ കാഠിന്യം ഗാന്ധിയെ ഇപ്രകാരത്തിൽ പ്രതികരിക്കാൻ നിർബന്ധിച്ചു. മറ്റൊരുതരത്തിൽ സർദാർജി ഈ പ്രശ്നത്തിന്മേലുള്ള ഗാന്ധിജിയുടെ കടന്നുകയറ്റം ഇഷ്ടപ്പെട്ടിരുന്നില്ല. ഇത് മൗലാനാ ആസാദിന്റെ ഗ്രന്ഥത്തിൽ പ്രതി ധ്വനിക്കപ്പെടുന്നു. 13.01.1948ൽ ഗാന്ധിജി നിരാഹാര സമരം തുടങ്ങിയ ഉടനെ സർദാർ ഡൽഹി വിട്ടു.

ഗന്ധിജിയുടെ നിരാഹാര സമരത്തിന്റെ അനന്തിരഫലമായി 17 ജനുവരി ഗവണ്മെന്റിന് അദ്ദേഹത്തിന്റെ മുന്നിൽ വഴങ്ങിക്കൊടുക്കേ ണ്ടിവരികയും പാക്കിസ്താന് ലഭിക്കേണ്ട നഷ്ടപരിഹാരത്തുകയായ 55 കോടി ഉടനടി കൊടുക്കാമെന്ന് സമ്മതിക്കേണ്ടതായി വരികയും ചെയ്തു. അങ്ങിനെ സർദാറിന്റെ കാശ്മീർ പ്രഖ്യാപനത്തിന് ദാരുണ മായ അന്ത്യം സംഭവിച്ചു.

17 ജനുവരി 1948ൽ ഇൻഡ്യാ ഗവണ്മെന്റ് അംഗീകരിച്ച കാര്യങ്ങളുടെ മാധ്യമക്കുറിപ്പ് താഴെ പറയും പ്രകാരമാണ്–

‘‘ ഗാന്ധിജി സമർപ്പിച്ച അപ്പീലിന്റെ അടിസ്ഥാനത്തിൽ ഗവണ്മെന്റ് ഇരുരാജ്യങ്ങൾക്കിടയുലുള്ള ആശങ്കയും സമ്മർദ്ദവും

ഉണ്ടാക്കുന്ന കാരണം രാജ്യത്തിന്റെ മാന്യതയുടെ പേരിലും താല്പര്യത്തിൻ പ്രകാരവും നീക്കം ചെയ്യാൻ തീരുമാനിച്ചിരിക്കുന്നു.

രാജ്യത്തിന്റെ മഹാനായ സേവകൻ എന്ന നിലയിൽ ഗാന്ധിജി അനുഭവിച്ച പിഢനങ്ങളുടെ ഫലമായി നന്മയുടെയും സമാധാനത്തിന്റെയും അന്തരീക്ഷം സംജാതമാവും എന്ന് ഗവണ്മെന്റ് പ്രതീക്ഷിക്കുന്നതോടൊപ്പം അദ്ദേഹത്തിന്റെ നിസ്വാർത്ഥമായ സേവനം രാജ്യം ഇനിയും പ്രതീക്ഷിക്കുന്നു.

പാക്കിസ്താനുമായുള്ള പണമിടപാട് (നഷ്ടപരിഹാരത്തുക ) ഉടൻ തീർക്കുവാൻ ഗവണ്മെനിനാൽ തീരുമാനിക്കപ്പെട്ടിരിക്കുന്നു. ''

ഇൻഡ്യാ ഗവണ്മെന്റിന്റെ ദയയും ഔദാര്യവും പാക്കിസ്താനു മേൽ ഒഴുകിയിട്ടും പാക്കിസ്താന്റെ ഹൃദയം ഉരുകിയില്ല. കാശ്മീർ പ്രശ്നം തുടർന്നു.

നാഥുറാം വിനായക് ഗോഡ്സെയും നാരായൺ ദത്താത്രേയ ആപ്തെയും ''ഹിന്ദു രാഷ്ട്ര'' എന്ന പേരിൽ ഒരു ദിനപത്രം നടത്തിയിരുന്നു. ''അഗ്രാണി എന്നായിരുന്നു പത്രത്തിന്റെ പഴയ നാമം. പക്ഷെ പിന്നീട് പുതിയ ഭാവത്തിലും രൂപത്തിലും ഹിന്ദുരാഷ്ട്ര എന്ന പേരിലേയ്ക്ക് മാറ്റപ്പെടുകയായിരുന്നു. 15 ആഗസ്ത് 1947 ന് മുൻപായി ദിവസങ്ങൾ കഴിയുന്തോറും വർഗീയതയുടെ കുലുഷിതമായ രൂപത്തിൽ മുസ്ലീം സ്റ്റേറ്റിന്റെ രൂപികരണം നടക്കും എന്നത് വ്യക്തമായ രീതിയിൽ ഉറപ്പായി കൊണ്ടിരുന്നു. ഹിന്ദു രാഷ്ട്രയുടെ പത്രാധിപർ ഇതിനെതിരെ അതീവ ജാഗരൂകരും മൂർച്ചയുള്ളവരും നിരൂപകരും ആയിക്കൊണ്ടിരുന്നു. പിഴയായി ഇരുവരും 3000 രൂപ വീതം അടയ്ക്കുവാനുള്ള കല്പന ഉണ്ടായിട്ടും അവർ അത് തുടർന്നു.

ടെലിപ്രിന്ററിൽ 12-ജനുവരി 1948 ൽ ന്യൂസ് കണ്ട് ഗാന്ധിജി ഉപവാസം നടത്താൻ തുടങ്ങി. ഗവണ്മെന്റിനുമേൽ സമ്മർദ്ദ തന്ത്രം പ്രയോഗിച്ച് തടഞ്ഞുവയ്ക്കപ്പെട്ടിരിക്കുന്ന പാക്കിസ്താന്റെ നഷ്ട പരിഹാരത്തുകയായ 55കോടി രൂപ അനുവദിച്ച് കൊടുക്കുവാനും തീരുമാനം മാറ്റാനും വേണ്ടിയാണ് ഈ ഉപവാസം എന്ന് നാഥുറാമിന് വളരെ വ്യക്തമായിരുന്നു. ഈ സമയം നാഥുറാം ഗോഡ്സെയ്ക്ക് ഗാന്ധിജിയുടെ ഹിന്ദുവിരുദ്ധ വികാരത്തിനെതിരെയുള്ള രോഷം

പരമകാഷ്ഠയിലെത്തിയിരുന്നു. ഗാന്ധിജി ഉപവാസം തുടങ്ങി എന്ന ടെലിപ്രിന്റർ ന്യൂസ് കണ്ടയുടൻ നാഥുറാം മറ്റ് പദ്ധതികൾ ഉടനടി തീരുമാനിക്കാൻ ഉറച്ചു. ജനാതിപത്യപരമായ ഒരു ഗവണ്മെന്റിനെ അതിന്റെ പ്രവർത്തനങ്ങൾക്കായി വിടാതെ അതിൽ ഇടപെട്ട് തടസ്സങ്ങൾ ഉണ്ടാക്കാൻ ഗാന്ധിജിയെ അനുവദിക്കരുത് എന്ന് നാഥുറാം ഗോഡ്സെ തീരുമാനിച്ചു. അതിനായി ഗാന്ധിജിയെ വധിക്കാൻ അദ്ദേഹം തീരുമാനിക്കുകയും കൂടെയുള്ളവരോട് ഇതിനെ പ്പറ്റി ആരായുകയും ചെയ്തു. നാഥുറാമിനെ സംബന്ധിച്ചിടത്തോളം ഇത് രാജ്യത്തിനുവേണ്ടിയുള്ള ജീവൻ മരണ പോരാട്ടമായിരുന്നു.

20 ജനുവരി 1948ന് ഗാന്ധിജിയുടെ സായാഹ്ന പ്രാർഥന സമ്മേളന മൈതാനിക്ക് സമീപം ഒരു ബോംബ് സ്ഫോടനം ഉണ്ടായി. മദൻലാൽ പഹ്വയെ സംഭവ സ്ഥലത്ത് വച്ച് അറസ്റ്റ് ചെയ്തു. വിഭജനത്തിന്റെ കൈപ്പുനീർ അറിഞ്ഞ അഭയാർത്ഥി ആയിരുന്നു മദൻലാൽ പഹ്വ. മദൻലാൽ പഹ്വയും കൂട്ടാളികളും സംഭവസ്ഥലത്ത് ഉണ്ടായിരുന്നു എന്നും പദ്ധതി നടപ്പാകാത്തതിനാൽ സഹഗൂഢാലോ ചകർ അവിടം വിട്ടുകാണാൻ ഇടയില്ല എന്നും പോലീസ് ഊഹിച്ചു. അതിന്റെ ഫലമായി ബിർലാ ഹൗസിനു ചുറ്റുമുള്ള പോലീസ് സുരക്ഷ കൂടുതൽ ദൃഢമാക്കി. മറ്റുള്ളവരെ പിടികൂടാൻ പോലീസ് ഇൻഡ്യ മുഴുവൻ വലവിരിച്ചു. എന്നിരുന്നിട്ടും അടുത്ത പത്ത് ദിവസം വരെ മറ്റുള്ളവരെ പിടികൂടാൻ പോലീസിന് ആയില്ല.

30.01.1948 വൈകീട്ട് അഞ്ച് മണികഴിഞ്ഞപ്പോൾ ഗാന്ധി രണ്ട് യുവതികളുടെ തോളിൽ കൈയ്യിട്ട് ബിർലാ ഹൗസിന്റെ പുറത്തുള്ള പ്രാർത്ഥനാ സമ്മേളന മൈതാനിയിലേക്ക് വരുന്നതുകണ്ടു. നാഥൂറാം ഗോഡ്സെ പോയിന്റ് ബ്ലാങ്കിൽ നിന്നും മൂന്ന് റൗണ്ട് വെടി ഉതിർത്തു. ഗാന്ധി ''ഊഫ്'' എന്ന പേശികളുടെ പ്രതികരണ ശബ്ദത്തിന്റെ അകമ്പടിയോടെ മൈതാനിയിൽ തളർന്ന് വീണു. പിന്നീട് അദ്ദേഹം ബോധരഹിതനാകുകയും 20 മിനിറ്റുകൾക്ക് ശേഷം അന്ത്യശ്വാസം വലിക്കുകയും ചെയ്തു. നാഥുറാം വെടിയുതിർത്ത ശേഷം കൈകൾ മുകളിലേയ്ക്ക് ഉയർത്തി പോലീസിനെ വിളിച്ചു. അദ്ദേഹം സ്വയം പോലീസിന് കീഴടങ്ങി.

അന്നത്തെ രാഷ്ട്രീയ നേതൃത്വം തനിക്ക് മേൽ മതഭ്രാന്തൻ, ചിത്തരോഗി, ഉന്മത്തൻ എന്ന് വേണ്ട എല്ലാ വിധത്തിലുമുള്ള

വിശേഷണങ്ങളും പഴിചാരും എന്ന് നാഥൂറാമിന് ഉത്തമ ബോധ്യം ഉണ്ടായിരുന്നു. അതുകൊണ്ട് തന്നെ ഔദ്യോഗികമായി താൻ യാതൊരു വിധത്തിലുമുള്ള മാനസീകവും ശാരീരികവുമായ അസ്വസ്ഥകൾ അനുഭവിച്ചിരുന്നില്ല എന്ന് രേഖപ്പെടുത്തുവാൻ ഗോഡ്സെ ആഗ്രഹിച്ചു. അത് തന്റെ മാനസീകാവസ്ഥ യാതൊരു തരത്തിലുമുള്ള വ്യതിയാനങ്ങൾക്കോ രോഗങ്ങൾക്കോ അടിമപ്പെട്ടിരുന്നില്ല എന്ന് ബോധ്യപ്പെടുത്തുവാൻ വേണ്ടി ആയിരുന്നു. ഗാന്ധി വധത്തിന് ശേഷം ജയിലിൽ നാഥൂറാമിനെ പരിശോധിക്കാനെത്തിയ ഡോക്ടറോട് നാഥൂറാമിന്റെ അഭ്യർത്ഥന ഇപ്രകാരം ആയിരുന്നു.

ഡോക്ടർ, ദയവായി എന്നെ നല്ലവണ്ണം പരിശോധിച്ച് എന്റെ നാഡിയിടിപ്പും ഹൃദയവും ശരിയായ രീതിയിൽ പ്രവർത്തിക്കുന്നുണ്ടെന്ന് രേഖപ്പെടുത്തണം. ഡോക്ടർ നാഥുറാം പറഞ്ഞപോലെ തന്നെ ചെയ്യുകയും രേഖപ്പെടുത്തുകയും ചെയ്തു.

നാഥുറാം കീഴടങ്ങിയ ശേഷം പോലീസ് അദ്ദേഹത്തെ അറസ്റ്റ് ചെയ്യുകയും തുഗ്ലക് റോഡിലെ പോലീസ് ലോക്കപ്പിൽ വയ്ക്കുകയും ചെയ്തു. പിന്നീട് അദ്ദേഹത്തെ പാർലിമെന്റ് സ്ട്രീറ്റിലെ സറ്റേഷനിലേക്ക് കസ്റ്റഡിയിൽ കൊണ്ട് പോയി. ഉദ്യോഗസ്തരോടൊപ്പം മറ്റ് പലരും നാഥുറാമിനെ കാണാനെത്തി. നാഥൂറാം ലോക്കപ്പിൽ അങ്ങോട്ടും ഇങ്ങോട്ടും നടുന്നു കൊണ്ടിരുന്നു. ചിലപ്പോൾ ലോക്കപ്പിന്റെ കമ്പിയഴികളിൽ പിടിച്ച് എന്തോ ആലോചിച്ച് നിന്നിരുന്നു. അപ്പോൾ ആരോ കണ്ണിൽ പെടുകയും അദ്ദേഹത്തോട് നാഥുറാം ഇപ്രകാരം ആരായുകയും ചെയ്തു;

നിങ്ങൾ ശ്രീ. ദേവദാസ് ഗാന്ധി ആണ് എന്ന് ഞാൻ കരുതുന്നു.

അതെ! പക്ഷെ നിങ്ങൾക്ക് എങ്ങിനെ മനസ്സിലായി?. ആ മനുഷ്യൻ തിരിച്ച് ചോദിച്ചു. ഒരു പക്ഷെ അദ്ദേഹം വന്നത് ഭീകരനും മര്യാദയില്ലാത്തവനും രക്തദാഹിയുമായ ഒരു ചെകുത്താനെ പ്രതീക്ഷിച്ച് ആയിരിക്കും. എന്നാൽ നാഥുറാം വളരെ മാന്യതയോടും തെളിഞ്ഞ ശബ്ദത്തോടെയും ആത്മശാന്തതയോടും സമചിത്തതയോടും അദ്ദേഹത്തെ അവിടെ പ്രതീക്ഷിച്ചിരുന്നതുപോലെയും കാണപ്പെട്ടു.

നമ്മൾ ഈ അടുത്ത് ഒരു പ്രസ്സ് മീറ്റിങ്ങിൽ കണ്ടിരുന്നു. നിങ്ങൾ അവിടെ ഹിന്ദുസ്ഥാൻ ടൈംസിന്റെ എഡിറ്ററായി പോയിരുന്നില്ലേ?

നിങ്ങൾ??

ഞാൻ നാഥൂറാം വിനായക് ഗോഡ്സെ, ഹിന്ദുരാഷ്ട്രയുടെ പത്രാധിപരാണ്. ഞാനും അവിടെ ഉണ്ടായിരുന്നു. ഇന്ന് നിങ്ങൾക്ക് നിങ്ങളുടെ പിതാവിനെ നഷ്ടപ്പെട്ടു. ആ ദുരന്തത്തിന് കാരണക്കാരൻ ഞാൻ ആണ്. നിങ്ങൾക്കും നിങ്ങളുടെ കുടുംബത്തിനും ഞാൻ മൂലം ഉണ്ടായ നഷ്ടത്തിൽ ഞാൻ അതീവ ദുഖിതനാണ്. ദയവായി എന്നെ വിശ്വസിക്കുക. നിങ്ങളോടുള്ള ഏതെങ്കിലും വിധത്തിലുള്ള വ്യക്തി വൈരാഗ്യമോ, വെറുപ്പോ, പൈശാചീക ചിന്തയോടുകൂടിയ ലക്ഷ്യ ത്തോടുകൂടിയോ അല്ല ഞാൻ അപ്രകാരം ചെയ്തത്.

കൊലപാതകത്തിന്റെ രക്തക്കറ കൈയ്യിൽ നിന്ന് ഉണങ്ങും മുൻപേ ഇത്രയും ശാന്തതയോടും ആത്മസന്തുലനത്തോടും സംസാ രിക്കുന്ന നാഥുറാമിനെ കണ്ടപ്പോൾ മൂന്നാമതൊരാൾ സംസാരിക്കുന്ന തുപോലെ തോന്നി. ശ്രീ. ദേവദാസ് ഗാന്ധിയുടെ ജിജ്ഞാസ അപ്പോൾ വർദ്ധിക്കപ്പെടുകയാണ് ഉണ്ടായത്. തന്റെ പിതാവിന്റെ കൊലപാതകത്തിൽ അത്യന്തം നിന്ദ്യമായി ഒന്നുംതന്നെ ഇല്ല എന്ന് അദ്ദേഹത്തിന് തോന്നിയെങ്കിൽ അത് സ്വാഭാവീകം മാത്രമായിരുന്നു. തന്റെ പിതാവിന്റെ അഭാവത്തിലുണ്ടായ വ്യക്തിപരമായ ദുഖം ഉള്ളിലൊതുക്കി അദ്ദേഹം നാഥുറാമിനോട് ചോദിച്ചു.

പിന്നെ എന്തിന് നിങ്ങൾ ഇത് ചെയ്തു?.

നാഥൂറാം മറുപടി നൽകി. കാരണം പൂർണ്ണമായും രാഷ്ട്രീയ മാണ്. രാഷ്ട്രീയം മാത്രം. എനിക്ക് പറയുവാനുള്ളത് കേൾക്കാൻ അരമണിക്കൂർ നിങ്ങൾക്ക് ചെലവഴിക്കാൻ കഴിയുമോ?. ദയവായി ഓഫീസറോട് അനുമതി വാങ്ങിക്കൂക. നിങ്ങൾ ഒരു പത്രാധിപർ ആയതിനാൽ ഇതിന്റെ പശ്ചാത്തലം നിങ്ങൾക്ക് തീർച്ചയായും മനസ്സിലാകും. എന്നാൽ പോലീസ് പിന്നിടുള്ള ചർച്ച അനുവദിച്ചില്ല.

# പോലീസ് അന്വേഷണം

## അറസ്റ്റും സ്പെഷ്യൽ കോർട്ടും

നാഥുറാം ഗോഡ്സെ സംഭവസ്ഥലത്ത് വച്ചുതന്നെ ഡൽഹി പോലീസിന് കിഴടങ്ങി. അന്ന് രാത്രിയിൽ തന്നെ കേസന്വേഷണം ആരംഭിക്കുകയും ചെയ്തു. നാഥുറാമിന്റെ പേര് പുറത്ത് വിട്ടത് മുതൽ ജനങ്ങൾ വിവിധ തരത്തിലുള്ള ഊഹാപോഹങ്ങൾ തുടങ്ങി. ഗാന്ധിജിയെ കൊന്നകുറ്റം തങ്ങളിൽ ആരുടെയെങ്കിലും തലയിൽ ആകുമെന്ന് ഭയന്ന് അഭയാർത്ഥികൾ അസ്വസ്ഥതരായി. പിന്നീട് നാഥുറാം പഞ്ചാബിയോ, ബംഗാളിയോ, സിന്ധിയോ, അഭയാർത്ഥി യോ അല്ല എന്ന് വെളിപ്പെട്ടു. അതോടെ അമൃതസർ, അംബാല, കൽക്കത്ത, കാൺപൂർ തുടങ്ങി നഗരങ്ങളിലെ ജനങ്ങൾ തങ്ങളുടെ സന്തോഷം പരസ്യമായി പ്രകടിപ്പിച്ചു.

31.01.1948 ന് ദിഗംബർ രാമചന്ദ്ര ബാഡ്ഗെയെ പൂനെ പോലീസ് അറസ്റ്റ് ചെയ്യുകയും പിന്നീട് ബോംബെ പോലീസിന്റെ കസ്റ്റഡിയിൽ വിട്ടുകൊടുക്കുകയും ചെയ്തു.

ആയിരക്കണക്കിന് ആളുകളെ നിരോധനാജ്ഞ ലംഘിച്ചതിന് പോലീസ് അറസ്റ്റ് ചെയ്തു. വി.ഡി. സവർക്കറും അറസ്റ്റിലായവരിൽ പെടുന്നു. എന്ത് കാരണത്തിന്റെ പേരിലാണ് സവർക്കറിന് മേലുള്ള നിരോധനാജ്ഞ കേസ് ഗാന്ധിഘാതക കേസുമായി ബന്ധപ്പെടുത്തി മാറ്റിയത് എന്ന് വരുന്ന അദ്ധ്യായത്തിൽ പറയുന്നതാണ്.

മദൻ ലാൽ പഹ്വയെ ഗാന്ധികൊലപാതകത്തിന് 10 ദിവസം മുൻപ് 20 ജനുവരിയി 1948 ലെ ബോംബ് സ്ഫോടന കേസുമായി ബന്ധപ്പെട്ട് അറസ്റ്റ് ചെയ്തിരുന്നു. അതിനാൽ അദ്ദേഹത്തിന് കൂടുതലായി കൊലപാതക കേസിനെപ്പറ്റി വിവരങ്ങൾ തരാൻ കഴിയുമായിരുന്നില്ല. അതിനാൽ കേസുമായി ബന്ധപ്പെട്ട് അദ്ദേഹം തുടർവിചാരണ നേരിട്ടു.

തിങ്കളാഴ്ച രാവിലെ അതായത് 02.02.1948 ന് ഞാൻ (ഗോപാൽ ഗോഡ്സെ) പത്നിയോട് വിടപറഞ്ഞ് വീട്ടിൽ നിന്നും പോകുമ്പോൾ താൻ എപ്പോൾ വേണമെങ്കിലും അറസ്റ്റിലായേക്കാം എന്ന് സൂചന നൽകിയിരുന്നു. ആ സമയത്ത് ഞാൻ പൂനെക്ക് പുറത്തുള്ള

ഖാഡ്കിയിൽ ഒരു താമസ സൗകര്യം ശരിയാക്കിയിരുന്നു. 5.02.1948ന് ഞാൻ ഖാഡ്കിയിൽ നിന്നും കാംഷെത്തിന് പുറപ്പെട്ടു. കാംഷെത്തിൽ ഇറങ്ങി അവിടെനിന്നും 10 മൈൽ അകലെയുള്ള ഉസ്കാനിലേക്ക് നീങ്ങാൻ തീരുമാനിച്ചു. പകുതി ദൂരം പോലും പിന്നിട്ടില്ല. ഒരു പോലീസ് വാൻ എന്നെ പിന്തുടരുന്നത് എന്റെ ദൃഷ്ടിയിൽ പെട്ടു. അവർ എന്നെ ആ വാനിലേക്ക് പിടിച്ചിട്ടു.

ബാഡ്ഗെയുടെ സേവകനായ ശങ്കർ കിസ്തയ്യ ബോംബെയിലെ സി.ഐ.ഡി ഓഫീസിൽ നേരിട്ട് ചെന്ന് 06.02.1948 ന് പിടികൊടുത്തു. അവസാനമായി അറസ്റ്റ് ചെയ്യുവാനുണ്ടായിരുന്ന നാരായൺ ആപ്തെ, കർക്കറെ എന്നിവരെ പോലീസ് ബോംബെയിൽ വച്ച് ഫെബ്രുവരി 13,14 തീയതികളിൽ അറസ്റ്റ് ചെയ്തു. ഡോ. പർചൂരെയെ ഗ്വാളിയോറിർ വച്ചുതന്നെ പോലീസ് അറസ്റ്റ് ചെയ്ത് ഗ്വാളിയോർ കോട്ടയിൽ തടവിൽ പാർപ്പിച്ചിരുന്നു.

25 മെയ് 1948ന് ഞങ്ങളെ എല്ലാവരെയും ബോബെയിലെ സി.ഐ.ഡി ഓഫീസിൽ നിന്നും രണ്ട് ബാച്ചുകളായി ഡൽഹിയിലേയ്ക്ക് വിമാനമാർഗ്ഗം കൊണ്ട് പോയി. സവർക്കർ അക്കൂട്ടത്തിൽ ഉണ്ടായിരുന്നില്ല. അദ്ദേഹത്തെ പിറ്റേദിവസം (26.05.1948) ആർതർ റോഡ് ജയിലിൽ നിന്നും ഡൽഹിയിൽ കൊണ്ട് വന്നു.

27 മെയ് 1948ന് ഞങ്ങളെ എല്ലാവരെയും റെഡ് ഫോർട്ടിൽ പ്രത്യേകം നിർമ്മിച്ച ജയിലിന്റെ കവാടത്തിൽ കൊണ്ടുവന്നു. അവിടെ വച്ചാണ് ഞങ്ങൾ എല്ലാവരും വി.ഡി സവർക്കറും ഡോ.പർചൂരെയും അടക്കം പരസ്പരം കാണുന്നത്.

ബാഡ്ഗെ പിറ്റേദിവസത്തെ വിചാരണക്ക് കാത്തുനിൽക്കാതെ അന്നുതന്നെ മാപ്പുസാക്ഷിയായി. അതിനാൽ പിന്നീട് അദ്ദേഹത്തിന് പ്രതിക്കൂട്ടിൽ നിൽക്കേണ്ടിവന്നില്ല.

1947ൽ ബോംബെ നിയമസഭ ഒരു നിയമം പാസാക്കിയിരുന്നു. ബോംബെ പബ്ലിക് സെക്യൂരിറ്റി മെഷേർസ് ആക്റ്റ് എന്നാണ് അത് അറിയപ്പെട്ടിരുന്നത്. ആ നിയമപ്രകാരം താത്കാലീകമായി ഒരു ജഡ്ജിയെ വെച്ച് സ്പെഷൽ കോർട്ടും രേഖാപരമായി പ്രത്യേക അധികാരവും നൽകാൻ കഴിയുമായിരുന്നു. ഈ ജഡ്ജിക്ക് ചാർജ് ഷീറ്റ് പ്രകാരമുള്ള ചാർജുകൾ തയ്യാറാക്കാനും, വധശിക്ഷ,

ജീവപര്യന്തം, കൊലപാതശ്രമം, എന്നിവയ്ക്ക് വിധി കൽപ്പിക്കാനും കഴിയുമായിരുന്നു. നിയമവ്യവസ്ഥയുടെ സുഗമവും നേരാംവണ്ണവുമുള്ള പ്രവർത്തനത്തിനും അപ്പീൽ കാലാവധി 60 ദിവസത്തിൽ നിന്നും 15 ദിവസമായി കുറയ്ക്കുന്നതിനും ഇത് സഹായകമായിരുന്നു. ഈ കേസ് പരിഗണിക്കവേ ഈ നിയമം ഡൽഹിയിലും പ്രാവർത്തീകമാക്കി.

ഇരുണ്ടതും നിറം മങ്ങിയതുമായ ഏകാന്തതയുടെ അന്തരീക്ഷത്തിൽ നിന്നും ഞങ്ങൾ കോടതിയുടെ തുറസ്സായ അന്തരീക്ഷത്തിലേയ്ക്ക് എത്തപ്പെട്ടു. അത് 27 മെയ് 1948 –ാം തീയതി രാവിലെ 9:30 ന് ആയിരുന്നു. കോടതിയിലെ അന്തരീക്ഷം വളരെ തെളിഞ്ഞതായിരുന്നു. കോടതിമുറി ഒരു വലിയ ഹാൾ ആയിരുന്നു. ഏകദേശം 100 അടി നീളവും 22 അടി വീതിയും ഉണ്ടായിരുന്നു. കെട്ടിടത്തിന്റെ ഒന്നാം നിലയിലായിരുന്നു കോടതി.

ഗാന്ധിജി കൊലപാതകക്കേസിന് കൊലപാതകത്തേക്കാൾ പ്രാധാന്യവും ആഴവും ഗണിക്കപ്പെട്ടിരുന്നു. ഇതിന്റെ പ്രധാനകാരണം ഗവണ്മെന്റ് ഇതിനെ അന്താരാഷ്ട്രതലത്തിൽ അറിയപ്പെടുന്ന സ്വതന്ത്ര്യ വീർ സവർക്കറുമായി ബന്ധിപ്പിച്ചിരുന്നു. വീർ സവർക്കർ തന്റെ ജീവിതത്തിന്റെ വലിയ ഒരു ഭാഗം തന്നെ ഭാരതത്തിന്റെ സ്വാതന്ത്ര്യത്തിന് വേണ്ടി ഇൻഡ്യക്ക് അകത്തും പുറത്തുമുള്ള അദ്ദേഹത്തിന്റെ ബന്ധങ്ങൾ ഉപയോഗിച്ച് കൊണ്ട് രഹസ്യ സംഘടനകൾക്ക് രൂപം നൽകിയിരുന്നു. ഇതിന് വേണ്ടി അദ്ദേഹം പറഞ്ഞറിയിക്കാനാവാത്ത കഷ്ടപ്പാടുകളും ബുദ്ധിമുട്ടുകളും ദണ്ഡനങ്ങളും അനുഭവിച്ചു. ഹിന്ദുക്കളിൽ വീണ്ടും ആത്മാഭിമാനത്തിന്റെ അഗ്നിജ്വാല തെളിയിച്ചുകൊണ്ട് അവരുടെ വക്താവായിരുന്ന് ഹിന്ദു സ്വരാജ്യത്തിന് വേണ്ടി അവരിൽ രാഷ്ട്രീയ തത്വജ്ഞാനം നിറച്ചതും സവർക്കർ ആയിരുന്നു.

10 മണിക്ക് കോടതിയിലെ രജിസ്ട്രാർ ജഡ്ജി വരുന്നു എന്ന് പ്രഖ്യാപിച്ചു. ഫോട്ടോഗ്രാഫർമാരുടെ ഫ്ളാഷുകളിൽ നിന്നും പ്രഭാപുരിതമായ പ്രകാശത്തിൽ അദ്ദേഹത്തിന്റെ മുഖം തിളങ്ങിക്കൊണ്ടിരുന്നു. ശ്രീ.ദഫ്താരി എഴുന്നേറ്റ് നിന്നുകൊണ്ട് പ്രതികൾക്കെതിരെയുള്ള കുറ്റപത്രം വായിച്ച ശേഷം അത് കോടതിയിൽ സമർപ്പിച്ചു.

02 ജൂൺ 1948ന് സാക്ഷി മൊഴിയുടെ പകർപ്പുകൾ പ്രതിഭാഗത്തിന് നൽകുവാൻ കോടതി ഉത്തരവിട്ടു. കോടതി ഇനി വീണ്ടും ചേരുന്നത് 03 ജൂൺ 1948ന് ആണ്. കോടതിയിൽ നിന്നും വന്നതിന് ശേഷം ഞങ്ങൾ ഞങ്ങളുടെ സാധനങ്ങൾ അടുക്കി പെറുക്കി വയ്ച്ചു.

നേരത്തെ തീരുമാനിക്കപ്പെട്ട പ്രകാരം കോടതിയിൽ നിന്നും ശ്രീ. അണ്ണാറാവു ഭോപാട്കറിന് സാക്ഷി മൊഴിയുടെ പകർപ്പ് ലഭിച്ചു. എന്നുമാത്രമല്ല ശ്രീ ഭോപാട്കർ സവർക്കറിന് വേണ്ടി വാദിച്ചു. പ്രതിഭാഗത്തിന് വേണ്ടി വാദിക്കാനുള്ള ചുമതല അദ്ദേഹത്തിനായിരുന്നു. ശ്രീ. ഗണപതി റായ്, ശ്രീ ജമ്നാദാസ് മെഹ്ത മറ്റ് വക്കീലന്മാർ സവർക്കറിനുവേണ്ടി വാദിക്കുക എന്ന ജോലിക്ക് അപ്പുറത്തായി മറ്റ് പ്രതികൾക്ക് വേണ്ടി വാദിക്കുന്നതിനും സഹായിച്ചു.

22 ജൂൺ 1948 ന് കോടതി പ്രതികൾക്കെതിരെയുള്ള കുറ്റപത്രം സ്വീകരിക്കുകയും ജഡ്ജി ഓരോരുത്തോരോടുമായി ആരോപിക്കപ്പെട്ടിരിക്കുന്ന കുറ്റം ശരിയെങ്കിൽ അംഗീകരിക്കാൻ കൽപ്പിക്കുകയും ചെയ്തു. ഞങ്ങൾ കുറ്റം നിരസിച്ചു. മദൻ ലാൽ കുറ്റം നിരസിച്ചു കൊണ്ട് തന്നെ ഒരു പ്രസ്ഥാവന എഴുതി കോടതിയിൽ സമർപ്പിച്ചു. അത് ഇപ്രകാരമായിരുന്നു.

'മഹാത്മ ഗാന്ധിക്കെതിരെ ഏതെങ്കിലും തരത്തിൽ ഹീനകൃത്യം ചെയ്യുവാൻ ഞാൻ ഒരുതരത്തിലുമുള്ള ഗൂഢാലോചനയിലും പങ്കെടുത്തിട്ടില്ല. എന്നുമാത്രമല്ല അത്തരത്തിൽ എന്തെങ്കിലും ഗൂഢാലോചന ഉണ്ടായിരുന്നില്ല. 20 ജനുവരി 1948 ലെ സംഭവം ഗാന്ധിജിയുടെ മുസ്ലീം പ്രീണന നയങ്ങളുടെ വ്യാപകമായ പ്രതിക്ഷേധത്തിന്റെ ഭാഗം മാത്രമാന്. അതിനപ്പുറം ഒന്നും തന്നെ ഇല്ല.'

കുറ്റപത്രത്തിൽ പറഞ്ഞിരിക്കുന്ന കാര്യങ്ങൾ നിക്ഷേധിക്കവേ ഡോ. പർചൂരെ കോടതിയോട് ഇപ്രകാരം പറഞ്ഞു. ഞാൻ ഒരു ഗ്വാളിയോർ നിവാസിയാണ്. ഗ്വാളിയോർ സംസ്ഥാന ഭരണകൂടം ഏകീകൃത ഇൻഡ്യൻ ഗവണ്മെന്റിനെ ഇതുവരെ അംഗീകരിച്ചിട്ടില്ല. എന്നെ കസ്റ്റഡിയിൽ എടുക്കുന്നതിന് മുൻപ് ഇൻഡ്യൻ ഗവണ്മെന്റ് ഏതെങ്കിലും തരത്തിൽ എനിക്കെതിരെ അറസ്റ്റ് വാറന്റോ കുറ്റവാളി കൈമാറ്റചട്ടമോ പുറപ്പെടുവിച്ചിരുന്നില്ല.

മുഖ്യപബ്ലിക് പ്രോസിക്യൂട്ടറായ ശ്രീ.ദഫ്താരി വാദിക്കുകയും അവസാനം കോടതിയോട് സംഭവ സ്ഥലം സന്ദർശിക്കണമെന്ന് അപേക്ഷിക്കുകയും ചെയ്തു. നാഥൂറാം അത് ഒഴിവാക്കുവാൻ ആവശ്യപ്പെട്ടു. എന്നാൽ ആപ്തെ, കർക്കരെ, മദൻലാൽ, ഗോപാൽ എന്നിവർ സംഭവ സ്ഥലം സന്ദർശിക്കുന്നതിനോട് അനുഭാവം പ്രകടിപ്പിച്ചു. ശങ്കർ കിസ്തയ്യ, ഡോ.പർചൂരെ, സവർക്കർ എന്നിവർ അത് താല്പര്യപ്പെട്ടിരുന്നില്ല. പക്ഷെ സന്ദർശനം 24 ജൂൺ 1948ന് രാവിലെ 10:00 മണിക്ക് നിശ്ചയിക്കപ്പെട്ടു. കുറ്റം തെളിയിക്കാനുള്ള അഭിഭാഷകരുടെ ചോദ്യശരങ്ങൾക്ക് മറുപടി പറയുവാൻ തരത്തിൽ ഞങ്ങൾ സംഭവസ്ഥലം നിരീക്ഷിച്ചു. അത് ഞങ്ങളോടുള്ള നേരീയ പരിഗണന മാത്രമായിരുന്നു. ഞങ്ങളുടെ അഭിഭാഷകർ കൂടുതൽ മത്സരിക്കേണ്ടിയിരുന്നു. ചിന്ത ഇപ്രകാരമായിരുന്നു. സഭവങ്ങളുടെ പശ്ചാത്തലങ്ങളെ എപ്രകാരം ബുദ്ധിപരമായി ബന്ധിപ്പിക്കാം?. കാരണം ആ സ്ഥലം മാത്രമായിരുന്നു ഞങ്ങളുടെ മനസ്സിന്റെ ചിന്തകളുടെ ഉയർച്ചതാഴ്ചകളുടെ ഏക വെള്ളിവെളിച്ചം.

ആ സ്ഥലമായിരുന്നു ഇൻഡ്യയുടെ ചരിത്രത്തിന്റെ ഒരദ്ധ്യായത്തിന്റെ അവസാനം കുറിച്ചത്. കാരണം ഇൻഡ്യൻ രാഷ്ട്രീയത്തെ ദശാബ്ദങ്ങളായി സ്വാധീനിച്ചിരുന്ന ഒരു വ്യക്തിയുടെ അന്ത്യം കുറിക്കപ്പെട്ടത് ഇവിടെ ആയിരുന്നു. കൂടാതെ ചിലരെ സംബന്ധിച്ചിടത്തോളം അവരുടെ ജീവിതത്തിന്റെ സമാധാനം കാത്തുസൂക്ഷിക്കാനുള്ള ഇടം കൂടിയായിരുന്നു ആ സ്ഥലം. ഇതായിരുന്നു ഹിന്ദു മുസ്ലീം ഭിന്നതയുടെ പരിണിത ഫലമായി അഗാധമായി മുറിവേൽക്കപ്പെട്ട് ശരീരമാസകലം രക്തം പുരണ്ട ഒരു സമൂഹം വിഭജനത്തിന്റെ ദുഖങ്ങൾ ഗാന്ധിജിയോട് പങ്കിടുവാൻ എത്തിയിരുന്ന സ്ഥലം. ഇതായിരുന്നു രക്തം ഒലിച്ചുകൊണ്ടിരിക്കുന്ന അവരുടെ വൃണങ്ങൾ കണ്ട് അവർക്ക് വേണ്ടി ഈ അസഹിഷ്ണുത കലർന്ന പീഢനങ്ങൾക്കെതിരെ ലോകത്തോട് ആജ്ഞാപിക്കാൻ തരത്തിലുള്ള ശബ്ദം ജനങ്ങൾ (ഹിന്ദുക്കൾ) തേടിവന്നിരുന്ന സ്ഥലം. പക്ഷെ ഇതുതന്നെ ആയിരുന്നു സ്വാർത്ഥന്മാരായ പാദസേവകർ ഗാന്ധിജിയെ പുകഴ്ത്തി അദ്ദേഹത്തിന്റെ അഹിംസാ സിദ്ധാന്തം വൻ വിജയമാണെന്നും രക്തരഹിതമായ വിപ്ലവത്തിന്റെ ഉജ്ജ്വലമായ ഉദാഹരണമാണെന്നും അദ്ദേഹത്തെ തെറ്റുദ്ധരിപ്പിച്ചിരുന്നതുമായ സ്ഥലവും. ഇതുതന്നെ

യായിരുന്നു ആ സ്ഥലം എവിടെയാണോ മൗലാനാ ആസാദിന് ഗാന്ധിജി പാക്കിസ്താനിൽ പുതിയ ഭവനങ്ങൾ അന്വേഷിച്ച് പോയ മുസ്ലീങ്ങളെ തിരികെ കൊണ്ടുവന്ന് അവരുടെ ഭവനങ്ങളിൽ താമസം തുടങ്ങിയ പാക്കിസ്താനിൽ നിന്നും വന്ന ഹിന്ദു അഭയാർത്ഥികളെ ഒഴിപ്പിച്ച് മുസ്ലീങ്ങൾക്ക് തന്നെ അവരുടെ വീടുകൾ തിരിച്ച് നൽകുമെന്ന് വാഗ്ദാനം നൽകിയ സ്ഥലം. മടങ്ങിവന്ന മുസ്ലീങ്ങൾക്ക് അവരുടെ വസ്തുവകകൾ തിരികെ നൽകി. ഇതുതന്നെയിരുന്നു ഗവണ്മെന്റിനെ സമ്മർദ്ദത്തിലാക്കി 55 കോടി രൂപ പാക്കിസ്ഥാന് വാങ്ങിക്കൊടുക്കാൻ ഗാന്ധിജി ഉപവാസം അനുഷ്ഠിച്ച സ്ഥലം. അവസാനമായി ഇതുതന്നെ ആയിരുന്നു ഗാന്ധിജി തന്റെ സ്വാർത്ഥ താല്പര്യങ്ങൾക്ക് വേണ്ടി ഹിന്ദു വിരുദ്ധനയങ്ങൾ വിപുലീകരിക്കുകയും പ്രഖ്യാപിക്കുകയും ചെയ്ത സ്ഥലവും .

അടുത്ത കാലത്ത് സംഭവിച്ചതായിരുന്നിട്ടും രക്തചൊരിച്ചിൽ നടന്നതായിരുന്നിട്ടും നടന്ന കാര്യങ്ങൾ ഞങ്ങളുടെ ഹൃദയത്തിൽ വ്യക്തമായിരുന്നില്ല. ഇപ്പോൾ ഈ സ്ഥലം നിരീക്ഷിക്കുമ്പോൾ പുതുതായ രൂപത്തിൽ ചരിത്രം ഞങ്ങളുടെ മുൻപിൽ ചുരുളഴിയപ്പെട്ടുകൊണ്ടിരുന്നു. ഞങ്ങൾക്ക് അന്തരീക്ഷം മുഴുവൻ രക്തത്തിന്റെ ഗന്ധം കലർന്നിരിക്കുന്നതായി തോന്നപ്പെട്ടു. ദേശത്തിന് വേണ്ടി ജീവൻ ബലിയർപ്പിച്ച വീരന്മാരായ ദേശാഭിമാനികളുടെ രക്തത്തിന്റെ ഗന്ധം.. രാജ്യത്തെ പിച്ചിചീന്തിയവരുടെ ക്രിമിനൽ ബുദ്ധികളിൽ ജീവൻ നഷ്ടപ്പെട്ട് പിടഞ്ഞുവീണ് മരിച്ച നിഷ്കളങ്കരായ മനുഷ്യരുടെ രക്തത്തിന്റെ ഗന്ധം.. ഈ രക്തക്കറകൾക്കെല്ലാം കൂടി ഗാന്ധിജിയുടെ രക്തം പകരം നൽകപ്പെട്ടപ്പോൾ അന്തരീക്ഷത്തിന് എന്തെന്നില്ലാത്ത ഭീകരത കൂടിയതായി ഞങ്ങൾക്ക് അനുഭവപ്പെട്ടു. ഒരു പക്ഷെ ഈ ഭീഭത്സമായ അന്തരീക്ഷം ദാഹം തീർക്കാൻ ഇനി ഞങ്ങളുടെ രക്തം കൂടി ആഗ്രഹിക്കുന്നുണ്ടാവാം.

ഈ നടന്ന രക്തച്ചൊരിച്ചിലുകളും നടന്നുകൊണ്ടിരിക്കുന്ന രക്തച്ചൊരിച്ചിലുകളും നാം നേടിയ സ്വാതന്ത്ര്യത്തിന്റെ ആകെ തുകയായിരുന്നു എന്ന് എനിക്ക് തോന്നി. അദ്ദേഹത്തിന്റെ കൊലപാതകം പ്രതികളായ ഞങ്ങളിൽ ചിലരുടെ ജീവൻ കൂടി ത്യാഗം ചെയ്യുവാൻ ആവശ്യപ്പെടുന്നുണ്ടായിരിക്കാം. സ്വരാജ്യം ലഭിച്ചത് രക്തക്കറ പുരളാത്ത അഹിംസാ മാർഗ്ഗത്തിലൂടെയാണെന്ന്

പറയുന്നത് അത്യന്തം അപമാനകരവും വങ്കത്തരവുമാണ്. സങ്കടകരമായ ഒരുകാര്യം പലരും മനസ്സിലാക്കാതെ പോകുന്നത് രക്തം ചീന്തപ്പെട്ടത് ലക്ഷക്കണക്കിന് ഹിന്ദുക്കളുടെതാണ് എന്നതാണ്. യാഥാർത്ഥ്യം ചതിയന്മാരും സ്വാർത്ഥരുമായ രാഷ്ട്രീയ നേതാക്കളും അവരുടെ പാദസേവകരും നമ്മുടെ ചെവികളെ എക്കാലവും നുണകൾ കൊണ്ട് കബളിപ്പിച്ച് കൊണ്ടിരുന്നു എന്നതാണ്.

വിചാരണ ആരംഭിച്ചു, വാദി ഭാഗം തെളിവുകൾ നിരത്തി. പ്രസ്തുത കാലയളവിൽ പ്രതികൾക്ക് ഇടയിൽ ബന്ധമുണ്ടായിരുന്നു എന്നും അവർ ഗൂഢാലോചന നടത്തിയിരുന്നു എന്നും ബന്ധിപ്പിക്കുവാൻ വാദിഭാഗം വളരെ അധികം പരിശ്രമിച്ചു കൊണ്ടിരുന്നു. നാഥുറാം ഗോഡ്സെയും നാരായൺ ആപ്തെയും ഹിന്ദുരാഷ്ട്രയുടെ പത്രാധിപരും മാനേജിങ്ങ് ഡയറക്ടറുമായിരുന്നു യഥാക്രമം. അത് എതിർക്കപ്പെടാനാവാത്ത വസ്തുതയുമായിരുന്നു. ഇവർ രണ്ടുപേരും കൂടി ബോംബേ, ഡൽഹി ഗ്വാളിയോർ എന്നിവിടങ്ങളിലേയ്ക്ക് പോയി എന്ന് സ്ഥാപിക്കാൻ വാദിഭാഗം ശ്രമിച്ചു. എന്നുമാത്രമല്ല 17 ജനുവരി 1948 മുതൽ 20 ജനുവരി 1948 വരെ അവർ ഡൽഹിയിലെ മറീന ഹോട്ടലിൽ താമസിച്ചു എന്നും 29,30 തീയതികളിൽ റെയിൽവേ സ്റ്റേഷൻ വിശ്രമമുറിയിൽ താമസിച്ചു എന്നും വാദിഭാഗം തെളിവുകൾ നിരത്തി.

കർക്കറെ, ഗോപാൽ ഗോഡ്സെ, മദൻലാൽ പഹ്വ, ദിഗംബർ ബാഡ്ഗെ, ശങ്കർ കിസ്തയ്യ എന്നിവർ മറീനാ ഹേട്ടലിൽ 20 ജനുവരി 1948ന് ഒത്തുചേർന്നു എന്ന് വാദിഭാഗം ആരോപിച്ചെങ്കിലും മാപ്പുസാക്ഷിയാക്കപ്പെട്ട ദിഗംബർ ബാഡ്ഗെക്ക് എതിരെ അല്ലാതെ മറ്റാർക്കും എതിരെ അതിന് തക്കതായ തെളിവുകൾ ഉണ്ടായിരുന്നില്ല.

നാഥുറാം ഗോഡ്സെയും ആപ്തെയും താമസിച്ചിരുന്ന മറീനാ ഹോട്ടലിൽ നിന്നും രജിസ്റ്റർ സഹിതം ഒരു സാക്ഷിയെ കൊണ്ട് വന്ന് അവർ കള്ളപ്പേർ കൊടുത്തതായി സ്ഥാപിച്ചു.

ഒരു ടാക്സി ഡ്രൈവർ, നാഥൂറാം ഗോഡ്സെ, നാരായൺ ആപ്തെ, ഗോപാൽ ഗോഡ്സെ, വിഷ്ണു കർക്കറെ, ദിഗംബർ ബാഡ്ഗെ, ശങ്കർ കിസ്തയ്യ എന്നിവരെ 20 ജനുവരി 1948 ന് വൈകുന്നേരം ബിർലാ ഹൗസിന് മുന്നിൽ ഇറക്കിവിട്ടതായും അവരിൽ മൂന്ന്

പേരെ തിരികെ കൊണോട്ട് പ്ലേസിൽ ഇറക്കി വിട്ടതായും സക്ഷി മൊഴി നൽകി.

രാജഭരണം ഇല്ലാത്ത ഇൻഡ്യയുടെ ഭാഗമായ ബ്രിട്ടിഷ് ഇൻഡ്യയിൽ നിന്നുള്ള വ്യക്തിയാണ് ഡോ.പർച്ചൂരെ എന്ന് തെളിയിക്കാനായി വാദിഭാഗം ചില സാക്ഷികളെ കൊണ്ട് വന്നു. വാദിഭാഗം തെളിയിക്കാൻ ശ്രമിച്ചത് ഡോ. പർച്ചൂരെ ബ്രിട്ടിഷ് ഇൻഡ്യയിലെ പൗരനായതിനാൽ അറസ്റ്റിലൂടെയുള്ള കൈമാറ്റം ആവശ്യമില്ലായിരുന്നു എന്നതാണ്. മാത്രമല്ല മറ്റൊരു കാരണം ഗ്വാളിയോർ സ്റ്റേറ്റിൽ ആയുധ നിയമം ഉണ്ടായിരുന്നില്ല. അതിനാൽ ഇൻഡ്യൻ യൂണിയനുമായി ഇനിയും ചേർന്നിട്ടില്ലാത്ത ഗ്വാളിയോറിൽ നിന്നും വന്ന വ്യക്തി എങ്കിൽ ഡോ. പർച്ചൂരെയെ ആയുധ നിയമപ്രകാരം അറസ്റ്റ് ചെയ്യുക എന്നത് നിലനിൽക്കുന്ന ഒരു കാര്യം ആയിരുന്നില്ല.

20 ജനുവരി 1948 മുതൽ ഗാന്ധിജി കൊലപാതക ദിനം വരെയുള്ള (30 ജനുവരി 1948) കാലയളവിൽ ഗൂഢാലോചന തുടർന്നിരുന്നു എന്ന് സ്ഥാപിക്കാൻ വാദിഭാഗം താനെ (മഹാരാഷ്ട്ര) യിൽ നിന്നും ഒരു സാക്ഷിയെ കൊണ്ട് വന്നു. ഇത് നാഥുറാം ഗോഡ്സെ, നാരായൺ ആപ്തെ, കർക്കരെ, പിന്നെ ഞാനും തമ്മിൽ കണ്ടിരുന്നു എന്ന് തെളിയിക്കാനായിരുന്നു. വെറും ഒരു കാഴ്ച എന്നത് കൊണ്ട് ഗൂഢാലോചന സ്ഥാപിക്കപ്പെട്ടില്ല.

> ഗാന്ധിജിയെ സ്വാഭാവീക മരണത്തിന് വിധേയമാക്കുവാൻ പറ്റിയതും നിയമപരമായി അനുവദിക്കപ്പെട്ടിട്ടുള്ളതുമായ ഏതെങ്കിലും ഉപകരണം ലഭ്യമായിരുന്നില്ല.
>
> നാഥുറാം ഗോഡ്സെ.

വീർ സവർക്കർക്കെതിരെയുള്ള തെളിവുകളും ആരോപണങ്ങൾക്ക് അദ്ദേഹത്തിന്റെ മറുപടിയും പിന്നീട് വിവരിക്കുന്നതാണ്. വാദിഭാഗം 149 സാക്ഷികളെ നിരത്തി. അവരുടെ തെളിവുകളും മൊഴികളും 720 പേജുകൾ ഉണ്ട്.

08.11.1948 ന് പ്രതിഭാഗത്തിന്റെ അവസരമായിരുന്നു. ഒന്നാം പ്രതി നാഥുറാം വിനായക് ഗോഡ്സെ ആയിരുന്നു. അദ്ദേഹം ഒരു വിശദമായ പ്രസ്ഥാവന നടത്തുവാൻ ആഗ്രഹിച്ചു. ശ്രീ. ദഫ്താരി

നാഥൂറാമിന് ഏതെങ്കിലും വിധത്തിൽ ദൈർഘ്യമുള്ള പ്രസ്ഥാവന നടത്താൻ അനുവാദം നൽകരുത് എന്ന് അപേക്ഷിച്ചു. സ്പെഷൽ ജഡ്ജി ദഫ്താരിയുടെ അപേക്ഷ തള്ളുകയും നാഥൂറാമിനോട് പ്രസ്ഥാവന വായിക്കുവാൻ അവസരം നൽകുകയും ചെയ്തു. നാഥുറാം ഗോഡ്സെ ഈ വാക്കുകളാൽ തുടങ്ങി...

**മേ ഇറ്റ് പ്ലീസ് യുവർ ഓണർ ;**

# ഭാഗം ഒന്ന്

# കുറ്റപത്രത്തിനുള്ള മറുപടി

ഞാൻ നാഥുറാം ഗോഡ്സെ, ഒന്നാം പ്രതി എന്ന നിലയിൽ ബഹുമാനപ്പെട്ട കോടതിയോട് തഴെപ്പറയുന്നവ ബോധിപ്പിച്ച് കൊള്ളുന്നു.

1. എനിക്കെതിരെ തയ്യാറാക്കപ്പെട്ടിട്ടുള്ള കുറ്റങ്ങൾ സമ്മതിക്കുന്ന തിന് മുൻപായി അവ നിയമപൂർവ്വം തയ്യാറാക്കപ്പെട്ടിട്ടുള്ളതല്ല എന്ന് ഞാൻ ബഹുമാനപൂർവ്വം ബോധിപ്പിച്ചു കൊള്ളട്ടെ. അവ തമ്മിൽ ബന്ധമുള്ളതല്ല. എന്നുമാത്രമല്ല 20 ജനുവരി 1948 ൽ നടന്നതും 30 ജനുവരി 1948ന് നടന്നതും വ്യത്യസ്ഥമായ ശ്രമങ്ങളാണ്. അവയെ രണ്ടായിട്ടു തന്നെ കാണണം. എന്നാൽ അവ രണ്ടും തമ്മിൽ കൂട്ടി ക്കുഴച്ച് കേസ് ആകെ മലിനമാക്കിയിരിക്കുന്നു.

2. മുന്നെ ഞാൻ ബോധിപ്പിച്ചിട്ടുള്ള കാര്യത്തിനോട് മുൻവിധി ഇല്ലാതെ എനിക്ക് മേൽ ചാർത്തപ്പെട്ടിട്ടുള്ള കുറ്റങ്ങൾക്ക് മേൽ എനിക്ക് പറയാനുള്ളത് തുടർന്ന് ബോധിപ്പിക്കുന്നു.

3. കുറ്റപത്രത്തിൽ പ്രതികൾക്കെതിരെ പ്രസ്ഥാവിച്ചിരിക്കുന്ന കുറ്റങ്ങൾ എണ്ണമനുസരിച്ച് ഒറ്റയ്ക്കോ കൂടിച്ചേർന്നോ എന്ന തരത്തി ൽ ഇൻഡ്യൻ ശിക്ഷാവിധി പ്രകാരവും മറ്റ് ചട്ടങ്ങൾ അനുസരിച്ചും ശിക്ഷ ലഭിക്കാവുന്ന വിധത്തിൽ കമ്മിഷൻ തയ്യാറാക്കിയിട്ടുള്ളതാണ്.

4. കുറ്റപത്രത്തിൽ വാദിഭാഗം കാണിച്ചിരിക്കുന്നത് 20 ജനുവരി 1948ൽ നടന്ന സംഭവവും 30 ജനുവരി 1948 ൽ നടന്ന സംഭവവും ഒന്നിന്റെ തുടർച്ചയും ഒരേലക്ഷ്യമായ ഗാന്ധി വധത്തിനെ ഉദ്ദ്യേശിച്ചു ള്ളതു മാത്രമാണ് എന്നതാണ്. അതിനാൽ ഞാൻ ഇവിടെ വ്യക്തമാ ക്കി കൊള്ളട്ടെ! 20 ജനുവരി 1948ൽ നടന്ന സംഭവം 30 ജനുവരി 1948ൽ നടന്ന സംഭവത്തിൽ നിന്നും തികച്ചും ബന്ധമില്ലാത്തതാണ്.

5. ആദ്യം പറയുന്നതും ഉയർത്തി ചൂണ്ടിക്കാണിക്കുന്നതുമായ കുറ്റം ഗാന്ധി വധവുമായി ബന്ധപ്പെട്ട് നടത്തിയ ഗൂഢാലോചന യാണ്. ഞാൻ മുൻപ് പറഞ്ഞിട്ടുള്ളത് ആവർത്തിക്കട്ടെ. കുറ്റപത്ര ത്തിൽ പറഞ്ഞിരിക്കുന്നതിൻ പ്രകാരം ഞങ്ങൾക്കിടയിൽ യാതൊരു

വിധത്തിലുമുള്ള ഗൂഢാലോചനയും നടന്നിട്ടില്ല. എന്നുമാത്രമല്ല കമ്മിഷൻ ആരോപിക്കുന്ന തരത്തിൽ ഞാൻ കുറ്റാരോപിതരിൽ ഒരാളെയും അവർ പറയുന്ന തെറ്റുകൾ ചെയ്യുവാൻ പ്രേരിപ്പിച്ചിട്ടില്ല.

6. വാദിഭാഗം നിരത്തുന്ന തെളിവുകളിൽ നിന്നും ഗൂഢാലോചനയും മറ്റും നടന്നിട്ടുണ്ട് എന്ന് തെളിയിക്കാൻ കഴിയുന്നതല്ല എന്ന് ഞാൻ പറഞ്ഞു കൊള്ളട്ടെ. ഗൂഢാലോചനയിൽ പങ്കാളിയായിരുന്നു എന്ന് ആരോപിക്കപ്പെട്ട് മാപ്പുസാക്ഷി ആയത് ( വാദിഭാഗം സാക്ഷി 57) ദിഗംബർ ആർ ബാഡ്ഗെ മാത്രമാണ്. അദ്ദേഹത്തിന്റെ (സാക്ഷി-പി.ഡബ്ല്യു.57) സമ്മതം തികച്ചു വിശ്വസിക്കപ്പെടാവുന്ന ഒന്നല്ല എന്നത് ഞാൻ വിസ്തരിച്ച് പ്രമാണങ്ങൾ സഹിതം തെളിയിക്കുന്നതാണ്.

8. ലൈസൻസില്ലാതെ ആയുധങ്ങളും വെടിക്കോപ്പുകളും കൈവശം വയ്ക്കുകയും കൊണ്ട് നടന്നതും അതിന് ശേഷം 20 ജനുവരി 1948ലെ പ്രേരണാകുറ്റവും പരിഗണിക്കുമ്പോൾ അവ ഞാൻ നിക്ഷേധിക്കുന്നു. ഞാൻ ഒരു തരത്തിലുമുള്ള ഗൺകോട്ടൺ സ്ലാബുകളോ, കൈബോംബുകളോ, ഡിറ്റൊണേറ്ററുകളോ, തിരികളോ, റിവോൾവറുകളോ, പിസ്തോളുകളോ, വെടിയുണ്ടകളോ കൈവശം വയ്ക്കുകയോ കൊണ്ട് നടക്കുകയോ വാദിഭാഗം ആരോപിക്കുന്നതിൻ പ്രകാരം ചെയ്തിട്ടില്ല. എന്നുമാത്രമല്ല എന്റെ കൈവശം അത്തരത്തിലുള്ള ആയുധങ്ങൾ ഉണ്ടായിരുന്നില്ല. ഞാൻ ആരെയും 20 ജനുവരി 1948ലോ അതിനുശേഷമുള്ള ഏതെങ്കിലും തീയതിയിലോ പ്രതികളിൽ ആരെയും അതിനായി പ്രേരിപ്പിച്ചിട്ടുമില്ല. അതിനാൽ ഈ ആരോപണം ഞാൻ നിരാകരിക്കുന്നു എന്ന് മാത്രമല്ല ഇൻഡ്യൻ ആയുധ നിയമപ്രകാരവും സ്ഫോടക വസ്തു നിയമപ്രകാരവും ശിക്ഷിക്കപ്പെടാൻ തരത്തിൽ ഞാൻ ഒരു കുറ്റവും ചെയ്തിട്ടില്ല എന്ന് ബോധിപ്പിക്കുന്നു.

8. ഈ കുറ്റം ആരോപിക്കുന്നത് മാപ്പു സാക്ഷിയായ (പി.ഡബ്ല്യു 57) ദിഗംബർ ബാഡ്ഗെയുടെ മൊഴിയുടെ അടിസ്ഥാനത്തിലാണ്. എന്നാൽ ഖണ്ഡിക 6 ൽ ഞാൻ പറഞ്ഞിരിക്കുന്ന പ്രകാരം അദ്ദേഹം വിശ്വസിനീയനായ ഒരു സാക്ഷിയല്ല. ഈ സാക്ഷിയെ (പി.ഡബ്ല്യു 57) എനിക്ക് അറിയാവുന്നതാണ്. അദ്ദേഹം പ്രയാസപ്പെട്ട് എന്നെ കാണാൻ വന്നതാണ്. ഞാൻ ഒരിക്കലും അദ്ദേഹത്തിന്റെ താമസ

സ്ഥലത്ത് വർഷങ്ങളായി സന്ദർശനം നടത്തിയിട്ടില്ല. അദ്ദേഹത്തിന്റെ പ്രസ്ഥാവന അനുസരിച്ച് അദ്ദേഹം ആപ്തെയുടെ (രണ്ടാം പ്രതി) കൂടെ ഹിന്ദുരാഷ്ട്ര ഓഫീസിൽ 10 ജനുവരി 1948ന് എന്നെ കാണാൻ എത്തി എന്നതാണ്. എന്നാൽ അത് ശുദ്ധ കളവാണ്. ഈ പറഞ്ഞ ബാഡ്ഗെയെ അന്ന് ഞാൻ ഹിന്ദുരാഷ്ട്രയുടെ ഓഫീസിലോ മറ്റ് എവിടെയെങ്കിലുമോ വച്ച് അന്നേ ദിവസം കണ്ടിട്ടില്ല. എന്റെ സാന്നിദ്ധ്യത്തിൽ ആപ്തെയുടെ കൂടെ അദ്ദേഹം ഗൺകോട്ടൺ സ്ലാബിനെയും കൈബോംബ് തുടങ്ങിയവയേയും പറ്റി ചർച്ച നടത്തുകയോ അവ ബോംബേയിൽ വച്ച് കൈമാറ്റം നടത്താം എന്ന് ബാഡ്ഗെ ആരോപിക്കുന്നതിൽ പ്രകാരം പറയുകയോ ചെയ്തിട്ടില്ല. ബാഡ്ഗെയുടെ പ്രസ്ഥാവന അനുസരിച്ച് ആപ്തെ എന്നോട് മുറിയുടെ വെളിയിൽ വരുവാൻ ആവശ്യപ്പെടുകയും ശേഷം ആപ്തെ ബോംബ് തുടങ്ങിയവ കൈമാറ്റം ചെയ്യുന്നതിനെ പറ്റി സംസാരിക്കാൻ തുടങ്ങുകയും ചെയ്തു എന്നതാണ്. ഇത് പൂർണ്ണമായും കളവാണ്. ഞാനും മറ്റുള്ളവരും ഗൂഢാലോചന നടത്തി എന്ന് സ്ഥാപിക്കുവാനുള്ള ബാഡ്ഗെയുടെ പ്രസ്ഥാവനമാത്രമാണ് ഇത്. ഞാൻ 14 ജനുവരി 1948ന് ദാദറിൽ വച്ച് ബാഡ്ഗെയെ ഒറ്റയ്ക്കോ ആപ്തെയുടെ കൂടെയോ കണ്ടിട്ടില്ല എന്നുകൂടി ഞാൻ കൂട്ടിച്ചേർക്കട്ടെ. എന്ന് മാത്രമല്ല ബാഡ്ഗെ അന്നേ ദിവസം ബോംബെയിൽ വന്നിരുന്നു എന്നത് എന്റെ അറിവിലുള്ള കാര്യം ആയിരുന്നില്ല.

9. കുറ്റപത്രത്തുന്റെ രണ്ടാം ഭാഗം ഖണ്ഡിക ബി(1), ബി(2) എന്നിവയിൽ പറയും പ്രകാരം ഞാൻ എന്റെ പരിധിയിലോ അധികാരത്തിലോ ഡൽഹിയിൽ വച്ചോ 20 ജനുവരി 1948ൽ ഏതെങ്കിലും വിധത്തിലുള്ള ആയുധം ഉപയോഗിക്കാൻ പ്രേരണ നൽകിയിട്ടില്ല.

ഈ കുറ്റം ബാഡ്ഗെ ഒറ്റയ്ക്ക് ചെയ്തതാണന്ന് തെളിവുകൾ ശരിവയ്ക്കുന്നു. എന്നാൽ ബാഡ്ഗെ തനിക്ക് അനുവദിക്കപ്പെട്ട മാപ്പ് അനുസരിച്ച് സ്വന്തം തടി രക്ഷിക്കാൻ ശ്രമിച്ച കള്ളസാക്ഷി മാത്രമാണ്.

10. കുറ്റപത്രത്തിന്റെ മൂന്നാം ഭാഗത്തിൽ എ(1), എ(2), ബി(1), ബി(2) പറഞ്ഞിരിക്കുന്ന പ്രേരണാ കുറ്റം മുൻപ് പറഞ്ഞിട്ടുള്ളപോലെ ഞാൻ നിരാകരിക്കുന്നു.

11. കുറ്റപത്രത്തിന്റെ നാലാം ഭാഗം രണ്ടാം ഖണ്ഡികയിൽ പറയും വിധം മദൻലാൽ പഹ്വയെ ഞാൻ ഒറ്റയ്ക്കോ സംഘം ചേന്നോ 20 ജനുവരി 1948 ന് ബിർലാ ഹൗസിൽ ബോംബ് എറിയുവാൻ പ്രേരിപ്പിച്ചിട്ടില്ല. ഇതിനെ സാധൂകരിക്കുന്ന ഏതെങ്കിലും വിധത്തിലുള്ള തെളിവ് ഇല്ല. അല്പമെങ്കിലും തെളിവ് ഉണ്ട് എങ്കിൽ അതിനെ ഞാൻ ഗൺകോട്ടൻ സ്ലാബ് പൊട്ടിക്കാൻ പേരിപ്പിച്ചു എന്ന തരത്തിൽ ബന്ധപ്പെടുത്തുവാൻ കഴിയുന്നതുമല്ല.

12. കുറ്റപത്രത്തിലെ അഞ്ചാം ഭാഗം പറയും പോലെ ഗാന്ധിജി വധത്തിന് പിന്നിലുള്ള ഗൂഢാലോചന എന്ന ആരോപണം ഞാൻ നിരസിക്കുന്നു. ഇക്കാര്യത്തിൽ എനിക്ക് മദൻലാൽ പഹ്വയുമായോ മറ്റ് ഏതെങ്കിലും വ്യക്തിയുമായോ യാതൊരു ബന്ധവുമില്ല. എന്നു മാത്രമല്ല ഇതിനെ ശരിവയ്ക്കുന്ന ഒരു തെളിവുകളും ഇല്ല.

13. കുറ്റപത്രത്തിന്റെ ആറാം ഭാഗം ഖണ്ഡിക എ(1),(2) പറയും പ്രകാരം ഞാൻ നാരായൺ ആപ്തെയുമായി കൂടിച്ചേർന്ന് കൊണ്ട് ലൈസൻസില്ലാത്ത പിസ്തോളുകളോ മറ്റ് ആയുധങ്ങളോ ഇറക്കുമതി ചെയ്യുകയോ കൊണ്ടുവരികയോ ചെയ്തിട്ടില്ല. ഡോ.ദത്താത്രേയ എസ് പർചൂരെ, നാരായൺ ആപ്തെ അല്ലെങ്കിൽ കൂട്ടം ചേർന്നോ ഒറ്റയ്ക്കോ കൈവശം വച്ചിരുന്നു എന്ന് പറയപ്പെടുന്ന പിസ്തോൾ, ആയുധങ്ങൾ ഇവ കരസ്തമാക്കുവാൻ അവർ പരസ്പരം പ്രേരണ നൽകുകയോ എന്നെ പ്രേരിപ്പിക്കുകയോ ചെയ്തിട്ടില്ല. ഇതിന്മേൽ വാദിഭാഗം നിരത്തിയിരിക്കുന്ന തെളിവുകൾ വിശ്വാസ യോഗ്യമല്ല. മുകളിൽ പറഞ്ഞ കാര്യങ്ങളോട് മുൻവിധിയില്ലാതെ ഞാൻ പറയട്ടെ. ഖണ്ഡിക എ(1), എ(2) യിൽ ഞാൻ ചെയ്തു എന്ന് ആരോപിക്കുന്ന കുറ്റങ്ങൾക്ക് മേൽ ബഹുമാനപ്പെട്ട കോടതിക്ക് ഒരു ആധികാരികതയും കാണുവാൻ സാധിക്കുന്നതല്ല. ഏതെങ്കിലും വിധത്തിൽ കുറ്റം കാണുന്ന പക്ഷം അതിനെ ഇതേ തലക്കെട്ടിലുള്ള ഖണ്ഡിക ബി (1) ൽ പെടുത്തണം.

14. ഖണ്ഡിക ബി(1),(2) പ്രകാരമുള്ള കുറ്റം പരിഗണിക്കുമ്പോൾ ഞാൻ ആട്ടോമാറ്റിക് പിസ്തോൾ നംബർ.606824, അതിന്റെ തിരകൾ എന്നിവ കൈവശം വച്ചു എന്നത് ശരിയാണ്. എന്നാൽ നാരായൺ ആപ്തെ, വിഷ്ണു ആർ കർക്കറെ എന്നിവർക്ക് എന്റെ കൈവശമുള്ള പിസ്തോളുമായി യാതൊരു ബന്ധവുമില്ല.

15. കുറ്റപത്രത്തിന്റെ ഏഴാം ഭാഗത്തിലേയ്ക്ക് കടക്കുമ്പോൾ ഞാൻ എങ്ങിനെ ഡൽഹിയിൽ എത്തപ്പെട്ടു, എന്തിന് ഞാൻ ഡൽഹിയിൽ വന്നു തുടങ്ങിയ കാര്യങ്ങൾ വിശദീകരിക്കേണ്ടത് തന്നെയാണ്. ഗാന്ധിജിയുടെ തത്വശാസ്ത്രത്തോടുള്ള എന്റെ എതിർപ്പ് ഞാൻ ഒരിക്കലും മറച്ച് വച്ചിട്ടില്ല. ഗാന്ധിജിയുടെ അഹിംസാ സിദ്ധാന്തമാണ് ഹിന്ദുക്കളെ നിർഗുണരും അക്രമങ്ങളെ ചെറുക്കാൻ കഴിവില്ലാത്തവരും ആക്കിയത്. പ്രത്യേകിച്ച് മുസ്ലീങ്ങളുടെ അസഹിഷ്ണുതാപരമായ ക്രൂരതകളെ. ഈ പൈശാചീകമായ ക്രൂരതകൾക്കെതിരെ പ്രതികരിക്കാൻ ഞാൻ എന്റെ പൊതുജീവിതം അവസാനിപ്പിക്കുകയും എന്റെ ചിന്താഗതിയോട് സാമ്യം പുലർത്തുന്ന ആളുകളെ കൂടെ കൂട്ടുകയും ചെയ്തു. ഇതിന്റെ പ്രചരണത്തിനായി ഞാനും നാരായൺ ആപ്തെയുമാണ് മുഖ്യമായ പങ്ക് വഹിച്ചിട്ടുള്ളത്. അതിനായി ഞങ്ങൾ ‘ അഗ്രാണി’ എന്ന പേരിൽ ഒരു ദിനപത്രം ആരംഭിച്ചു. അത് ഗാന്ധിയൻ അഹിംസാ വചനങ്ങളോട് വിരോധം പുലർത്തുന്ന എന്റെയും എന്റെ കൂട്ടാളികളുടെയും അസഹിഷ്ണുത പ്രകടമാക്കാനായിരുന്നില്ല. എങ്കിലും ഗാന്ധിയുടെ മുസ്ലീങ്ങളോടുള്ള ചായ്വും മുൻവിധിയോടെ ഹിന്ദുതാത്പര്യങ്ങളോടും ഹിന്ദുക്കളോടുമുള്ള വിരോധം വെളിവാക്കപ്പെടുമ്പോൾ ഞാൻ എന്റെ വീക്ഷണകോണിലൂടെ വിശദമായും നിരവധി സംഭവങ്ങൾ ഉദാഹരിച്ചും ഗാന്ധിയുടെ തെറ്റ് ചൂണ്ടിക്കാട്ടുകയും ഗാന്ധിയാണ് ഹിന്ദുക്കളുടെ എണ്ണമറ്റ ദുർവിധികൾക്കും അവർ അനുഭവിക്കുന്ന യാതനകൾക്കും കാരണക്കാരൻ എന്നത് മനസ്സിലാക്കിച്ച് അദ്ദേഹത്തിന് സ്വയം തെറ്റ് തിരുത്തുവാനും കൂടുതൽ ഉത്തരവാദിത്വബോധമുണ്ടാക്കാനും ശ്രമിച്ചിരുന്നു. അവ ഞാൻ ഇവിടെ പ്രസ്ഥാവിക്കുന്നതാണ്.

16. കാര്യം നേടാനായി നിരാഹാര സമരവും പ്രാർത്ഥനാ യോഗങ്ങളും നടത്തുന്ന ഗാന്ധിയൻ രീതികളെ ഞാൻ എന്റെ പത്രമായ അഗ്രാണി അഥവ ഹിന്ദുരാഷ്ട്രയിലുടെ ശക്തമായി വിമർശിച്ചു. ഇതിനെതിരായുള്ള പ്രതിക്ഷേധങ്ങളെ ബോദ്ധ്യപ്പെടുത്തുവാൻ വേണ്ടി ഞാനും ആപ്തെയും ചേർന്ന് സമാധാനപരമായ നാടകങ്ങൾ അവതരിപ്പിച്ചു. അത്തരത്തിലുള്ള നാടകങ്ങൾ ഞങ്ങൾ ഡൽഹിയിലും ബോംബെയിലും, പൂനെയിലും, പഞ്ചാഗ്നിയിലും അവതരിപ്പിക്കുകയുണ്ടായി. രണ്ട് തത്വശാസ്ത്രങ്ങളും തമ്മിൽ വളരെ വലിയ

അന്തരമാണ് ഉണ്ടായിരുന്നത്. അത് ഗാന്ധിജിയുടെ മുസ്ലീങ്ങൾക്ക് വേണ്ടിയുള്ള അനുകൂല്യങ്ങൾ പിന്നാലെയുള്ള അനുകൂല്യങ്ങളും, അഭിപ്രായങ്ങളും, മൗനാനുവാദങ്ങളും മൂലം കൂടുതൽ കൂടുതൽ വിടവുള്ളതായി. കോൺഗ്രസ്സിനെ നയിച്ചിരുന്നതും രാജ്യത്തിനെ 15 ആഗസ്ത് 1947ൽ വിഭജനത്തിന്റെ അവസ്ഥയുടെ പരകോടിയിൽ എത്തിച്ചതും ഗാന്ധിജി ആയിരുന്നു. ഞാൻ ഈ ആശയത്തെപ്പറ്റി പിന്നാലെ പറയാം. 13 ജനുവരി 1948ൽ ഗാന്ധിജി മരണം വരെയുള്ള നിരാഹാരാം ആരഭിക്കാൻ തീരുമാനിച്ചു എന്ന് എനിക്ക് അറിവുകിട്ടി. ഈ നിരാഹാരത്തിന്റെ കാരണം അദ്ദേഹം ചൂണ്ടിക്കാട്ടിയത് ഇൻഡ്യൻ പ്രവശ്യയിൽ ഹിന്ദു-മുസ്ലീം ഐക്യം എന്ന ആശയത്തിന് ഗവണ്മെന്റിൽ അദ്ദേഹത്തിന് നിന്നും ഉറപ്പ് കിട്ടണം എന്നതായിരുന്നു. എന്നാൽ ഇതിന്റെ ശരിയായ ആവശ്യം ഹിന്ദു- മുസ്ലീം ഐക്യമല്ല, മറിച്ച് 55 കോടി നഷ്ടപരിഹാരം പാക്കിസ്ഥാന് നൽകാൻ ഗവണ്മെന്റിന്മേൽ സമ്മർദ്ദം ചെലുത്തുക എന്നതായിരുന്നു എന്ന് എനിക്കും എന്റെ കൂട്ടാളികൾക്കും മനസ്സിലായി. 55 കോടി നൽകാൻ ഗവണ്മെന്റ് വിസമ്മതിച്ചിരുന്നു. ഇതിന്റെ ഉത്തരം എന്ന നിലയ്ക്ക് ആപ്തെ നിർദ്ദേശിച്ചത് ഗാന്ധിയുടെ യോഗങ്ങളിൽ കൂടുതൽ ശക്ത മായതും എന്നാൽ സമാധാനപൂർണ്ണവുമായ പ്രതിക്ഷേധ നാടകങ്ങൾ അവതരിപ്പിക്കുക എന്ന ആശയമായിരുന്നു. അത് വെറും നിഷ്ഫല മാണെന്ന് എനിക്ക് അറിയാമായിരുന്നു എങ്കിലും പകുതി മനസ്സോടെ ഞാൻ അതിന് സമ്മതം മൂളി. കാരണം മറ്റേതെങ്കിലും പദ്ധതി പകരം തയ്യാറാക്കിയിരുന്നില്ല. ഇക്കാരണത്താലാണ് നാരായൺ ആപ്തെയും ഞാനും കൂടി 14 ജനുവരി 1948ന് ബോംബെയിലേയ്ക്ക് പോയത്.

17. 15-ജനുവരി 1948 ന് ഞങ്ങൾ (ഞാനും ആപ്തെയും) രാവിലെ ദാദറിലുള്ള ഹിന്ദു മഹാസഭ കാര്യാലയത്തിലെത്തി. അവിടെ വച്ച് ഞങ്ങൾ ബാഡ്ഗെയെ കാണുവാനിടയായി. ബാഡ്ഗെ ആപ്തെയോട് കുശലം ചോദിക്കുകയും ബോംബെയിൽ വരാനുള്ള കാരണം ആരായുകയും ചെയ്തു. ആപ്തെ കാരണം പറഞ്ഞു. ബാഡ്ഗെ അത് കേട്ടപ്പോൾ സ്വമനസ്സാലെ ഞങ്ങൾക്ക് വിരോധമില്ല എങ്കിൽ ബാഡ്ഗെയും ഡൽഹിയിൽ വന്ന് നാടകത്തിൽ പങ്കെടുക്കാം എന്ന് താല്പര്യം അറിയിച്ചു. ഞങ്ങൾക്ക് പിന്നിൽ മുദ്രാവാക്യം മുഴക്കുവാനുള്ള ആളുകളെ ആവശ്യമായിരുന്നതിനാൽ ബാഡ്ഗെയു

ടെ സന്നദ്ധത ഞങ്ങൾ അംഗീകരിച്ചു. എപ്പോൾ തുടങ്ങാം എന്ന് ഞങ്ങൾ ബാഡ്ഗെയോട് ചോദിച്ചു. താൻ ചില കാര്യങ്ങൾ പ്രവീൺ ചന്ദ്ര സേതിയയെ ഏൽപ്പിച്ചിട്ടുണ്ട്. അതു കഴിഞ്ഞ് 17.01.1948 ന് വിണ്ടും കാണാം എന്ന് പറഞ്ഞു കൊണ്ട് ബാഡ്ഗെ മടങ്ങി.

18. ഞങ്ങൾ 15 ജനുവരി 1948 ന് ദാദറിലെ ഹിന്ദുമഹാസഭ കാര്യാലയത്തിൽ വച്ചും പിന്നീട് 17 ജനുവരി 1948 ന് രാവിലെയും ബാഡ്ഗെയെ കണ്ടിട്ടുണ്ട്.

19. ഞങ്ങൾ ബാഡ്ഗെയുടെ കൂടെ ദിക്ഷിത്ത് മഹാരാജിനെ കാണാൻ പോയി എന്നും അദ്ദേഹത്തിനെ കണ്ടയുടൻ ആപ്തെ ബാഡ്ഗെയോട് വീർ സവർക്കർ ഞങ്ങളെ (എന്നെയും ആപ്തെയും) ഗാന്ധിജിയെ വധിക്കുക എന്ന ചുമതല ഏൽപ്പിച്ചിരിക്കുകയാണ് എന്ന് പറയുകയുണ്ടായി എന്നുമായ ബാഡ്ഗെയുടെ പ്രസ്ഥാവന ജവഹർലാൽ നെഹ്രുവിന്റെയും സുഹ്രാവർദിയുടെയും ബാഡ്ഗെയു ടെയും മസ്തിഷ്കത്തിനെ ഉല്പന്നം മാത്രമാണ്. ഞാനോ ആപ്തെ യോ ബാഡ്ഗെയോടോ മറ്റാരെങ്കിലുമോടോ ഇത്തരത്തിൽ എന്തെ ങ്കിലും പറഞ്ഞിട്ടില്ല.

ഈ പ്രവർത്തിയിൽ വീർ സവർക്കറിന് പങ്കുണ്ട് എന്ന് വരുത്തി ത്തീർക്കാനും ഞാൻ സവർക്കറിന്റെ ആജ്ഞയിലാണ് പ്രവർത്തിച്ചിരു ന്നത് എന്നുള്ള വാദിഭാഗത്തിന്റെ വാദം ഞാൻ ഘട്ടം ഘട്ടമായി നിരാകരിക്കുന്നു. ഞാൻ ആരുടെയും കീഴിൽ അത്തരത്തിൽ പ്രവർത്തിച്ചിട്ടില്ല. ഇതിനെ ഞാൻ ശക്തമായി എതിർക്കുന്നു ഇത് അസത്യവും അനീതിയും എന്റെ യുക്തിയെയും ന്യായത്തിനെയും അപമാനിക്കുന്നതുമാണ്. വാദിഭാഗത്തിന്റെ ശ്രമം ഞാൻ മറ്റാരു ടെയോ കൈയ്യിലെ ഉപകരണം മാത്രമാണ് എന്ന് വരുത്തി തീർക്കുവാ നുള്ളതും ബാലിശവുമാണ്. ഇതിന്റെ പിന്നിൽ ദുരുദ്ദേശ്യങ്ങൾ മാത്രമാണ് ഉള്ളത് എന്നതിൽ സംശയമില്ല.

20. ഞാൻ പൂനെയിൽ പോയി റിവോൾവർ സംഘടിപ്പിക്കാൻ പോയ എന്റെ സഹോദരൻ ഗോപാൽ ഗോഡ്സെയുമായി ബോംബെ യിലേയ്ക്ക് തിരിക്കുവാനും അവിടെ നിന്ന് ഡൽഹിയിലേയ്ക്ക് കൂടെ കൂട്ടാനും പദ്ധതിയിട്ടിരുന്നു എന്ന ബാഡ്ഗെയുടെ പ്രസ്ഥാവന തികച്ചും അസത്യമാണ്. 15 ജനുവരി 1948 ന് ഞാൻ ബാഡ്ഗെയുമായി

മുകളിൽ ഖണ്ഡിക 17 ൽ പറഞ്ഞിട്ടുള്ള കാര്യങ്ങളിൽ കൂടുതലായി ഒന്നും സംസാരിച്ചിട്ടില്ല. കൂടാതെ 16 ജനുവരി 1948 ന് ബാഡ്ഗെ എന്നെ പൂനെയിൽ വച്ചു കണ്ടു എന്നതും ശുദ്ധകളവാണ്. ഞാൻ ബാഡ്ഗെയുമായി പൂനെയിൽ വച്ച് സംസാരിച്ചു എന്ന ബാഡ്ഗെ യുടെ മൊഴിയും നുണയാണ്. കാരണം ഞാൻ 16 ജനുവരി 1948 ന് പൂനെയിൽ ഉണ്ടായിരുന്നില്ല. ഇതിൽ നിന്നും വലിയ റിവോൾവർ വാങ്ങിക്കുന്നതിനായി പിസ്തോൾ  മാറ്റക്കച്ചവടം നടത്താൻ ഞാൻ ബാഡ്ഗെയെ ഏൽപ്പിച്ചിട്ടില്ല എന്നത് വ്യക്തമാണ്.

21. ഞാൻ മുൻപേ പ്രസ്ഥാവിച്ചതിൻ പ്രകാരം ഞങ്ങൾ (ഞാനും ആപ്തെയും) ഗാന്ധിജിയുടെ പ്രാർത്ഥനാ സമ്മേളന സ്ഥലത്ത് കൂടുതൽ ശക്തവും എന്നാൽ സമാധാനപരവുമായ നാടകങ്ങൾ ഡൽഹിയിൽ കഴിയുന്നത്ര വേഗം നടത്തുവാൻ ആഗ്രഹിച്ചിരുന്നു. അതിനായി ഞങ്ങൾക്ക് അവിടേയ്ക്ക് പോകേണ്ടിയിരുന്നു. ഖണ്ഡിക 17 പറഞ്ഞതുപോലെ ബാഡ്ഗെ നാടകത്തിൽ പങ്കെടുക്കുവാൻ ആഗ്രഹം പ്രകടിപ്പിച്ചിരുന്നു. അത്യാവശ്യമായി കുറച്ച് പേരെ കൂടി കൂട്ടേണ്ടത് നാടകത്തിന്റെ വിജയകരമായ നടത്തിപ്പിന് ആവശ്യമാണ് എന്ന് ഞങ്ങൾക്ക് തോന്നിയിരുന്നു. അതിനാൽ ഡൽഹിയിലേയ്ക്ക് തിരിക്കും മുൻപ് ഞങ്ങൾ യാത്രയുടെയും വോളന്റീയേഴ്സിന്റെയും ചെലവിനുള്ള തുക സമാഹരിക്കാൻ തുടങ്ങി.

22. 17 ജനുവരി 1948ന് ഞങ്ങൾ വീർ സവർക്കറെ കണ്ടുവെന്നും അദ്ദേഹം ഞങ്ങളെ 'യശസ്വീ ഹും യ'( വിജയിച്ച് വരിക) എന്ന് പറഞ്ഞ് അനുഗ്രഹിച്ചു എന്നുമുള്ള ആരോപണങ്ങൾ ഞാൻ ശക്തമായി നിക്ഷേധിക്കുന്നു. അതുപോലെ ഞങ്ങൾ ഏതെങ്കിലും വിധത്തിൽ ബാഡ്ഗെയുമായോ ആപ്തെയും ഞാനും തമ്മിലോ ഇപ്രകാരം ഉച്ഛരിച്ചിട്ടില്ല 'തത്യാരവാണി എസെ ഭവിഷ്യ കേലെ അഹെ കി ഗാന്ധിജിചി ശംഭർ വർഷെ ഭരളി – അത അപലെ കം നിശ്ചിത ഹോനൊർ യത് കഹി സംശയ നഹി'. 15 ജനുവരി 1948 ന് ദാദറിലെ ഹിന്ദുമഹാസഭ കാര്യലയത്തിൽ വച്ച് ഞാനും ആപ്തെയും ബാഡ്ഗെയെ കണ്ടതിനുശേഷം ഞങ്ങൾ കച്ചവടകാര്യത്തിനായി പ്രസ്സിലേയ്ക്ക് പോയി.

23. ആപ്തെയും ഞാനും 17 ജനുവരി 1948ന് വിമാന മാർഗ്ഗം ഡൽഹിയിൽ എത്തുകയും മറിനാ ഹോട്ടലിൽ തങ്ങുകയും ചെയ്തു.

20 ജനുവരി 1948 ന് രാവിലെ ബാഡ്ഗെ ഹോട്ടലിൽ എത്തുകയും എവിടെയാണ് സമ്മേളനം നടക്കുന്നതെന്നും എവിടെയാണ് നാടകം നടത്തേണ്ടത് എന്നും നോക്കുവാൻ വേണ്ടി ബാഡ്ഗെയും സേവകൻ കിസ്തയ്യയും കൂടി ഗാന്ധിജിയുടെ സമ്മേളന മൈതാനിയിലേക്ക് പോകുകയാണെന്ന് ബാഡ്ഗെ എന്റെയും ആപ്തെയുടെയും മുന്നിൽ വച്ച് പറഞ്ഞു. രാവിലെ ബാഡ്ഗെ വന്നപ്പോൾ ഞാൻ തലവേദന കാരണം കിടക്കുകയായിരുന്നു. സുഖമില്ലാത്തതിനാൽ ഞാൻ സമ്മേളന മൈതാനിയിലേയ്ക്ക് വരുന്നില്ലന്ന് ബാഡ്ഗെയോട് പറഞ്ഞു. ബാഡ്ഗെയുടെ പ്രസ്ഥാവന, ബാഡ്ഗെയും സേവകൻ ശങ്കർ കിസ്തയ്യയും നാരായൺ ആപ്തെയും ഗോപാൽ ഗോഡ്സെയും കർക്കറെയും മദൻലാലും എല്ലാവരും മറീനാ ഹോട്ടലിൽ ഒരുമിച്ച് കൂടി എന്നും ബാഡ്ഗെയും ശങ്കറും അവിടെവച്ച് ഭക്ഷണം കഴിച്ചു എന്നും ശേഷം ആപ്തെയും കർക്കറെയും മദൻലാലും ബാഡ്ഗെയും കുളിമുറിയിൽ ചെന്ന് ഡിറ്റോണേറ്ററുകളും, ഹാൻഡ് ഗ്രനേഡുകളും ഗൺകോട്ടൺ സ്ലാബ് പൊട്ടിക്കാനുള്ള ഫ്യൂസ് വയറുകളും ആണികളും ശരിയാക്കുകയും ആ സമയം ഞാനും ശങ്കറും മുറിയുടെ എതിർദിശയിൽ നിൽക്കുകയായിരുന്നു തുടങ്ങിയ പ്രസ്താവനകൾ തികച്ചും സത്യവിരുദ്ധമാണ്. എന്നുമാത്രമല്ല ബാഡ്ഗെ എന്റെ വായിൽ തിരുകിയ വാക്കുകൾ (ഞാൻ പറഞ്ഞു എന്ന് ആരോപിച്ചത്) '' ബാഡ്ഗെ! ഇത് നമ്മുടെ അവസാന ശ്രമമാണ്- ഇത് നടന്നിരിക്കണം- എല്ലാം ശരിയാണോ എന്ന് ചെന്ന് പരിശോധിക്കുക.'' ഞാൻ പറഞ്ഞു എന്നത് ഞാൻ ശക്തമായി നിരാകരിക്കുന്നു. ആ ദിവസമോ മറ്റേതെങ്കിലും ദിവസമോ അത്തരത്തിലുള്ള വാക്കുകൾ ഞാൻ ബാഡ്ഗെയോട് പറഞ്ഞിട്ടില്ല. നേരത്തെ സൂചിപ്പിച്ചതുപോലെ ബാഡ്ഗെ മുറിയിൽ വരികയും വൈകീട്ടത്തെ പ്രാർത്ഥനാ സമ്മേളനത്തിൽ ബാഡ്ഗെ പങ്കെടുക്കും എന്ന് അറിയിക്കുകയും ചെയ്തു. ഞങ്ങളുടെ ഇടയിൽ ആ ദിവസം ബാഡ്ഗെ പറയും പോലെ ഒരു മീറ്റിംഗും എന്റെ മുറിയിൽ നടന്നിട്ടില്ല. എന്റെ അറിവിൽ ഗോപാൽ ഗോഡ്സെ അന്നേദിവസം ഡൽഹിയിൽ പോലും ഉണ്ടായിരുന്നില്ല. മുറിയിൽ ആരും തന്നെ ഡിറ്റണേറ്ററുകളോ, ഹാൻഡ് ഗ്രനേഡുകളോ സംഘടിപ്പിക്കുകയോ ഫ്യൂസ് വയറുകളും ആണികളും ഗൺകോട്ടൻ സ്ലാബിൽ ഘടിപ്പിക്കുകയോ ചെയ്തിട്ടില്ല. യാഥാർത്ഥ്യത്തിൽ എന്റെ കൈവശമോ ആപ്തെയുടെ പക്കലോ അത്തരത്തിലുള്ള ഒരു

ആയുധ സാമാഗ്രികളും ഉണ്ടായിരുന്നില്ല. കൂട്ടാളികൾക്കിടയിൽ ആയുധവും സ്ഫോടക വസ്തുക്കളും വിതരണം ചെയ്തു എന്ന് വിശദീകരിക്കുന്നതും തെളിവായിക്കാണുന്നതുമായ സങ്കല്പം പേരു പോലെതന്നെ തെറ്റുദ്ധരിപ്പിക്കുന്നതാണ്. ഇക്കാര്യം ബാഡ്ഗെയുടെ അസാന്നിദ്ധ്യത്തിൽ വാദിച്ച് തെളിയിക്കേണ്ട ആവശ്യം എന്നെ സംബന്ധിച്ചിടത്തോളം ഇല്ല.

24. മുന്നാലെ പറഞ്ഞതുപോലെ ശക്തമായ തലവേദന മൂലം ഞാൻ ഗാന്ധിജിയുടെ പ്രാർത്ഥനാ സമ്മേളന സ്ഥലത്തേയ്ക്ക് പോയില്ല. ആപ്തെ വൈകീട്ട് 6:00 മണിക്ക് മറിനാ ഹോട്ടലിൽ തിരിച്ചെത്തുകയും മൈതാനിയെപ്പറ്റിയും എവിടെയാണ് സ്റ്റേജ് നിർമ്മിക്കേണ്ടതെന്നും എന്നതിനെപറ്റി ഒരു കാഴ്ച്ചപ്പാട് അദ്ദേഹത്തിന് കിട്ടിയിട്ടുണ്ട് എന്നും ഒന്നോ രണ്ടോ ദിനത്തിനകം നാടകം നടത്താമെന്നും പറഞ്ഞു. ഒരു മണിക്കൂറിനകം സ്ഫോടനം മൂലം ഗാന്ധിജിയുടെ സമ്മേളനത്തിൽ കുഴപ്പമുണ്ടായി എന്ന് ഞങ്ങൾ കേട്ടു. പിന്നിട് ഒരു അഭയാർത്ഥിയെ അറസ്റ്റ് ചെയ്തു എന്നും ഞങ്ങൾ അറിഞ്ഞു. ഡൽഹി വിടുന്നതാണ് ബുദ്ധി എന്ന് ആപ്തെ എന്നെ ഉപദേശിക്കുകയും ഞങ്ങൾ അപ്രകാരം ചെയ്യുകയും ചെയ്തു. 20 ജനുവരി 1948 ന് ഹിന്ദു മഹാസഭാ കാര്യാലയത്തിൽ വച്ച് ഞങ്ങൾ ബാഡ്ഗെയെ കണ്ടു എന്ന് പറയുന്നത് തികച്ചും കെട്ടുകഥയാണ്. 20 ജനുവരി 1948 ന് ബിർലാ ഹൗസിൽ ഞാൻ ഉണ്ടായിരുന്നു എന്ന് നിരവധി സാക്ഷികൾ മൊഴി നൽകുകയുണ്ടായി. എന്നാൽ ഞാൻ ഊന്നിപ്പറയുന്നു വളർന്നു വലുതായ ഒരു തെറ്റുദ്ധാരണ ഇതിൽ ഉണ്ട്. മറ്റാരുടെയോ സാന്നിദ്ധ്യം എന്റെതെന്ന് തെറ്റുദ്ധരിപ്പിക്കാൻ ആരോ ശ്രമിക്കുന്നു എന്നത് ഞാൻ അംഗീകരിക്കുന്നു. ആരെയോ കണ്ട് ഈ സാക്ഷികൾ തെറ്റുദ്ധരിക്കപ്പെട്ടിരിക്കുന്നു. അന്നേ ദിവസം ഞാൻ ബിർലാ ഹൗസിൽ ഉണ്ടായിരുന്നില്ല എന്നതാണ് സത്യം. തുഗ്ലക് റോഡ് പോലീസ് സ്റ്റേഷനിൽ വച്ച് സാക്ഷികളുടെ മുന്നിൽ കാണിച്ചപ്പോൾ അവർ എന്നെ തിരിച്ചറിഞ്ഞു. 12 ഫെബ്രുവരി 1948 വരെ എന്റെ തലയിലുണ്ടായ ബാൻഡേജിനാൽ തിരിച്ചറിയുവാൻ എളുപ്പമായിരുന്നു. സാക്ഷി പറഞ്ഞ പോലീസുകാർ മുൻവിധിയോടെയാണ് കാര്യങ്ങളെ സമീപിച്ചിരിക്കുന്നത്. ബോംബെയിൽ വച്ച് നടന്ന

ഡൽഹി സാക്ഷികളുടെ തിരിച്ചറിയൽ പരേഡിൽ ഞാൻ ഇതിനെപ്പറ്റി ആദ്യമേ പരാതി നൽകിയിട്ടുണ്ട്.

25. ഗാന്ധിജിയുടെ സമ്മേളന മൈതാനിയിൽ ഞങ്ങളുടെ സ്റ്റേജ് നാടകം ചിന്തിച്ച് തീരുമാനിക്കപ്പെട്ടു. ഞാൻ വളരെ നീരസത്തോടെ ആപ്തെയോട് സമ്മതിച്ചു. കാരണം ബോംബെയിലും പൂനെയിലും ഈ പുതിയ സാഹചര്യത്തിൽ കഴിവുള്ളവരും താത്പര്യമുള്ള വരുമായ വോളന്റീയർമാരെ കിട്ടുക എന്നത് വളരെ പ്രയാസമുള്ള കാര്യമായിരുന്നു. ഇതിന് പുറമെ ഞങ്ങളുടെ കൈവശമുള്ള പണവും തീർന്നിരുന്നു. വോളന്റിയർമാരെ ബോംബെയിൽ നിന്നും ഡൽഹി യിലേയ്ക്കും തിരികെയും എത്തിക്കാനുള്ള സാമ്പത്തീകാവസ്ഥ ഞങ്ങൾക്കുണ്ടായിരുന്നില്ല. അതിനാൽ ഞങ്ങൾ ഡോ. പർചൂരെയെ കാണുവാൻ ഗ്വാളിയോറിലേക്ക് പുറപ്പെട്ടു. അദ്ദേഹത്തിന്റെ കീഴിൽ ഹിന്ദുരാഷ്ട്രസേനയുടെ വേളന്റിയർമാർ ഉണ്ടായിരുന്നു. എന്നിരിക്ക യാലും ഗ്വാളിയോറിൽ നിന്നും ഡൽഹിയിലേയ്ക്കും തിരികെയും വോളന്റിയർമാരെ എത്തിക്കുക എന്നതും ചിലവു കുറഞ്ഞ മാർഗ്ഗമാ യിരുന്നില്ല. അങ്ങിനെ രാത്രി ഞങ്ങൾ ഗ്വാളിയോറിലേയ്ക്ക് പുറപ്പെ ടുകയും അതിരാവിലെ ഗ്വാളിയോറിൽ എത്തിച്ചേരുകയും ചെയ്തു. ആ സമയത്തും ഇരുട്ട് മാറിയിരുന്നില്ല അതിനാൽ റെയിൽവേ സ്റ്റേഷ നടുത്തുള്ള ധർമ്മശാലയിൽ ഞങ്ങൾ താമസിച്ചു. രാവിലെ തന്നെ ഡോ.പർചൂരെയുടെ വീട്ടിൽ പോയി അദ്ദേഹത്തെ കാണുകയുണ്ടാ യി. അദ്ദേഹം ആശുപത്രിയിലേയ്ക്ക് പോകുവാനുള്ള തിരക്കിലായി രുന്നു. ആയതിനാൽ ഉച്ചക്കുശേഷം അദ്ദേഹത്തെ കാണുവാൻ വരുവാൻ പർചൂരെ ഞങ്ങളോട് നിർദ്ദേശിച്ചു. ഞങ്ങൾ 4.00 മണിക്ക് അദ്ദേഹത്തെ കാണുവാൻ ചെന്നു. എന്നാൽ അദ്ദേഹത്തിന്റെ വോളന്റിയർമാർ പ്രാദേശീകമായ പ്രശ്നങ്ങളാൽ തിരക്കിൽ ആയതി നാൽ അദ്ദേഹം ഞങ്ങളെ സഹായിക്കുവാൻ താത്പര്യപ്പെട്ടില്ല. പൂർണ്ണനായും നിരാശനായ ഞാൻ ആപ്തെയോട് പൂനെയിലോ ബോംബെയിലോ ചെന്ന് വോളന്റിയർമാരെ അന്വേഷിക്കാം എന്ന് നിർദ്ദേശിച്ചു. ആപ്തെ സ്വയം അഭയാർത്ഥികൾക്കിടയിൽ വോളന്റി യർമാരെ തിരയാം എന്ന് പറഞ്ഞതിനാൽ ഞാൻ ഡൽഹിയിലേയ്ക്ക് തിരിച്ച് പോന്നു. ഞാനും ആപ്തെയും ഗ്വാളിയോറിലേക്ക് പുറപ്പെട്ടത് രഹസ്യമായി പിസ്തോളുകൾ വിൽക്കുന്ന സ്ഥലത്ത് നിന്നും

പിസ്തോൾ സംഘടിപ്പിക്കാനെന്ന ആരോപണത്തെ ശക്തിയായി ഞാൻ നിരസിക്കുന്നു. നിരാശനായി ഡൽഹിയിൽ തിരികെ എത്തിയ ഞാൻ ഡൽഹിയിലെ അഭയാർത്ഥികൾക്കിടയിൽ വോളന്റിയർമാരെ അന്വേഷിച്ചിറങ്ങി. അഭയാർത്ഥി കാമ്പിലൂടെ നടക്കുമ്പോൾ എന്റെ മനസ്സിൽ ഉറച്ചതും അവസാനത്തെതുമായ ഒരു ശ്രമം ഉരിത്തിരിഞ്ഞു. അഭയാർത്ഥി കാമ്പിൽ കറങ്ങവെ ഞാൻ പിസ്തോളുകൾ വിൽക്കുന്ന ഒരു അഭയാർത്ഥിയെ യാദൃശ്ചീകമായി കണ്ടുമുട്ടി. അയാൾ എന്നെ പിസ്തോളുകൾ കാണിച്ചു. എന്റെ മനസ്സിൽ അയാളിൽ നിന്നും പിസ്തോൾ വാങ്ങാനുള്ള പ്രലോഭനം ഉണ്ടായി. അങ്ങിനെ ഞാൻ അയാളിൽ നിന്നും ഒരു പിസ്തോൾ കരസ്തമാക്കി. അതേ പിസ്തോൾ ഉപയോഗിച്ച് തന്നെയാണ് ഞാൻ അവസാനം കൃത്യം നടത്തിയത്. 29-ാം തീയതി രാത്രി മുഴുവനും സമകാലീകമായ ഈ പ്രശ്നങ്ങളെ എങ്ങിനെ അവസാനിപ്പിക്കാം എന്നതിനെപ്പറ്റിയും ഹിന്ദുക്കളെ ഇനിയും നാശത്തിൽ നിന്നും എങ്ങിനെ രക്ഷിക്കാം എന്നതിനെപ്പറ്റിയും ചിന്തിച്ചും പുനർചിന്തിച്ചും സമയം കഴിച്ചുട്ടി. വാദിഭാഗം ഊതിപ്പെരുപ്പിച്ച എന്റെയും വീർ സവർക്കറിന്റെയും ഇടയിലുള്ള രാഷ്ട്രീയവും മറ്റ് ഇതരബന്ധങ്ങളെപ്പറ്റിയും ഞാൻ ഇനി വിശദ്ധീകരിക്കുന്നതാണ്.

26. ഭക്തിനിർഭരമായ ഹിന്ദു-ബ്രാഹ്മിൺ കുടുംബത്തിൽ ജനിച്ച തിനാൽ ഞാൻ നൈസർഗീകമായി ഹിന്ദു ചരിത്രവും സംസ്കാരവും നന്നായി പഠിച്ചിരുന്നു. എന്നുമാത്രമല്ല ഹിന്ദുവായി ജനിച്ചതിൽ ഞാൻ അഭിമാനം കൊണ്ടിരുന്നു. എന്നിരുന്നാലും മതപരമായതും രാഷ്ട്രീയ പരമായതും ആയ ഒരു ബന്ധനങ്ങളിലും തളയ്ക്കപ്പെടാതെ തന്നെ സ്വതന്ത്രമായി ചിന്തിക്കുവാൻ വിധത്തിൽ ഞാൻ വളർന്നിരുന്നു. അതുകൊണ്ട് തന്നെയാണ് ജന്മകാരണം മൂലം മുദ്രകുത്തപ്പെടുന്ന ജാതിവ്യവസ്ഥയും തൊട്ടുകൂടായ്മയും ഇല്ലാതാക്കാൻ ഞാൻ ഊർജ്ജസ്വലമായി പ്രവർത്തിച്ചിരുന്നത്. ഞാൻ ജാതീയതയ്ക്ക് എതിരെയുള്ള പ്രസ്ഥാനങ്ങളിൽ പ്രവർത്തിക്കുകയും എല്ലാ ഹിന്ദുക്ക ളെയും തുല്യരായി പരിഗണിക്കണമെന്ന് ആവശ്യപ്പെടുകയും ചെയ് തു. സാമൂഹീകമായും മതപരമായുമല്ല, യാഥൃശ്ചീകമായി സംഭവി ക്കുന്ന ജനനത്തിന്റെ അടിസ്ഥാനത്തിലുമല്ല അവരുടെ കഴിവിന്റെ അടിസ്ഥാനത്തിലാവണം വലിപ്പ ചെറുപ്പം നിർണ്ണയിക്കേണ്ടത് എന്ന്

ഞാൻ ആവശ്യപ്പെട്ടു. ജാതീയ വ്യവ്സ്ഥകളും തൊട്ടുകൂടായ്മ ഇല്ലാതാക്കാൻ ഞാൻ പരസ്യമായി സമൂഹസദ്യകൾ സംഘടിപ്പിക്കുകയും ആയിരക്കണക്കിന് ബ്രാഹ്മണർ, ക്ഷത്രീയർ, വൈശ്യർ, ചാമരർ, ഭങ്കികൾ എന്നിവരോടൊപ്പം ഇരുന്ന് ഭക്ഷണം കഴിക്കുകയും ചെയ്തിരുന്നു.

27. ഞാൻ ദാദാബായി നവറോജിയുടെയും, വിവേകാനന്ദൻ, ഗോഖലെ, ബാലഗംഗാധര തിലക് എന്നിവരുടെയും ഗ്രന്ഥങ്ങളോടൊപ്പം ഇൻഡ്യയുടെ വർണ്ണശഭളമായ പഴയ ചരിത്രവും ഇംഗ്ലണ്ട്, അമേരിക്ക, ഫ്രാൻസ്, റഷ്യ തുടങ്ങിയവയുടെയും ചരിത്രങ്ങൾ പഠിച്ചിരുന്നു. എന്നുമാത്രമല്ല വളരെ സഹിഷ്ണുതാപരമായി സോഷ്യലിസവും കമ്മ്യൂണിസവും ഞാൻ പഠിച്ചിരുന്നു. എന്നാൽ ഇതിനേക്കാൾ ഗാഢമായി ഞാൻ പഠിച്ചത് ഗാന്ധിജിയും സവർക്കറും രചിച്ചതും പ്രസംഗിച്ചതുമാണ്. ഈ രണ്ട് തത്വശാസ്ത്രങ്ങളും എന്റെ ചിന്തകൾക്കും പ്രവർത്തനങ്ങൾക്കും മറ്റേതെങ്കിലും ഘടകത്തിനാവാത്ത വിധത്തിൽ കഴിഞ്ഞ 50 വർഷമോ മേലെയോ ഇല്ലാത്ത വിധം ആധുനീക ഇൻഡ്യയെപ്പറ്റി കൂടുതൽ രൂപം നൽകി.

28. ഈ ചിന്തകളും വായനാശീലവും ഒരു മനുഷ്യസ്നേഹി എന്ന നിലയിലും ദേശസ്നേഹി എന്ന നിലയിലും ഹിന്ദുത്വത്തെയും ഹിന്ദുക്കളെ സേവിക്കുക എന്നത് എന്റെ ധർമ്മമാണ് എന്ന തരത്തിൽ എന്നെ കൊണ്ടെത്തിച്ചു. മനുഷ്യരാശിയുടെ അഞ്ചിൽ ഒരുഭാഗം വരുന്ന ഹിന്ദുജനതയുടെ സുരക്ഷക്കും സ്വാതന്ത്ര്യത്തിനും മുന്നിൽ സ്വസുരക്ഷയും സ്വാതന്ത്ര്യവും മാത്രം തേടുന്നത് തെറ്റായി എനിക്ക് തോന്നി. അതിനായി ഞാൻ വിശ്വസിക്കുന്ന തത്വശാസ്ത്രത്തിലും ഹിന്ദുസംഘടനാ തത്വശാസ്ത്രത്തിലുടെയും യത്നിച്ച് ഹിന്ദുസ്ഥാന്റെ സ്വാതന്ത്ര്യം നേടുകയും അതിലൂടെ മാതൃഭൂമിയെയും മാനവ സമൂഹത്തെയും സേവിക്കാം എന്നും ഞാൻ ചിന്തിച്ചു.

29. വളരെ വർഷങ്ങൾ ഞാൻ ആർ.എസ്.എസിൽ പ്രവർത്തിച്ചതിന് ശേഷം ഹിന്ദുമഹാസഭയിൽ അംഗമാകുകയും വോളന്റിയറായി പാൻ ഹിന്ദു പതാകയുടെ കീഴിൽ സൈനീകനെ പോലെ പ്രവർത്തിക്കാനും ഉറച്ചു. അക്കാലത്ത് വീർ സവർക്കർ ഹിന്ദു മഹാസഭയുടെ പ്രസിഡന്റ് ആയി തിരഞ്ഞെടുക്കപ്പെട്ടു. അങ്ങിനെ ഹിന്ദു സംഘടനയുടെ പ്രവർത്തനം മറ്റൊരിക്കലും ഉണ്ടായിട്ടില്ലാത്തതു

പോലെ വളരെ ഉജ്ജ്വലവും ചലനാത്മകവുമായി. ഇത് വീർ സവർക്കറിന്റെ കാന്തീകപ്രഭാവത്തിന്റെയും പ്രവർത്തന പാടവത്തിന്റെയും ഫലമായിരുന്നു. ലക്ഷക്കണക്കിന് ഹിന്ദുക്കൾ അദ്ദേഹത്തെ അതിനായി നിയുക്തനാക്കപ്പെട്ട നായകനായി കണ്ടു. ഞാനും അക്കൂട്ടരിൽ ഒരുവനായിരുന്നു. ഞാൻ ഹിന്ദുമഹാസഭയുടെ പ്രവർത്തനങ്ങളിൽ ആത്മാർത്ഥമായി പ്രവർത്തിക്കുകയും അതുവഴി സവർക്കറുമായി അടുത്ത ബന്ധത്തിലാകുകയും ചെയ്തു.

30. ശേഷം ഞാനും എന്റെ സഹപ്രവർത്തകനുമായ ആപ്തെയും ചേർന്ന് ഹിന്ദു സംഘടനയുടെ പ്രവർത്തനങ്ങൾ സമൂഹത്തിൽ എത്തിക്കാൻ ഒരു ദിനപത്രം തുടങ്ങാൻ തീരുമാനിച്ചു. പ്രശസ്തരായ വളരെ അധികം ഹിന്ദു സംഘടനാ പ്രവർത്തകരെ ഞങ്ങൾ കണ്ട് അവരുടെ കാരുണ്യത്തിൽ മൂലധനമായി കുറച്ച് പണം സ്വരൂപിച്ചു. അതിനുശേഷം ഹിന്ദു മഹാസഭയുടെ പ്രസിഡന്റ് എന്ന നിലയ്ക്ക് വീർ സവർക്കറിനെ കാണാൻ തീരുമാനിച്ചു. അദ്ദേഹത്തിന്റെ സഹാനുഭൂതിയിൽ പതിനഞ്ചായിരം രൂപ മൂലധനത്തിലേയ്ക്ക് അദ്ദേഹത്തിന്റെ വക എന്ന നിലയ്ക്ക് ലഭിച്ചു. പ്രാഥമീക സൗകര്യത്തിനെന്ന നിലയ്ക്ക് ലിമിറ്റഡ് കമ്പനിയായി രജിസ്റ്റർ ചെയ്യണം എന്ന കരാറിൻ പ്രകാരമായിരുന്നു. സവർക്കർ പണം നൽകിയത്. ആ പണം കമ്പനിയുടെ ഷെയറുകളാക്കി.

31. അങ്ങിനെ ഞങ്ങൾ '' ഡെയ്‌ലി അഗ്രാണി '' എന്ന പേരിൽ മറാത്തി ദിനപത്രം ആരംഭിക്കുകയും കുറച്ച് കാലം ലിമിറ്റഡ് കമ്പനിയായി രജിസ്റ്റർ ചെയ്തിരിക്കുകയും ചെയ്തു. വീർ സവർക്കറും മറ്റുള്ളവരും തന്ന തുക അവരുടെ പേരിൽ 500 രൂപ വരുന്ന ഷെയറുകളാക്കി. ഡയറക്ടർമാർക്കിടയിലും മൂലധന ദാതാക്കൾക്കിടയിലും അത്തരത്തിൽ പ്രശസ്തനായിരുന്ന വ്യക്തികൾ ആയിരുന്നു ബഹുമാന്യനായ ശ്രീ സേത് ഗുലാബ് ചന്ദ് (ശ്രീമാൻ സേത് വാൾചന്ദ് ഹിരാചന്ദ്ജിയുടെ സഹോദരനായിരുന്നു അദ്ദേഹം), മിസ്റ്റർ.ഷിൻഗെ (ഭോറിലെ മുൻ മന്ത്രി), ശ്രീമാൻ ഭാല്ജി പെന്ഡാർക്കർ (കോൾപൂരിലെ സിനിമാ വ്യവസായി) തുടങ്ങിയവർ. മിസ്റ്റർ ആപ്തെയും ഞാനുമായിരുന്നു കമ്പനിയുടെ മാനേജിംഗ് ഡയറക്റ്റേർസ്. പത്രാധിപരായ ഞാൻ തന്നെ ആയിരുന്നു പത്രത്തിന്റെ നിയമങ്ങൾ നിയന്ത്രിച്ചിരുന്നത്. വർഷങ്ങളോളം ഞങ്ങൾ ഭരണഘടനാപരമായ നിയമങ്ങൾ

അനുഷ്ഠിച്ചു കൊണ്ട് ഹിന്ദുസംഘടനയുടെ നയങ്ങളെ പ്രീതിപ്പെടുത്തി പത്രം നടത്തി.

32. ദിനപത്രത്തിന്റെ പത്രപ്രതിനിധികൾ എന്ന നിലയ്ക്ക് ഞങ്ങൾ വീർ സവർക്കറിന്റെ വീടിന്റെ ഭൂനിരപ്പിലെ നിലയിലുള്ള ഹാളിൽ പ്രവർത്തിച്ചിരുന്ന ഹിന്ദു സംഘടനാ കാര്യാലയത്തിൽ പോകുമായിരുന്നു. വീർ സവർക്കറിന്റെ സെക്രട്ടറി ആയിരുന്ന ജി.വി. ദാംലെയ്ക്കായിരുന്നു സംഘടനാ കാര്യാലയത്തിന്റെ ചുമതല. മി. അപ്പ കസർ ആയിരുന്നു വീർ സവർക്കറിന്റെ അംഗരക്ഷകൻ. ഞങ്ങൾ ദാംലെയെ സന്ദർശിച്ചിരുന്നത് സവർക്കറുടെ പരസ്യപ്രസ്താവനകളും മറ്റ് പ്രാധാന്യമർഹിക്കുന്ന യാത്രകളും, അഭിമുഖങ്ങളും തുടങ്ങിയവയെ പറ്റിയുള്ള രേഖകൾ പ്രസിദ്ധീകരിക്കുന്നതിനായി കരസ്ഥമാക്കുക എന്ന ലക്ഷ്യത്തോടെ ആയിരുന്നു. ഈ വിവരങ്ങൾ പ്രസിദ്ധപ്പെടുത്തുന്നതിനുള്ള അവകാശം മി. ദാംലെയിൽ നിക്ഷിപ്തമായിരുന്നു. ഇംഗ്ലീഷ് വാരികയായ ‘ ഫ്രീ ഹിന്ദുസ്ഥാൻ’ ന്റെ അധിപരായിരുന്ന മി. എ.എസ് ഭിഡെ അതേ നിലയിൽ കുടുംബവുമൊത്ത് വാടകയ്ക്ക് താമസിച്ചിരുന്നു. ഞങ്ങൾ സവർക്കർ സദൻ സന്ദർശിച്ചിരുന്നതിന്റെ രണ്ടാമത്തെ കാരണം ഭിഡെ, ദാംലെ, കസർ, മറ്റ് ഹിന്ദുസഭാ അംഗങ്ങൾ എന്നിവർ കൂടിച്ചേരുന്ന സ്ഥലമായിരുന്നു അത്. ഞങ്ങൾ എല്ലാവരും നല്ല സുഹൃത്തുക്കൾ ആയിരുന്നു. എപ്പോഴെല്ലാം ഞങ്ങൾ ബോംബെയിൽ പോകുന്നുവോ അപ്പോഴെല്ലാം ഞങ്ങൾ ഈ കാര്യാലയത്തിൽ പോകുകയും എല്ലാവരെയും കണ്ട് സൗഹൃദം പങ്കുവയ്ക്കുകയും ചെയ്തിരുന്നു. ചിലപ്പോഴെല്ലാം ഹിന്ദുസംഘടനയുടെ പ്രവർത്തനങ്ങളെപ്പറ്റിയും ഞങ്ങൾ ചർച്ച ചെയ്തിരുന്നു. അവരിൽ ചിലർ ഞങ്ങൾക്ക് പത്രപരസ്യങ്ങൾ തന്ന് സഹായിച്ചിരുന്നു.

33. ഞങ്ങളുടെ സവർക്കർ സദൻ സന്ദർശനങ്ങൾ, ഭൂനിരപ്പിലെ നിലയിൽ പ്രവർത്തിച്ചിരുന്ന ഹിന്ദുസംഘടന കാര്യാലയം വരെയുള്ളതും തികച്ചും മേൽ പറഞ്ഞ കാരണങ്ങളാൽ സാധാരണ രീതിയിലുള്ള സന്ദർശനങ്ങൾ മാത്രവും ആയിരുന്നു എന്ന് ഈ സന്ദർഭത്തിൽ പ്രത്യേകം കുറിച്ചിടേണ്ടതുണ്ട്. വീർ സവർക്കർ ഒന്നാം നിലയിലായിരുന്നു താമസിച്ചിരുന്നത്. മുൻകൂട്ടി നിശ്ചയിച്ച പ്രത്യേക അനുമതി

ഇല്ലാതെ സവർക്കറെ സ്വകാര്യമായിപ്പോലും അഭിമുഖം നടത്താൻ കഴിയില്ലായിരുന്നു.

34. മൂന്ന് വർഷങ്ങൾക്ക് മുൻപ് സവർക്കറിന്റെ ആരോഗ്യനില വഷളാവുകയും അദ്ദേഹം കിടപ്പിലാവുകയും ചെയ്തു. അതിനു ശേഷം എല്ലാ പൊതു പ്രവർത്തനങ്ങളും അദ്ദേഹം നിറുത്തി വയ്ക്കുകയും പൊതുജീവിതത്തിൽ നിന്നും അദ്ദേഹം സ്ഥാനം ഒഴിയുകയും ചെയ്തു എന്ന ഏകദേശ അവസ്ഥയിൽ എത്തപ്പെടുകയും ചെയ്തു. വീർ സവർക്കറിന്റെ കാന്തീക പ്രഭാവലയത്തിലുള്ള നേതൃത്വത്തിന് കോട്ടം തട്ടിയപ്പോൾ അത് ഹിന്ദു മഹാസഭയുടെ പ്രവർത്തനങ്ങളെ സാരമായി ബാധിച്ചു. ഡോ.മുഖർജി പ്രസിഡന്റ് ആയപ്പോൾ ഹിന്ദുമഹാസഭ കോൺഗ്രസ്സിന്റെ കൈയ്യിലെ കളിപ്പാട്ടമായിത്തീർന്നു. ഗാന്ധിയുടെ ഹിന്ദുവിരുദ്ധ പ്രവർത്തനങ്ങൾക്കും മുസ്ലിം ലീഗിന്റെ ഗൂഢവും നീചവുമായ ഉദ്ദേശ്യങ്ങൾക്കും എതിരെ പ്രതികരിക്കാനുള്ള ശേഷി ഹിന്ദു മഹാസഭയ്ക്ക് ഇല്ലാതായി. പ്രതീക്ഷ നശിച്ച എനിക്ക് ഭരണഘടനാ നിയമങ്ങൾക്ക് അതിഷ്ഠിതമായി ഹിന്ദുസംഘടന പ്രസ്ഥാനത്തിൽ തുടരുന്നതിൽ അർത്ഥമില്ല എന്ന് ബോദ്ധ്യമായി. ഞാൻ എന്റെ വഴി സ്വീകരിക്കാൻ തീരുമാനിച്ചു. ഞാൻ യുവാക്കളായ ഹിന്ദുക്കളെ സംഘടിപ്പിച്ച് കോൺഗ്രസ്സിനെയും മുസ്ലീം ലീഗിനെയും എതിരിടാനുള്ള പ്രവർത്തനങ്ങൾക്ക് പഴയ ഹിന്ദു മഹാസഭാ നേതാക്കളുടെ അനുമതി ചോദിക്കാതെ തന്നെ തുടക്കം കുറിച്ചു.

35. ഞാൻ ഇവിടെ ചൂണ്ടിക്കാട്ടിയത് വേദനാജനകമായ അനവധി സംഭവങ്ങൾക്കിടയിൽ നിന്നും വളരെക്കുറച്ച് സംഭവങ്ങൾ മാത്രമാണ്. ഗാന്ധിജിക്കെതിരെ ആന്തരീകമായും മുസ്ലീം ലീഗിനെതിരെ ബാഹ്യമായും പോരാടാൻ തീരുമാനിച്ചിട്ട് പോലും വീർ സവർക്കറോ മറ്റ് ഹിന്ദു മഹാസഭാ നേതാക്കളോ എന്റെയും എന്റെ യുവ സംഘടനയുടെയും പ്രവർത്തനങ്ങൾക്ക് വളരെക്കാലം മറുപടി നൽകുകയോ വഴികാട്ടുകയോ അഭിനന്ദിക്കുകയോ ചെയ്തില്ല. 1946 ൽ സുഹ്രാവർദ്ദി ഗവണ്മെന്റിന്റെ നേതൃത്വത്തിൽ നോഖാലിയിൽ ഹിന്ദുക്കൾക്കെതിരെ മുസ്ലീങ്ങൾ പദ്ധതി തയ്യാറാക്കി ആക്രമണം അഴിച്ചു വിട്ടു. ഇത് ഞങ്ങളുടെ രക്തം തിളപ്പിച്ചു. ഗാന്ധി സുഹ്രാവർദ്ധിയെ സംരക്ഷിക്കാനെത്തിയപ്പോൾ ഞങ്ങളുടെ അപമാനത്തിനും കോപത്തിനും അതിരുകൾ ഇല്ലാതായി. ഗാന്ധി അദ്ദേഹത്തെ ഷഹീദ് സാഹിബ് എന്ന്

അഭിസംബോധന ചെയ്തു. പ്രാർത്ഥനാ സമ്മേളനങ്ങളും സംഘടിപ്പിച്ചു. ഡൽഹിയിൽ തിരിച്ചെത്തിയ ശേഷവും ഗാന്ധി ഹിന്ദു ക്ഷേത്രങ്ങളിലും ഭങ്ങി കോളനിയിലും നടത്തിയ പ്രാർത്ഥനാ സമ്മേളനങ്ങളിൽ ഖുറാൻ വായിച്ചു. മസ്ജിദുകളിൽ ഭഗവദ് ഗീത വായിക്കാനുള്ള നട്ടെല്ലുറപ്പ് മുസ്ലീം ഏജന്റായ ഗാന്ധിജിക്ക് ഇല്ലായിരുന്നു. അപ്രകാരം ചെയ്താൽ ഉണ്ടാവുന്ന ഭവിഷ്യത്ത് എന്തായിരിക്കും എന്ന് നന്നായി അദ്ദേഹത്തിന് അറിയാമായിരുന്നു. സഹിഷ്ണുക്കളായ ഹിന്ദുക്കളുടെ വികാരങ്ങളെ അപ്പാടെ ചവിട്ടിത്തേക്കാൻ അദ്ദേഹം മടിച്ചിരുന്നില്ല. ഈ വിശ്വാസം വിരുദ്ധമാണെന്ന് കാണിക്കാനായി (ഹിന്ദുവും അസഹിഷ്ണുക്കളായിത്തീരും അവരുടെ ആത്മാഭിമാനത്തെ ചോദ്യം ചെയ്താൽ) ഞാൻ തീരുമാനിച്ചു.

36. ആപ്തെയും ഞാനും കൂടി ഗാന്ധിജിയുടെ പ്രാർത്ഥനാ സമ്മേളനങ്ങളന സഭകളിൽ ഞങ്ങളുടെ വിശദ്ധീകരണ നാടകങ്ങൾ ആരംഭിക്കാൻ തീരുമാനിച്ചു. ആപ്തെയും ഒരു വലിയ വിഭാഗം അഭയാർത്ഥികളും കൂടി ഗാന്ധിയും അദ്ദേഹത്തിന്റെ ഷഹീദ് സുഹ്രാവർദ്ദിയും തെറ്റുകാരാണന്ന് സ്ഥാപിക്കുവാനായി ഭങ്ങി കോളനിയിലെ പ്രാർത്ഥനാ സമ്മേളന സ്ഥലത്തേയ്ക്ക് പുറപ്പെട്ടു. ഈ വലിയ വിഭാഗം പ്രതിക്ഷേധക്കാരെ കണ്ടയുടനെ ഗാന്ധിജി പേടിച്ച് വിറച്ച് പുറത്ത് കാവലാളെ നിർത്തിയ ഉറപ്പുള്ള മുറിയിൽ ഓടിയൊളിച്ചു. എന്നാൽ ആ സമയത്ത് ഏതെങ്കിലും തരത്തിൽ അല്പമെങ്കിലും ബലപ്രയോഗം നടത്തണമെന്ന് ഞങ്ങൾ മനസ്സിൽ പോലും കരുതിയിരുന്നില്ല.

37. എന്നാൽ വീർ സവർക്കർ ഈ വിശദ്ധീകരണ നാടകത്തെപ്പറ്റിയുള്ള റിപ്പോർട്ട് വായിച്ച ശേഷം ഈ നാടകം സമാധാനപൂർണ്ണമായിരുന്നിട്ട് കൂടി എന്നെ സ്വകാര്യമായി വിളിച്ച് വരുത്തി ശാസിക്കുകയാണ് ഉണ്ടായത്.

'' എപ്രകാരമാണോ നിന്റെ പാർട്ടിയും ഇലക്ഷൻ ബൂത്തുകളും തകർത്തതിന് കോൺഗ്രസ്സുകാരെ ഞാൻ കുറ്റവാളികളായി കാണുന്നത് അപ്രകാരം ഹിന്ദു സംഘടനക്കാരുടെ ഭാഗത്ത് നിന്നുണ്ടാവുന്ന മോശം പ്രവർത്തികളും ഞാൻ കുറ്റമായിട്ട് തന്നെയാണ് കാണുന്നത്. ഗാന്ധിജി അദ്ദേഹത്തിന്റെ പ്രാർത്ഥനാ സമ്മേളനങ്ങളിൽ ഹിന്ദു വിരുദ്ധ നയങ്ങൾ നടപ്പിലാക്കുന്നു എങ്കിൽ അദ്ദേഹത്തിന്റെ

പ്രാർത്ഥനാ സമ്മേളനങ്ങൾ ഉപേക്ഷിക്കുക. നമ്മൾക്കിടയിൽ എല്ലാ പാർട്ടികളും ഭരണഘടനാപരമായ നിയമങ്ങളിൽ അതിഷ്ഠിതമായി പ്രവർത്തിക്കുക''

38. രണ്ടാമത്തെ പ്രധാനപ്പെട്ട സംഭവം അരങ്ങേറിയത് ഇൻഡ്യ യുടെ വിഭജനം തീരുമാനിച്ചപ്പോഴാണ്. കോൺഗ്രസ്സ് ഗവണ്മെന്റ് തന്നെ ആയിരിക്കും വിഭജിത ഇൻഡ്യ ഭരിക്കാൻ പോകുന്നത്. അവരുടെ നിലപാടിനോട് ഒരുകൂട്ടം ഹിന്ദുമഹാസഭാപ്രവർത്തകർക്ക് ഹിന്ദു മഹാസഭയുടെ നിലപാട് ഇക്കാര്യത്തിൽ അറിയണമായിരുന്നു. വീർ സവർക്കറും മറ്റ് ഉയർന്ന ഹിന്ദു നേതാക്കളും ഉടനടിയും ഊന്നിയും പറഞ്ഞത് പാർട്ടി നോക്കാതെയുള്ള സ്വതന്ത്രമായുള്ള ഒരു ഗവണ്മെന്റ് ആയിരിക്കും രൂപികരിക്കപ്പെടുക. (കോൺഗ്രസ്സ്) എന്നിരി ക്കലും ഹിന്ദുസ്ഥാൻ ഗവണ്മെന്റ് എന്ന രീതിയിൽ ദേശീയമായി പെരുമാറുകയും ബഹുമാനിക്കപ്പെടുകയും വേണം. പാക്കിസ്ഥാന്റെ രൂപികരണം ഖേദകരമാണെങ്കിലും അവരുടെ ഭാവി ലക്ഷ്യം വിശ്വാസ യോഗ്യമാണ്. പുതുതായി രൂപം കൊള്ളുന്ന ഇൻഡ്യയ്ക്ക് എല്ലാവരു ടെയും പരിപൂർണ്ണ പിന്തുണ വേണം. അവരുടെ മാത്രം അഭിപ്രായ ത്തിൽ പുതുതായി ലഭിച്ച സ്വാതന്ത്ര്യം സംരക്ഷിക്കാൻ സാധിക്കു മോ?. ഇൻഡ്യൻ സ്റ്റേറ്റിനെ അട്ടിമറിക്കാൻ ലക്ഷ്യം വച്ചുള്ള ഏതെങ്കി ലും വിധത്തിലുള്ള നിഗൂഢവും പാപപങ്കിലവുമായ പ്രവർത്തികൾക്ക് പാക്കിസ്ഥാൻ മുതിർന്നാൽ മുഴുവൻ ഇൻഡ്യയുടെയും ശക്തി മുസ്ലീങ്ങൾ തിരിച്ചറിയും.

39. ഞാനും എന്റെ സുഹൃത്തുക്കളും വിശ്വാസം വരാതെ തിരികെ നടന്നു. ഞങ്ങളുടെ ഉള്ളിന്റെ ഉള്ളിൽ വീർ സവർക്കറിന്റെ നേതൃത്വത്തോടും ഭാവി പദ്ധതികളും പരിപാടികളും കൂടി ആലോചി ക്കുന്നതിനോട് എന്നേയ്ക്കുമായി വിടപറയുവാനുള്ള നേരമായി എന്ന് തോന്നി. എന്നുമാത്രമല്ല ഞങ്ങളുടെ ഭാവി പദ്ധതികൾ കൂടി ആലോചിക്കുന്നതിൽ നിന്നും അദ്ദേഹത്തെ അകറ്റി നിർത്തുകയും ചെയ്തു.

40. അതിനുശേഷം ഭയാനകമായ മുസ്ലീം മതഭ്രാന്ത് പഞ്ചാബി ലും ഇൻഡ്യയുടെ മറ്റ് പലഭാഗങ്ങളിലും പൊട്ടിപ്പുറപ്പെട്ടു. പഞ്ചാബി ലും, ബിഹാറിലും കൽക്കത്തയിലും ഇൻഡ്യയുടെ മറ്റ് ഭാഗങ്ങളിലും മുസ്ലീം മതഭ്രാന്തന്മാരായ ദേശദ്രോഹികളെ തടയാൻ ചെന്ന ഹിന്ദു

ക്കളെ കോൺഗ്രസ്സ് ഗവണ്മെന്റ് പീഢിപ്പിക്കുകയും കേസിൽപ്പെടുത്തുകയും വെടിവെച്ച് കൊല്ലുകയും ചെയ്തു. ഞങ്ങൾ ഭയപ്പെട്ടത് സംഭവിച്ചുകൊണ്ടിരുന്നു. ഈ അവസരത്തിൽ 15 ആഗസ്ത് 1947 വളരെ ആഘോഷപൂർവ്വവും പ്രഭാപൂരിതവുമായി ആഘോഷിക്കുക എന്നത് ഞങ്ങളെ സംഭവിച്ചിടത്തോളം വളരെ ദുഖകരവും അപമാന കരവും ആയിരുന്നു. ഈ അവസരത്തിൽ മുസ്ലീങ്ങൾ പഞ്ചാബിലെ ഹിന്ദു ഭവനങ്ങളെല്ലാം അഗ്നിക്കിരയാക്കുകയും ഹിന്ദുക്കളുടെ രക്തം നദികളിൽ ഒഴുക്കുകയുമായിരുന്നു. ഹിന്ദു മഹാസഭക്കാർ എന്റെ പ്രേരണയാൽ ആഘോഷങ്ങൾ വേണ്ടന്ന് വയ്ക്കുകയും മുസ്ലീം ജിഹാദികൾക്കെതിരെ കൊൺഗ്രസ്സ് ഗവണ്മെന്റിനോട് പോരാടാൻ ഉറയ്ക്കുകയും ചെയ്തു.

41. ഹിന്ദു മഹാസഭയുടെയും ആൾ ഇൻഡ്യാ ഹിന്ദു കൺവെൻഷന്റെയും വർക്കിങ്ങ് കമ്മറ്റി 1947 ആഗസ്ത് 09,10 തീയതികളിൽ ഡൽഹിയിൽ വച്ച് വീർ സവർക്കറിന്റെ പ്രസിഡന്റ് അധികാരത്തിൽ കൂടി. ഹിന്ദു മഹാസഭയെയും അതിന്റെ ആചാര്യന്മാരായ വീർ സവർക്കർ, ഡോ. മൂഖർജി, മി. എൽ.ബി. ഭോപാട്കർ മറ്റുള്ളവർ എന്നിവരെ ഞങ്ങളുടെ കാഴ്ച്ച്പ്പാടിലേയ്ക്ക് കൊണ്ടുവരാനുള്ള ആപ്തെയുടെയും എന്റെയും മറ്റ് സുഹൃത്തുക്കളുടെയും അവസാന ശ്രമമായിരുന്നു ഇത്. ഞങ്ങൾ മുന്നോട്ട് വച്ചത് എതിരിടുവാൻ തന്നെയുള്ള പദ്ധതി ആയിരുന്നു. എന്നാൽ ഹിന്ദുമഹാസഭ വർക്കിങ്ങ് കമ്മറ്റി ഹൈദരാബാദ് ഗവണ്മെന്റിന് എതിരെയുള്ള ഈ ആക്ഷൻ കമ്മറ്റിക്ക് അംഗീകാരം നൽകിയില്ല എന്നുമാത്രമല്ല പുതുതായി രൂപം കൊണ്ട വിഭജിത ഇൻഡ്യയുടെ ഭരണപാർട്ടിയായ കോൺഗ്രസ്സിനെ നിരാകരിക്കാനും സമ്മതിച്ചില്ല. വിഭജിത ഇൻഡ്യയും വിഭജിക്കാൻ കൂട്ട് നിന്ന ശപിക്കപ്പെട്ട പാർട്ടിയും എന്നെ സംബന്ധിച്ചിടത്തോളം ഒരുപോലെ ആയിരുന്നു. 15 ആഗസ്ത് 1947ന് ഹിന്ദുക്കൾ ഭഗ്‌വ പതാക (കാവി) വീടിന് മുകളിൽ ഉയർത്തുക എന്ന വർക്കിങ്ങ് കമ്മറ്റിയുടെ ഉപായത്തിന് വീർ സവർക്കർ നൽകിയ മറുപടി ഇങ്ങിനെ ആയിരുന്നു. ചക്രത്തോടുകൂടിയ ത്രിവർണ്ണ പതാകയാണ് ദേശീയ പതാകയായി പരിഗണിക്കപ്പെട്ടിട്ടുള്ളത്. അതിനാൽ അത് എല്ലാവരും അംഗീകരിക്കണം. ഞങ്ങൾ അദ്ദേഹത്തിന്റെ മനോഭാവത്തോട് പരസ്യമായി അമർഷം രേഖപ്പെടുത്തി.

42. 15 ആഗസ്ത് 1947 നുമാത്രമല്ല, ഹിന്ദു സംഘടനക്കാർ വീടിന് മുൻപിൽ ഭഗ്വ പതാകയോടൊപ്പം ദേശീയ പതാക എന്നനിലയിൽ ത്രിവർണ്ണപതാകയും ഉയർത്തണമെന്ന് വീർ സവർക്കർ ആഗ്രഹിച്ചു. കൂടാതെ ഡോ. മൂഖർജി ട്രംഗ് കോൾ വഴി ഇൻഡ്യൻ യൂണിയന്റെ കരട് നിയമപത്രിക അംഗീകരിക്കട്ടെ എന്ന് വീർസവർക്കറിനോട് അനുവാദം ചോദിച്ചപ്പോൾ ''പുതിയ സർക്കാർ ദേശീയ സർക്കാറായി പരിഗണിക്കപ്പെടുന്നതിനാൽ അതിനെ പിന്തുണയ്ക്കണം. ഈ പത്രിക സ്വീകരിക്കുന്നതുവഴി എല്ലാ ഹിന്ദു സംഘടനക്കാരും ഗവണ്മെന്റിന് പരിപൂർണ്ണ പിന്തുണ നൽകണം. എന്നുമാത്രമല്ല ഡോ.മൂഖർജിയെ പോലുള്ള ഹിന്ദുമഹാസഭാ നേതാക്കളെ വിളിക്കാനും സംസാരിക്കാനും ഗവണ്മെന്റ് രൂപികരണത്തിൽ പങ്കെടുക്കാൻ ക്ഷണിക്കാനും ഗവണ്മെന്റ് കാണിക്കുന്ന ഈ വിട്ടുവീഴ്ച മനോഭാവത്തെ അദ്ദേഹം പ്രശംസിക്കുകയും ചെയ്തു. ശ്രീ.ഭൂപാട്കറും ഡോ. മൂഖർജിയെ പിന്തുണച്ചു.

43. ഇതേസമയം മറ്റ് കോൺഗ്രസ്സ് നേതാക്കളും പ്രാദേശീക മന്ത്രിമാരും ഹിന്ദു മഹാസഭയുമായും വീർസവർക്കറുമായും പിന്തുണയ്ക്കായി സമ്പർക്കം പുലർത്തുന്നുണ്ട് എന്നത് വെളിവായി തുടങ്ങി. വീർ സവർക്കർ പിന്തുടർന്നിരുന്ന നയങ്ങളും അതുതന്നെ ആയിരുന്നു. മുഖ്യധാരയിൽ നിൽക്കുന്ന ഒരു ദേശസ്നേഹിയെ എനിക്ക് എതിർക്കാൻ കഴിയുമായിരുന്നില്ല. കോൺഗ്രസ്സ് ഗവണ്മെന്റ് ഗാന്ധിജിയുടെ വിരൽതുമ്പിലെ ആട്ടിൻപൂടപോലെ തുടർന്നു. എന്നാൽ ഹിന്ദു വിരോധം എന്ന ആശയഭ്രാന്ത് ഗാന്ധിജി ഗവണ്മെന്റിനുമേൽ നിരാഹാരം സത്യാഗ്രഹം തുടങ്ങിയ മാർഗ്ഗങ്ങളിലൂടെ സമ്മർദ്ദം ചെലുത്തി അടിച്ചേൽപ്പിച്ച് കൊണ്ടിരുന്നു. ഈ സാഹചര്യത്തിൽ ഏതൊരു മുഖ്യധാരാ പ്രവർത്തകനും ഗാന്ധിജിയുടെ സേച്ഛാധിപത്യത്തിന് വഴങ്ങിക്കൊടുക്കുകയും ഹിന്ദുക്കളെ വഞ്ചിക്കുകയും ചെയ്യും എന്ന് എനിക്ക് മനസ്സിലായി.

44. വീർ സവർക്കറിന്റെ ഓരോ നയങ്ങളോടും ഉള്ള എതിർപ്പ് എന്ന രീതിയിൽ ഞാനും ആപ്തെയും മറ്റ് യുവ ഹിന്ദു മഹാസഭാ പ്രവർത്തകരും തികച്ചും സ്വതന്ത്രമായി കർമ്മപദ്ധതി ആവിഷ്കരിക്കുകയും അത് വീർ സവർക്കർ അടക്കമുള്ള മറ്റ് പ്രമുഖ ഹിന്ദു മഹാ

സഭാ നേതാക്കളുമായി പങ്കുവയ്ക്കാൻ തയ്യാറാകാതിരിക്കുകയും ചെയ്തു.

45. ഞാൻ പരസ്യമായി എന്റെ ദിനപത്രമായ 'അഗ്രാണി' അഥവ ''ഹിന്ദു രാഷ്ട്ര''യിലൂടെ ഹിന്ദു മഹാസഭയുടെ നയങ്ങളെ വിമർശിക്കാൻ തുടങ്ങി. മാത്രമല്ല, പുതിയ തലമുറയായ ഹിന്ദു സംഘടന പ്രവർത്തകരെ ഞങ്ങൾ ഞങ്ങളുടെ കർമ്മപദ്ധതിയിലേയ്ക്ക് ക്ഷണിക്കുകയും ചെയ്തു.

46. എന്റെ പുതിയ സ്വതന്ത്രമായ കർമ്മപദ്ധതി പ്രവൃത്തിപഥത്തിലെത്തിക്കാൻ രണ്ട് പ്രധാനകാര്യങ്ങൾ ഏറ്റെടുക്കാൻ ഞാൻ തീരുമാനിച്ചു. ഒന്നാമത്തേത് ഗാന്ധിജിക്കെതിരെയുള്ള ശക്തവും എന്നാൽ സമാധാനപൂർണ്ണവുമായ പ്രതിക്ഷേധനാടകങ്ങൾ ആയിരുന്നു. അതുവഴി സംഘടിതരായ ഹിന്ദുക്കളുടെ അസംതൃപ്തി അദ്ദേഹത്തെ ബോധ്യപ്പെടുത്തണം എന്നും ഹിന്ദു വിരുദ്ധമായ അദ്ദേഹത്തിന്റെ പ്രാർത്ഥനാ സമ്മേളനങ്ങളിൽ പൊതുജനങ്ങൾക്കിടയിൽ ആശയക്കുഴപ്പം സൃഷ്ടിക്കണം എന്നും ഞാൻ ആഗ്രഹിച്ചു. രണ്ടാമതായി മുസ്ലീങ്ങൾ നടത്തുന്ന അതിരു കവിഞ്ഞ മതഭ്രാന്ത് കലർന്ന അക്രമങ്ങളിൽ നിന്നും ഹിന്ദു സഹോദരന്മാരെയും സഹോദരികളെയും സംരക്ഷിക്കുവാൻ വേണ്ടി ഹൈദരാബാദ് ഗവണ്മെന്റിന് എതിരെ പ്രക്ഷോദം സംഘടിപ്പിക്കുവാനും തീരുമാനിച്ചു. അത്തരം പദ്ധതി രഹസ്യമായും സേഛാധിപത്യപരമായും നടത്തേണ്ടതായിരുന്നു. ഇവ ചോദ്യം ചെയ്യാത്തവരും ഞങ്ങളെ അനുസരിക്കുന്നവരുമായവരുടെ മുന്നിൽ മാത്രമേ പരസ്യമാക്കുവാൻ കഴിയുമായിരുന്നുള്ളു.

47. മുകളിൽ പറഞ്ഞ പ്രസ്ഥവനകളിൽ ഒന്നും തന്നെ ഞാൻ വീർസവർക്കറുടെ കൈയ്യിലെ കളിപ്പാവ ആയിരുന്നു എന്ന് വാദിഭാഗം ആരോപിക്കും പോലെ കാണാൻ കഴിയുന്നതല്ല. ഈ വാദം എന്റെ പ്രവർത്തിക്കും അഭിപ്രായത്തിനുമുള്ള സ്വാതന്ത്ര്യത്തിനുമേമേൽ പ്രഹരിക്കുന്ന വിധത്തിലുള്ള മനപ്പൂർവ്വമായ അധിക്ഷേപമായിട്ടാണ് എനിക്ക് അനുഭവപ്പെടുന്നത്. മേൽപറഞ്ഞ പ്രസ്ഥവനകൾ എന്നെക്കുറിച്ചുള്ള തെറ്റുദ്ധാരണകൾ (അങ്ങിനെ ഒന്നുണ്ടെങ്കിൽ) തിരുത്തുന്നതിനായാണ് ഞാൻ ഉന്നയിച്ചിട്ടുള്ളത്. എന്റെ പ്രസ്ഥാവന തുടരുന്നതിന് മുൻപായി ഞാൻ ഒരിക്കൽക്കൂടി ഊന്നിപ്പറയുന്നു വീർ

സവർക്കറിന് എന്റെ കർമ്മപദ്ധതികളെപറ്റിയോ ഗാന്ധിയെ ഞാൻ നിറയൊഴിച്ച് കൊല്ലാൻ ഉറച്ചതിനെ പറ്റിയോ ഒന്നും അറിയില്ല. ഞാൻ വീണ്ടും പറയുന്നു, ഇത് തികച്ചും നുണയും വാസ്ഥവ വിരുദ്ധ വുമാണ് എന്റെ സാന്നിദ്ധ്യത്തിൽ ആപ്തെയോ അല്ലെങ്കിൽ ഞാൻ സ്വമേധയോ ബാഡ്ഗെയോട് വീർ സവർക്കർ ഗാന്ധിജിയെയും നെഹ്രുവിനെയും സുഹ്രാവർദ്ദിയെയും വധിക്കാൻ ഉത്തരവ് നൽകി എന്ന് പറഞ്ഞിട്ടില്ല. മാപ്പുസാക്ഷി എന്നനിലയിൽ അദ്ദേഹം പറയുന്നതെല്ലാം സത്യവിരുദ്ധമാണ്. ഞങ്ങൾ ബാഡ്ഗെയെ വീർ സവർക്കറിന്റെ ഭവനത്തിൽ കൊണ്ടുപോകുകയോ അദ്ദേഹം ''യശസ്വീ ഹൂം യ'' എന്ന് ആശിർവദിക്കുകയോ ചെയ്തിട്ടില്ല. ആപ്തെ എന്റെ സാന്നിദ്ധ്യത്തിലോ ഞാൻ സ്വമേധയോ, ഗാന്ധിയുടെ 100 വർഷങ്ങൾ കഴിഞ്ഞു അതിനാൽ നാം വിജയ പഥത്തിൽ എത്തി എന്ന് വീർ സവർക്കർ പറഞ്ഞതായി ബാഡ്ഗെയോട് പറഞ്ഞിട്ടില്ല. ഞാൻ അത്തരത്തിലുള്ള ആശിർവാദങ്ങൾ ആശിക്കുന്ന അന്ധവിശ്വാസിയോ ഭാവി പ്രവചനങ്ങളിൽ വിശ്വസിക്കുന്ന ബാലകനോ അല്ല.

## ഭാഗം രണ്ട്

# ഗാന്ധിയുടെ രാഷ്ട്രീയത്തിന്റെ സൂക്ഷ്മ പരിശോധന

## ഘട്ടം ഒന്ന്

48. 30 ജനുവരിയിലെ സംഭവങ്ങളുടെ പശ്ചാത്തലത്തിൽ 1948 കൾ പൂർണ്ണമായും രാഷ്ട്രീയം മാത്രമാണ്. അതത്രയും ദൈർഘ്യത്തിൽ തന്നെ ഞാൻ വിവരിക്കാൻ ആഗ്രഹിക്കുന്നു. ഗാന്ധിജി എല്ലാ മതഗ്രന്ഥങ്ങളെയും ബഹുമാനിക്കുകയും പ്രാർത്ഥനാ യോഗങ്ങളിൽ അവ വായിക്കുകയും ചെയ്തിരുന്നു. അതിൽ എനിക്ക് എതിർപ്പ് ഉണ്ടായിരുന്നില്ല എന്നുമാത്രമല്ല മതങ്ങൾ തമ്മിൽ താരതമ്യ പഠനം നടത്തുന്നത് തീർച്ചയായും ഒരു നല്ല ഗുണമായി ഞാൻ കാണുകയും ചെയ്തു.

49. വടക്ക് പടിഞ്ഞാറൻ അതിർത്തി പ്രദേശങ്ങളും തെക്കു ഭാഗത്തെ കേപ്പ് കോമോറിൻ, കറാച്ചിക്കും ആസാമിനും ഇടയ്ക്കുള്ള പ്രദേശങ്ങളും വിഭജനത്തിന് മുൻപ് ഇൻഡ്യയുടെ ഭാഗം ആയിരുന്നു. എന്നെ സംബന്ധിച്ചിടത്തോളം എന്റെ മാതൃഭൂമിയുടെ ഭാഗവും. ഈ വിശാലമായ പ്രദേശത്ത് വിവിധ വിശ്വാസത്തിൽപ്പെട്ട ആളുകൾ വസിച്ചിരുന്നു. ഇവിടെയുള്ള ജനത്തിന് അവരുടെ തത്വശാസ്ത്രത്തിനും വിശ്വാസത്തിനും അനുസരിച്ച് തുല്യമായ സ്വാതന്ത്ര്യം ലഭിക്കപ്പെടണമെന്ന് ഞാൻ ആഗ്രഹിച്ചു. ഈ പ്രദേശത്ത് അനവധി ഹിന്ദുക്കൾ വസിച്ചിരുന്നു. അവർക്ക് അവരുടേത് എന്ന് പറയുവാൻ രാജ്യത്തിന് പുറത്തോ അകത്തോ സ്ഥലം ഉണ്ടായിരുന്നില്ല. അതുകൊണ്ട് തന്നെ ഹിന്ദുസ്ഥാൻ ആയിരുന്നു ഓർമ്മവയ്ക്കുന്നകാലം മുതൽ ഹിന്ദുക്കളുടെ മാതൃഭൂമി. ഹിന്ദുക്കൾ പേരും പ്രശസ്തിയും കലയും സാഹിത്യവും സംസ്കാരവും ശാസ്ത്രീയമായ അറിവുകളും നേടിയത് ഈ രാജ്യത്തിൽ നിന്നാണ്. ഹിന്ദുക്കൾ കഴിഞ്ഞാൽ മുസ്ലീങ്ങളാണ് അടുത്തതായി രാജ്യത്തുള്ളത്. 10 നൂറ്റാണ്ട് മുതൽ മുസ്ലീം ഭരണത്തിൽ ഇൻഡ്യയുടെ വലിയ ഒരു ഭാഗത്തിൽ അധികാരം സ്ഥാപിച്ച് അവരുടെ വഴിതെളിച്ചവർ.

50. ബ്രിട്ടീഷുകാരുടെ ആഗമനത്തിന് മുൻപ് ഹിന്ദുക്കളും മുസ്ലീങ്ങളും നൂറ്റാണ്ടുകളിലൂടെയുള്ള അനുഭവത്തിൽ നിന്നും മനസ്സിലാക്കിയത് മുസ്ലീങ്ങൾക്ക് ഇവിടെ യജമാനന്മാരായിരിക്കാൻ കഴിയുകയോ ഇവിടെ നിന്നും ഓടിപ്പോകുവാൻ കഴിയുകയോ ഇല്ല എന്ന വസ്തുതയാണ്. ഇരുകൂട്ടരും ഇവിടെ തന്നെ ജീവിക്കേണ്ടിവരും എന്നതും രണ്ട്കൂട്ടർക്കും മനസ്സിലായതുമാണ്. മറാത്തരുടെ ഉയർച്ചയും രജ്പുത്ത് യുദ്ധങ്ങളും സിഖ് കലാപങ്ങളും ഇൻഡ്യയിൽ മുസ്ലീങ്ങളുടെ വാസം ദുർബലമാക്കി എന്നിരുന്നാലും ചിലർ ഇൻഡ്യയിൽ ആധിപത്യം പുലർത്തി. എന്നാൽ പരിചയസമ്പന്നരായ ആളുകൾ ഈ പ്രതീക്ഷകൾ നിഷ്ഫലമാണെന്ന് മനസ്സിലാക്കിയിരുന്നു. ബ്രിട്ടീഷുകാർ യുദ്ധത്തിൽ ഹിന്ദുക്കളെയും മുസ്ലിങ്ങളെയും അവർ വളരെ നിപുണരും പ്രബലരുമാണെന്ന് കാട്ടിത്തന്നു. ഹിന്ദുക്കളുടെയും മുസ്ലിങ്ങളൂടെയും ജീവനും സ്വത്തിനും യാതൊരു വിധ പക്ഷപാതങ്ങളും കാട്ടാതെ സുരക്ഷ നൽകിക്കൊണ്ട് അധികാര നൈപുണ്യം കൊണ്ട് അവർ എല്ലാവരെയും അത്ഭുതപ്പെടുത്തി. അവരെ തടയാൻ കഴിയുകയില്ല എന്ന് ഇരുകൂട്ടർക്കും ബോദ്ധ്യപ്പെട്ടു. വ്യത്യാസം ഒന്നുമാത്രമാണ് ബ്രിട്ടിഷുകാർ വന്നപ്പോഴും ഹിന്ദുക്കളും മുസ്ലിങ്ങളും തമ്മിൽ അന്തരം ഉണ്ടായിരുന്നു അവർ അവരുടെ അധികാരം നിലനിർത്താൻ വേണ്ടി ആ വ്യത്യാസവും അന്തരവും മനസാക്ഷിയില്ലാത്ത വിധത്തിൽ കൂടുതലാക്കി. ഭരിക്കുന്നവരിൽ നിന്നും സ്വാതന്ത്ര്യവും അധികാരവും ജനത്തിന് ലഭിക്കുവാൻ വേണ്ടി ഇൻഡ്യൻ നാഷണൽ കോൺഗ്രസ്സ് ആരംഭിച്ചു. തുടക്കത്തിൽ അതിന്റെ തത്വം പൂർണ്ണ ദേശീയതയും മുദ്രാവാക്യം ജനാധിപത്യത്തിന്റെ അടിസ്ഥാനത്തിൽ എല്ലാവർക്കും തുല്യമായ അധികാരവും നീതിയും എന്നതായിരുന്നു. വൈദേശീക നീയമങ്ങൾ ഈ തത്വത്തിൽ വ്യത്യാസം വരുത്തി ജനാധിപത്യ ശക്തി എന്നാക്കി മാറ്റി.. എന്റെ പൊതുജീവിതം തുടങ്ങാൻ ജനങ്ങൾ എനിക്ക് സങ്കടഹർജി സമർപ്പിച്ചു.

51. പൊതുവായ കാര്യങ്ങളിൽ വർഗ്ഗീയവും മതപരമായതുമായ പരിഗണനകൾ ഒഴിവാക്കണമെന്ന് എന്റെ ലേഖനങ്ങളിലും പ്രസംഗങ്ങളിലും ഞാൻ ചൂണ്ടിക്കാണിച്ചിരുന്നു; തിരഞ്ഞെടുപ്പുകളിൽ, പാർലമെന്റിന് അകത്തും പുറത്തും, കാബിനെറ്റ് ഉണ്ടാക്കുമ്പോഴും എല്ലാം. എല്ലാവിഭാഗങ്ങളിലും ഉള്ള നേതാക്കൾ അടങ്ങിയ ഒരു മതേതരമായ

ഒരു രാജ്യത്തിനായി എന്നിട്ടും ഞാൻ നിലകൊണ്ടു. എന്റെ മനസ്സിൽ ഇതുമാത്രമാണ് ബുദ്ധിപരമായ തീരുമാനം എന്ന് തെളിഞ്ഞു. (ഇവിടെ ഞാൻ ബിലാസ് പൂരിൽ 1944 ന് നടന്ന ഹിന്ദു മഹാസഭയുടെ സമ്മേളനത്തിൽ പാസാക്കിയ തീരുമാനങ്ങൾ വായിക്കുന്നു, annexure പുറം 12,13). കോൺഗ്രസ്സ് സ്വാധീനത്തിൽ ഹിന്ദുക്കളുടെ പുരോഗതിക്കായി ഈ തത്വം അംഗീകരിക്കുന്നു. എന്നാൽ ആദ്യം ഒരു സമുദായം എന്ന നിലയ്ക്ക് മുസ്ലീങ്ങൾ വിദേശ യജമാനന്മാരുടെ വിഭജിച്ച് ഭരിക്കുക എന്ന നയത്തിൽ ഹിന്ദുക്കളുടെ മേൽ അധികാരം സ്ഥാപിക്കാം എന്ന ആഗ്രഹം വെടിയണം. ഈ കാഴ്ചപ്പാടിനോടുള്ള ആദ്യസൂചനയായി തരം തിരിച്ചുള്ള സ്ഥാനാർത്ഥികൾ എന്ന ആവശ്യത്തിന് 1906 ൽ ലോർഡ് മിന്റോ തുടക്കമിട്ടിരുന്നു. ദുർബല വിഭാഗ സരക്ഷണം എന്നതിന്റെ കീഴിൽ ബ്രിട്ടീഷ് ഗവണ്മെന്റ് ഇത് അംഗീകരിച്ചിരുന്നു. എന്നാൽ കോൺഗ്രസ്സ് പാർട്ടി വാക്കുകൾ കൊണ്ട് ഇതിനെ എതിർത്തിരുന്നു. ഇത് കൂടുതൽ വിഭാഗീയത പടർത്തുകയും അംഗീകരിക്കാനോ ഒഴിവാക്കാനോ കഴിയാത്ത വിധത്തിലുള്ള ഒരു ദുഷിച്ച സൂത്രവാക്യമായി 1934 ആയപ്പോഴേയ്ക്കും മാറുകയും ചെയ്തു.

52. അങ്ങിനെ ആരഭിക്കപ്പെടുകയും തീഷ്ണമാകുകയും അവസാനം രാജ്യത്തിന്റെ വിഭജനം ആവശ്യപ്പെടുകയും ചെയ്തു. ആദ്യം ഉണ്ടായ ഏച്ചുകെട്ട് പാക്കിസ്താനായി പരിണമിച്ചു. ഈ തെറ്റ് തുടക്കത്തിൽ വിദേശികളെ ഓടിക്കാനുള്ള ശ്ലാഖനീയമായ ഉപാധിയായി കാണപ്പെടുകയും അവസാനം വിഭാഗീയത താനെ ഇല്ലാതായി കൊള്ളും എന്ന് പ്രതീക്ഷിക്കുകയും ചെയ്തിരുന്നു.

53. ഒത്തൊരുമിച്ചുള്ള സ്ഥാനാർത്ഥിത്വം എന്ന എന്റെ ശുപാർശയ്ക്ക് വിരുദ്ധമായി വെറെ വെറെ സ്ഥാനാർത്ഥികൾ എന്ന ആശയത്തോട് എന്റെ മനസ്സിനെ ഞാൻ പാകപ്പെടുത്തി. കാരണം മുസ്ലീങ്ങൾ അവരുടെ കാര്യത്തിൽ കുശാഗ്രതയുള്ളവർ ആയിരുന്നു. എന്നിരുന്നാലും സ്ഥാനാർത്ഥിത്വം എല്ലാ ജാതികൾക്കുമായി തുല്യമായി വീതിക്കണം എന്ന് ഞാൻ ശഠിച്ചു. ഞാൻ എന്റെ ഈ ആശയത്തിൽ മാറ്റമില്ലാതെ ഉറച്ചു നിന്നു.

54. ബ്രിട്ടീഷ് ഭരണാധികാരികളുടെ പ്രേരണയാലും ഗാന്ധിജിയുടെ കീഴിലുള്ള കോൺഗ്രസ്സ് ഗവണ്മെന്റിന്റെ ധൈര്യത്തിലും മുസ്ലീം

ലീഗ് വർഗ്ഗീയപരമായി കൂടുതൽ ആവശ്യങ്ങൾ ഉന്നയിക്കാൻ തുടങ്ങി. മുസ്ലീം വിഭാഗങ്ങൾ മുഴുവനായി മുസ്ലീം ലീഗിനെ പിന്തുണയ്ച്ചു. വർഷങ്ങൾ കഴിയുന്തോറും മുസ്ലീം വിഭാഗങ്ങൾ തിരഞ്ഞെടുപ്പ് സമയത്ത് മതഭ്രാന്തിന്റെ മൊത്തക്കച്ചവടക്കാരാകുകയും ലീഗും മുസ്ലീങ്ങളും വിഭജനം എന്ന നയത്തിലേയ്ക്ക് കൂടുതൽ അടുക്കുകയും ചെയ്തു.

55. ഞാൻ മുന്നേ പറഞ്ഞതുപോലെ വർഗീയ അടിസ്ഥാനത്തിലുള്ള സ്ഥാനാർത്ഥികൾ എന്ന ആശയത്തിനോടുള്ള എതിർപ്പിന് പകരം കോൺഗ്രസ്സ് മുസ്ലീം ലീഗിന്റെ ആവശ്യങ്ങൾക്ക് വഴങ്ങിക്കൊടുക്കുകയാണ് ഉണ്ടായത്. ആദ്യം 1916 ലെ ലഖ്നോയിലെ കരാറിലും പിന്നീട് ഭരണഘടനാപരമായ മറ്റ് കാര്യങ്ങളിലും. ദേശീയതയിൽ നിന്നും ജനകീയതയിൽ നിന്നും ഉള്ള ഈ പിന്മാറ്റം വരാൻ പോകുന്ന വൻ ദുരന്തത്തിന്റെ ഫലത്തിനെപ്പറ്റി സൂചന നൽകിയിരുന്നു.

56. 1920 ൽ ലോകമാന്യ തിലകിന്റെ വിയോഗത്തിന് ശേഷം ഗാന്ധിജിയുടെ സ്വാധീനം കോൺഗ്രസ്സിൽ വർദ്ധിക്കുകയും പിന്നീട് പ്രബലമാകുകയും ചെയ്തു. അദ്ദേഹത്തിന്റെ ജനമനസ്സുകളെ ഉണർത്തുന്ന പ്രവർത്തനങ്ങൾ ബലപ്പെടുകയും ശക്തിപ്രാപിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ അഹിംസാ മുദ്രാവക്യം ആഘോഷപൂർവ്വം ജനങ്ങൾ ഏറ്റെടുത്തു. ഏതെങ്കിലും യുക്തിയുള്ള വ്യക്തിയോ ആത്മീയ ഉന്നതിനേടിയവരോ ഈ മുദ്രാവാക്യത്തെ ആയുധമാക്കിയിരുന്നില്ല. സ്ത്യത്തിൽ അത് പുതിയതോ അതിൽ കാര്യമിരുന്നിട്ടോ അല്ല. അത് ജന മുന്നേറ്റത്തിന് തർക്കമില്ലാത്ത വസ്തുത ആയിരുന്നു. വലിയൊരു ജനവിഭാഗത്തിനും ഇത്തരം തത്വങ്ങൾ സങ്കൽപ്പം മാത്രമായിരുന്നു. അഥവ ഈ പ്രൗഢവും കൃതൃതയുമുള്ള നിയമങ്ങൾ ജീവിതത്തിൽ സ്വപ്നം മാത്രമായിരുന്നു. എന്നിരുന്നാലും ബഹുമാനവും രാജ്യത്തോടും ഉറ്റവരോടും ഉടയവരോടുമുള്ള സ്നേഹവും ഞങ്ങളെ അക്രമരാഹിത്യമാർഗം ഉപേക്ഷിക്കാനും ബലം പ്രയോഗിക്കാൻ തീരുമാനിക്കാനുമുള്ള അവസ്ഥയുണ്ടാക്കി. അക്രമങ്ങൾക്കെതിരെ ആയുധങ്ങൾ ഉപയോഗിച്ചുള്ള പ്രതിരോധം അന്യായമാണ് എന്ന് എനിക്ക് ഉൾക്കൊള്ളാൻ കഴിഞ്ഞിരുന്നില്ല. എന്നുമാത്രമല്ല കഴിയുമെങ്കിൽ ശത്രുവിന്റെ മേൽ അധികശക്തി പ്രയോഗിക്കുക തന്നെ വേണം. ശ്രീ രാമചന്ദ്രൻ രാവണനെ കൊന്ന് സീതയെ

രക്ഷിച്ചത് യുദ്ധത്തിലൂടെ ആയിരുന്നു. ശ്രീ കൃഷ്ണൻ കംസനെ കൊന്ന് അദ്ദേഹത്തിന്റെ ദുഷ്ടത അവസാനിപ്പിച്ചു. മഹാഭാരത യുദ്ധത്തിൽ അർജ്ജുനന് വളരെ അധികം സുഹൃത്തുക്കളെയും ബന്ധുക്കളെയും; ഭീഷ്മർ അടക്കമുള്ളവരെയും വധിക്കേണ്ടി വന്നു. കാരണം അവർ അക്രമികളുടെ പക്ഷത്തായിരുന്നു.രാമനെയും കൃഷ്ണനെയും അർജ്ജുനനെയും മാനുഷീകപ്രവർത്തിയാലുള്ള ചതിയ്ക്കും അവഗണനയ്ക്കും മേൽ അനുകരിക്കപ്പെടുമെന്നുള്ളത് എന്റെ ദൃഢവിശ്വാസമാണ്. മുസ്ലീം അക്രമം അവസാനിപ്പിക്കാനായി ചക്രപതി ശിവജി മഹാരാജ് നടത്തിയതും മഹത്തരമായ പ്രവൃത്തി തന്നെ ആണ്. അഫ്സൽ ഖാനെ വധിച്ചത് ശിവജിയുടെ പൂർണ്ണയുക്തിയാലാണ് അല്ലെങ്കിൽ അവസാനം ശിവജിയെ അയാൾ ചതിച്ച് കൊല്ലുമായിരുന്നു. ദേശസ്നേഹികളെ വധിച്ചു എന്ന കുറ്റത്തിന് ശിവജിയെയും, റാണാ പ്രതാപിനെയും ഗുരു ഗോവിന്ദ് സിംഗിനെയും ശിക്ഷിച്ചിരുന്നെങ്കിൽ ഒരു പക്ഷെ ഗാന്ധിജിയുടെ അഹങ്കാരം തുറന്ന് കാണിക്കപ്പെടുമായിരുന്നു.

57. ഓരോ നായകന്മാരും അതാതുകാലത്ത് ആക്രമണങ്ങൾ ചെറുക്കുകയും കൂട്ടക്കൊലകളിൽ നിന്നും ലഹളകളിൽ നിന്നും ജനങ്ങളെ സംരക്ഷിച്ച് വിദേശികളുടെ മതഭ്രാന്തിൽ നിന്നും മാതൃഭൂമിയെ സംരക്ഷിച്ചിട്ടുണ്ട്. മറുഭാഗം പരിശോധിച്ചാൽ എതിർക്കപ്പെടാത്ത ഗാന്ധിയുടെ 30 വർഷത്തിനുമുകളിലുള്ള നേതൃത്വത്തിൽ വളരെ അധികം ക്ഷേത്രങ്ങൾ അശുദ്ധമാക്കുകയും ചതിയിലൂടെയും ബലാത്കാരമായുമുള്ള മതപരിവർത്തനങ്ങൾ നടത്തുകയും, സ്ത്രീകൾക്കെതിരെയുള്ള അക്രമങ്ങൾ ഭീകരാം വിധം വർദ്ധിക്കുകയും അവസാനം രാജ്യത്തിന്റെ മൂന്നിലൊന്ന് നാശത്തിൽ എത്തിക്കുകയും ചെയ്തു. അന്ധനുപോലും മനസ്സിലാക്കാൻ കഴിയുമായിരുന്നിട്ടും അദ്ദേഹത്തിന്റെ അനുയായികൾക്ക് ഇത് കാണുവാൻ കഴിയുന്നില്ല എന്നത് എന്നെ അമ്പരപ്പിക്കുന്നു. ശിവജിയുടെയും റാണാപ്രതാപിന്റെയും ഗുരു ഗോവിന്ദ് സിംഗിന്റെയും മുന്നിൽ ഗാന്ധി വെറുമൊരു 'മുണ്ടൻ' മാത്രമാണ്. അദ്ദേഹത്തിനുള്ള ശിക്ഷ ഈ വീരനായകന്മാരുടെ മുന്നിൽ തികച്ചും അതിയായ അഭിമാനമാണ് എന്ന് പറയട്ടെ.

58. ബ്രിട്ടിഷ് സേവകരും അധികാരക്കൊതിയന്മാരുമായ ഒരു സംഘം ഭീരുക്കളായ മുസ്ലീങ്ങൾ ഗാന്ധിവധം ചൂഷണം ചെയ്യുവാൻ

നൂറുകണക്കിന് മാർഗ്ഗങ്ങളിലൂടെ സ്വതാല്പര്യങ്ങൾക്കായി അക്രമങ്ങൾ നടത്തുന്നു എന്ന കാരണത്താൽ രാജ്യത്തിന്റെ വിഭജനത്തിന് വഴങ്ങിക്കൊടുക്കുന്നു. ഒരുപക്ഷെ ചരിത്രം അവർക്ക് പ്രശസ്തിയുടെ പടവുകളിൽ യോഗ്യസ്ഥാനം കൽപ്പിച്ച് നൽകും. ഗാന്ധിജി ഇക്കാണുമ്പോൾ തന്നെ അസത്യാഭാസനും അക്രമരാഹിത്യത്തിന്റെയും സത്യത്തിന്റെയും പേർ പറഞ്ഞ് രാജ്യത്തിന് അനവധി ദുരന്തങ്ങൾ സമ്മാനിച്ചവനും ആണ്. എന്നാൽ സ്വാതന്ത്ര്യം നേടിക്കൊടുത്ത ശിവജിയും റാണാപ്രതാപും ഗുരു ഗോവിന്ദ് സിംഗും ജനഹൃദയങ്ങളിൽ എന്നും തിളക്കമാർന്ന നക്ഷത്രങ്ങളായി തുടരും.

59. ഗാന്ധിജിയുടെ രാഷ്ട്രീയ പ്രവർത്തനം സൗകര്യത്തിനായി മൂന്നായി തിരിക്കാം എന്ന് ഇവിടെ സൂചിപ്പിക്കട്ടെ. അദ്ദേഹം 1914 ലുകളുടെ അവസാനത്തിൽ ഇംഗ്ലണ്ടിൽ നിന്നും ഇൻഡ്യയിലേക്ക് മടങ്ങിവന്ന് അധികം താമസിയാതെ തന്നെ രാജ്യത്തിനായി പൊതുജീവിതത്തിലേയ്ക്ക് പ്രവേശിച്ചു. ദൗർഭാഗ്യകരമായി ഫിറോസ് ഷാ മെഹ്തയും ഗാന്ധിജി പിൽക്കാലത്ത് ഗുരു എന്ന് വിളിച്ചിരുന്ന ഗോപാലകൃഷ്ണ ഗോഖലെയും അധികം താമസിയാതെ മരണപ്പെട്ടു. ഗാന്ധിജി അഹമ്മദാബാദിൽ സബർമതി നദിയുടെ തീരത്ത് ആശ്രമം സ്ഥാപിച്ച് അവിടെ പ്രവർത്തിക്കാൻ തുടങ്ങി. സത്യവും അഹിംസയും അദ്ദേഹത്തിന്റെ മുദ്രാവാക്യങ്ങളാക്കി. അദ്ദേഹത്തിന്റെ നയങ്ങൾക്ക് വിപരീതമായാണ് പലപ്പോഴു അദ്ദേഹം പ്രവർത്തിച്ചിരുന്നത് എന്ന് അദ്ദേഹം തന്നെ സമ്മതിച്ചിട്ടുണ്ട്. മുസ്ലീങ്ങളെ പ്രീണിപ്പിക്കുന്ന കാര്യത്തിൽ അദ്ദേഹത്തിന് ഇപ്രകാരം ചെയ്യുന്നതിൽ ഒരു തരത്തിലുമുള്ള ചിന്താക്കുഴപ്പവും അനുഭവപ്പെട്ടിരുന്നില്ല. സത്യവും അക്രമരാഹിത്യവും വളരെ ഉജ്ജ്വലവും നേതൃത്വത്തിന്റെ മാർഗ്ഗദർശ്ശിയായി അംഗീകരിക്കപ്പെടുന്നതുമായ തത്വങ്ങളും ആയിരുന്നു. എന്നിരുന്നാലും അവ അന്തരീക്ഷത്തിലല്ല ദൈനീക ജീവിതത്തിൽ ശീലിക്കേണ്ടത് തന്നെ ആയിരുന്നു. ഗാന്ധിജി പൊങ്ങച്ചം പറഞ്ഞിരുന്ന തത്വങ്ങളിൽ വിശ്വാസവഞ്ചന കാണിച്ചിരുന്ന കുറ്റവാളി ആയിരുന്നു അദ്ദേഹം എന്ന് ഞാൻ പിന്നീട് തെളിയിക്കുന്നതാണ്.

60. ഗാന്ധിജിയുടെ രാഷ്ട്രീയ ജീവിതം മൂന്ന് ശീർഷകങ്ങളിലായി നേരത്തെ പറഞ്ഞതുപോലെ തരം തിരിക്കുന്നു :-

(i) 1915 നും 1939–40 നും ഇടയിലുള്ള കാലഘട്ടം.

(ii) ഗാന്ധിയുടെ നേതൃത്വത്തിൽ ഇൻഡ്യൻ നാഷണൽ കോൺഗ്രസ്സ് മുഹമ്മദ് അലി ജിന്നക്ക് കീഴടങ്ങി പാക്കിസ്ഥാൻ അംഗീകരിച്ച 1939–40 മുതൽ 3 ജൂൺ 1947 വരെയുള്ള കാലഘട്ടം.

(iii) വിഭജന ദിനം മുതൽ 55 കോടി രൂപ പാക്കിസ്ഥാന് നൽകണമെന്ന് വാശിപിടിച്ചുകൊണ്ട് മരണം വരെ നിരാഹരം അനുഷ്ഠിക്കാൻ തീരുമാനിച്ചത് മുതൽ മഹാത്മായുടെ മരണം വരെയുള്ള കാലഘട്ടം.

61. ഗാന്ധിജി 1914 ന്റെ അവസാനം ഇൻഡ്യയിലേയ്ക്ക് മടങ്ങി എത്തുകയും, വന്നപ്പോൾ കൂടെ സൗത്താഫ്രിക്കയിൽ അദ്ദേഹം നടത്തിയ ബഹുജന മുന്നേറ്റങ്ങളുടെ സധൈര്യമായ നേതൃപാഠവം കൂടെ കൊണ്ട് വരുകയും ചെയ്തു. വഴിപോക്കരുടെ അടക്കമുള്ള സമരങ്ങളുടെ തലവനായി സ്വയം പരിഗണിക്കുകയും അവകാശപ്പെടുകയും വെള്ളക്കാരായ ക്രൂരന്മാർക്കെതിരെ ഇൻഡ്യൻ പൗരന്മാരുടെ അവകാശങ്ങൾക്കും രാജ്യത്തിന്റെ സ്വാഭിമാനത്തിന്റെ പേരിലും സൗത്ത് ആഫ്രിക്കയിൽ സമരങ്ങളുടെ അമരക്കാരനാകുകയും ചെയ്തു. അദ്ദേഹം ഹിന്ദുക്കളുടെയും മുസ്ലീങ്ങളുടെയും പാർസികളുടെയും മതങ്ങളെ ബഹുമാനിക്കുകയും അന്താരാഷ്ട്ടതലത്തിൽ അംഗീകരിക്കപ്പെടുന്ന ഒരു നേതാവാണ് താൻ എന്ന് സ്വയം സൗത്ത് ആഫ്രിക്കൻ ഇൻഡ്യക്കാരുടെ മേൽ നടിക്കുകയും ചെയ്തു. ലളിത ജീവിതവും, സ്വയം സൃഷ്ടിച്ച കാരണങ്ങൾക്കുമേൽ ഉള്ള അദ്ദേഹത്തിന്റെ സമർപ്പണവും ആഫ്രിക്കരുടെ വംശീയ വിദ്വേഷത്തിനെതിരെ പൊരുതുന്നതിലുള്ള ആത്മത്യാഗവും, സത്യസന്ധതയും ഇൻഡ്യക്കാരുടെ സ്വാഭിമാനം ഉയർത്തി. ഇൻഡ്യയിലും അദ്ദേഹം ഈ എല്ലാ ഘടകങ്ങളെയും പ്രണയിച്ചു.

62. സ്വാതന്ത്ര്യ സമരത്തിൽ ജനങ്ങളെ സേവിക്കാനെത്തിയപ്പോൾ ന്യായമായും വെല്ലുവിളിക്കാനാവാത്ത ബഹുമാനവും ആധിപത്യവും എല്ലാ വിഭാഗങ്ങളിൽ നിന്നും തനിക്ക് ലഭിക്കും എന്ന് അദ്ദേഹം പ്രതീക്ഷിച്ചു. പക്ഷെ ഈ പ്രതീക്ഷ പിന്നിട് അദ്ദേഹത്തെ നിരാശയിൽ എത്തിച്ചു. സൗത്ത് ആഫ്രിക്ക ആയിരുന്നില്ല ഇൻഡ്യ. സൗത്ത് ആഫ്രിക്കയിൽ ഇൻഡ്യക്കാർ പൗരത്വം നിക്ഷേധിക്കപ്പെട്ട

തിൽ മാത്രം പരാതിപ്പെട്ടിരുന്നുള്ളു. അവർക്ക് പൊതുവായതും എന്നാൽ തീക്ഷ്ണമായതുമായ ദുഖമാണ് ഉണ്ടായിരുന്നത്. ബോറുകളും ബ്രിട്ടിഷുകാരും അവരെ ഒരേപോലെ കാൽതൂക്കുന്ന ചവിട്ടി ആയാണ് കണ്ടിരുന്നത്. ഹിന്ദുക്കളും മുസ്ലിങ്ങളും പാർസികളും ഒരേപോലെ ഒത്തൊരുമിച്ച് പൊതുവായ ശത്രുവിനെതിരെ നിലകൊണ്ടിരുന്നു. അവർക്ക് ആഫ്രിക്കൻ ഗവണ്മെന്റുമായി മറ്റൊരുതരത്തിലും ഉള്ള ശത്രുത ഉണ്ടായിരുന്നില്ല. ഇൻഡ്യയുടെ പ്രശനം വീടുകൾ തോറും വിഭിന്നമായിരുന്നു. വീടുകൾക്കുള്ളിലെ നിയമങ്ങളിൽ മുതൽ സ്വഭരണത്തിനും സ്വാതന്ത്ര്യത്തിനും വേണ്ടി വരെ നമ്മൾ പോരടിച്ചു കൊണ്ടിരുന്നു. മണ്ണിൽ ഉറച്ചുപോയ ബ്രിട്ടീഷ് രാജഭരണം കൊണ്ട് നമ്മൾ കടപുഴക്കി എറിയപ്പെട്ടു. ഭിന്നിപ്പിച്ച് ഭരിക്കുക എന്ന നിയമത്തിലൂടെ ഹിന്ദുക്കൾക്കും മുസ്ലീങ്ങൾക്കും ഇടയിലെ വിടവ് വലുതാക്കി അത് നമ്മെ ആട്ടിയുലച്ചു കൊണ്ടിരുന്നു. ആരംഭ ദിശയിൽ തന്നെ ഗാന്ധിക്ക് സൗത്ത് ആഫ്രിക്കയിൽ അഭിമുഖീകരിച്ച് പരിചയമില്ലാത്ത ഈ പ്രശ്നത്തെ നേരിടേണ്ടിവന്നു. സൗത്ത് ആഫ്രിക്കയിൽ അദ്ദേഹം വളരെ ആയാസത്തോടെ ആണ് തുഴഞ്ഞുകൊണ്ടിരുന്നുന്നത്. എല്ലാ വിഭാഗം ജനങ്ങളുടെയും താല്പര്യം ഒന്നായതിനാൽ എല്ലാവരും അദ്ദേഹത്തിന്റെ പിന്നിൽ അണിനിരന്നു. എന്നാൽ ഇൻഡ്യയിൽ വിഭാഗീയതകൊണ്ടും വെവ്വെറെ സ്ഥാനാർത്ഥികൾ തുടങ്ങിയ കാരണങ്ങൾ ഇൻഡ്യയുടെ ഐക്യത്തിന് തുരങ്കം വച്ചു. ബ്രിട്ടിഷുകാരുടെ ജാതീയപ്രീണനം കലർന്ന വക്രബുദ്ധിയും മർക്കടമുഷ്ടിയും ശങ്കയില്ലാത്ത വിധത്തിൽ കൂടുതൽ കൂടുതൽ അത്തരത്തിലുള്ള സംഭവങ്ങൾക്ക് വഴിതെളിച്ചു. അതിനാൽ ചോദ്യം ചെയ്യാനാവാത്ത വിധത്തിളുള്ള നേതൃസ്ഥാനം ഹിന്ദുക്കളുടെയും മുസ്ലീങ്ങളുടെയും ഇടയിൽ കിട്ടുക എന്നത് സൗത്ത് ആഫ്രിക്കയിലെ പോലെ എളുപ്പമല്ല എന്ന് ഗാന്ധിക്ക് മനസ്സിലായി. വിഭജിതമായ ഒരുരാജ്യത്തിന്റെ നേതൃത്വം എന്നത് തിരിച്ചറിയാൻ കഴിയാഞ്ഞിട്ട് പോലും അദ്ദേഹം പൂർണ്ണമായും നിർവ്യാജേന എല്ലാ ഇൻഡ്യക്കാരുടെയും നേതാവായി ഭാവിച്ചു. വിഭജിതമായ ഇരു രാജ്യങ്ങൾക്കും കൂടി പൊതുവായ സൈന്യം എന്ന ചിന്ത അദ്ദേഹത്തിന്റെ സത്യസന്ധമായ മനസ്സിന്റെ അസംബന്ധം മാത്രമാണ്.

63. ഇൻഡ്യയിലേയ്ക്ക് മടങ്ങിവന്ന ശേഷം 5 വർഷം ഉന്നതമായ നേതൃസ്ഥാനം അദ്ദേഹത്തിന് അലങ്കരിക്കുവാനുള്ള സാദ്ധ്യത ഉണ്ടായിരുന്നില്ല. ദാദബായ് നവറോജി, ഫിറോസ്ഷാ മെഹ്ത, ലോകമാന്യ തിലക്, ഗോപാലകൃഷ്ണ ഗോഖലെ തുടങ്ങിയവരായ ഉയർന്ന നേതാക്കൾ ജീവിച്ചിരിക്കവെ ഗാന്ധിജിപോലും ബഹുമാനിക്കുന്നവരും പ്രശസ്തമായ സമരങ്ങൾ അനുഷ്ഠിച്ചിട്ടുള്ളവരുമായ ഇവരുടെ ഇടയിൽ ഒരു ഇളമുറക്കാരന് സ്ഥാനം ഉണ്ടായിരുന്നില്ല. കാർക്കശ്യക്കാരനായ ദുർവിധി അവരെ എല്ലാവരെയും 5 വർഷത്തിനുള്ളിൽ തുടച്ചു നീക്കുകയും 1920 ആഗസ്തിൽ ലോകമാന്യതിലകിന്റെ നിര്യാണത്തിന് ശേഷം ഗാന്ധിജി മുൻനിരയിലേയ്ക്ക് എത്തപ്പെടുകയും ചെയ്തു.

64. ഭിന്നിപ്പിച്ച് ഭരിക്കുക എന്ന വൈദേശീക നിയമം മുസ്ലീങ്ങൾക്കിടയിലെ ദേശസ്നേഹം നശിപ്പിക്കുന്നു എന്നും രാജ്യസ്നേഹവും അതിനുവേണ്ട അർപ്പണവും മനസ്സിലാക്കി കൊടുക്കുവാൻ കഴിഞ്ഞില്ലെങ്കിൽ ഇവരെ ഒരുമിച്ച് സ്വാതന്ത്ര്യസമരത്തിനായി തനിക്ക് നയിക്കുവാനുള്ള സാദ്ധ്യത വളരെ കുറവാണന്നും അദ്ദേഹത്തിന് ബോദ്ധ്യപ്പെട്ടു. അതിനായി ഹിന്ദു-മുസ്ലീം ഐക്യം എന്ന രാഷ്ട്രീയത്തിന് അദ്ദേഹം തറക്കല്ലിട്ടു. ബ്രിട്ടീഷ് കുശാഗ്രത നിറഞ്ഞ നയങ്ങൾക്ക് എതിരെയുള്ള പ്രഹരം എന്ന നിലയ്ക്ക് അദ്ദേഹം മുസ്ലീങ്ങളെ വളരെ സൗഹാർദ്ദത്തോടെ സമീപിക്കുകയും അവർക്ക് വളരെ വിശാലമായതും അതിരുകവിഞ്ഞതുമായ വാഗ്ദാനങ്ങൾ നൽകി അവരെ ശക്തിപ്പെടുത്തുവാൻ തുനിയുകയും ചെയ്തു. തീർച്ചയായും രാജ്യത്തിന്റെ ദേശീയ സ്വാതന്ത്ര്യത്തിനുവേണ്ടി പൊരുത്തമുള്ള കാര്യം തന്നെയാണ് അദ്ദേഹം ചെയ്തത്. എന്നാൽ ഇത് ദേശീയതലത്തിലൂള്ള ഐക്യത്തിന് വേണ്ടി ആയിരുന്നു എന്നത് അദ്ദേഹം പൂർണ്ണമായും മറന്നു. അതിന്റെ ഫലമാണ് ഇന്ന് നാം കാണുന്നത്.

65. തരം തിരിച്ച ജാതികൾക്കും മുസ്ലീങ്ങൾക്കും അനുകൂല്യങ്ങൾ നൽകാൻ ബ്രിട്ടീഷ് ഭരണാധികാരികൾ വിദഗ്തരായിരുന്നു. 1919 ആയപ്പോഴേയ്ക്കും മുസ്ലീങ്ങളുടെ വിശ്വാസം നേടിയെടുക്കാൻ തനിക്ക് കഴിയാത്തതിനാൽ ഗാന്ധിജി നിരാശനാകുകയും മുസ്ലീങ്ങൾക്ക് ഒരു ബുദ്ധിശ്യൂന്യമായ വാഗ്ദാനത്തിൽ നിന്നും അടുത്തതിലേയ്ക്ക് എന്ന നിലയിൽ നൽകി അധഃപതിക്കുകയും ചെയ്തു. അദ്ദേഹം

ഒരു ഒഴിഞ്ഞ ചെക്ക് ലീഫ് മുസ്ലീം ലീഗിന് നൽകി. അദ്ദേഹം ഖിലാഫത്ത് പ്രസ്ഥാനത്തെ ഇൻഡ്യയിലേയ്ക്ക് ആനയിക്കുകയും കോൺഗ്രസ്സിനോട് അതിന് പരിപൂർണ്ണ പിന്തുണ നൽകുവാൻ പറയുകയും ചെയ്തു. അങ്ങിനെ ഇടക്കാലത്തേയ്ക്ക് ഗാന്ധിജി ഇൻഡ്യക്കാരുടെ മുഴുവൻ നേതാവായി തീർന്നു. ജിന്ന ഒന്നുമല്ലാതിരുന്ന 1920–21 കാലഘട്ടത്തിൽ അലിസഹോദരങ്ങൾ മുസ്ലീം ലീഗിന്റെ യഥാർത്ഥ നേതാക്കളായി. ഈ സാഹചര്യം മുൻകൂട്ടി കണ്ടിരുന്ന ഗാന്ധിജി അവരെ സ്വാഗതം ചെയ്തു. അദ്ദേഹം അലി സഹോദരങ്ങളെ വാനോളം പുകഴ്ത്തുകയും അന്തമില്ലാത്ത വാഗ്ദാനങ്ങൾ നൽകുകയും ചെയ്തു. എങ്കിലും എന്താണോ അദ്ദേഹം ആഗ്രഹിച്ചത് അതുമാത്രം സംഭവിച്ചില്ല. മുസ്ലീങ്ങൾ ഖിലാഫത്ത് പ്രസ്ഥാനം വിഭിന്നമായതും മതപരവും രാഷ്ട്രീയപരവും കോൺഗ്രസ്സിൽ നിന്നും പ്രത്യേകം പ്രവേശന കവാടമുള്ളതും ആയ ഒരു സംഘടനയാക്കി അവരാൽ തന്നെ നടത്തി കൊണ്ടുപോന്നു. എന്നാൽ ഗാന്ധിജി ഊന്നുവടിയും ഹൃദയവും വച്ചിരുന്ന ദേശീയ ഐക്യം എന്നതിനെ പറ്റി മുസ്ലീങ്ങൾക്ക് യാതൊരു ധാരണയും ഇല്ല എന്ന് മാപ്പിള ലഹളയിലൂടെ അധികം താമസിയാതെ തെളിയിക്കപ്പെട്ടു. തീവയ്പ്പും ബലാത്സംഗങ്ങളും ബലപരമായ മതപരിവർത്തനങ്ങളും ഹിന്ദുക്കളെ വൻതോതിൽ കൂട്ടക്കൊല ചെയ്തതും അടക്കം അസാധാരണമായ കാര്യങ്ങളാണ് നടന്നത്. ബ്രിട്ടിഷ് ഗവണ്മെന്റ് കലാപം പൂർണ്ണമായും ഏതാനും മാസങ്ങൾക്കുള്ളിൽ തുടച്ചു നീക്കുകയും ഗാന്ധിജിക്ക് ഹിന്ദു-മുസ്ലീം ഐക്യം ആഘോഷിക്കുവാൻ വിട്ടുകൊടുക്കുകയും ചെയ്തു. ഖിലാഫത്ത് പ്രക്ഷോഭം പരാജയപ്പെട്ടപ്പോൾ ഗാന്ധിജിയും സ്വാഭാവീകമായി തരം താഴ്ത്തപ്പെട്ടു. ബ്രിട്ടിഷ് ഭരണം ശക്തി പ്രാപിക്കുകയും മുസ്ലീം മതഭ്രാന്ത് കൂടുതൽ പ്രബലമാകുകയും ചെയ്തു. അതിന്റെ അനന്തരഫലം ഹിന്ദുക്കൾ അനുഭവിച്ചു കൊണ്ടിരുന്നു. പക്ഷെ ബ്രിട്ടിഷ് ഭരണാധികാരികളുടെ നയതന്ത്രങ്ങൾക്ക് മുന്നിൽ പതറാതെ ഹിന്ദു-മുസ്ലീം ഐക്യം എന്ന വിഭ്രാന്തികലർന്ന കഠിനമായ ജോലിയ്ക്കുള്ള ശ്രമത്തിന് മുന്നിൽ ശാഠ്യം ഗാന്ധിജി പിടിച്ചുനിന്നു. 1919 ലെ വെവ്വെറെ സ്ഥാനാർത്ഥികൾ എന്ന നിയമം പാർലമെന്റ് മുതൽ കാബിനെറ്റിലെ പ്രാദേശീക നേതാക്കളിൽ വരെ വിസ്തൃതമായി. വകുപ്പുകൾ വർഗ്ഗീയമായി വിഭജിക്കപ്പെടുകയും യോഗ്യതയുടെ അടിസ്ഥാനത്തിലല്ല നേരെ മറിച്ച് സ്വാതന്ത്ര്യ സമരത്തിൽ നിന്നും

ഒഴിഞ്ഞു നിൽക്കുന്നതിനാലും ഇസ്ലാം മതവിശ്വാസികളായതിനാലും മുസ്ലീം നേതാക്കൾക്ക് ഉയർന്ന വകുപ്പുകൾ ലഭിച്ചു. ബ്രിട്ടിഷ് ഗവണ്മെന്റിന്റെ ദുർബലവിഭാഗങ്ങൾക്കുള്ള സംരക്ഷണം എന്ന പേരി ലുള്ള മുസ്ലീം പരിലാളനം ഇൻഡ്യാ മഹാരാജ്യത്തിന്റെ രാഷ്ട്രീയ ശരീരത്തിലുടെ തുളച്ചുകയറുകയും മുസ്ലീങ്ങളുടെ മനസ്സിന്റെ മാലി ന്യത്തിന്റെ മൊത്തക്കച്ചവടത്തിന് ഗാന്ധിജിയുടെ മുദ്രാവാക്യങ്ങൾ യോജിക്കാതെ വരികയും ചെയ്തു. എന്നിട്ടും ഗാന്ധിയുടെ മനസ്സലി ഞ്ഞില്ല. ഹിന്ദുക്കളുടെയും മുസ്ലീങ്ങളുടെയും പൊതു നേതാവായിരി ക്കാം എന്ന ആശ അദ്ദേഹം കൈവിട്ടുമില്ല. എത്രയോളം അദ്ദേഹം തോൽപ്പിക്കപ്പെടുന്നുവോ അത്രത്തോളം അദ്ദേഹം അതിരു കവിഞ്ഞ രീതികൾ അവലംബിച്ച് മുസ്ലീങ്ങളെ ധൈര്യപ്പെടുത്തി ലാളിച്ചു കൊണ്ടിരുന്നു. എന്നാൽ ഈ സ്ഥാനം കൂടുതൽ അധഃപതിക്കപ്പെടു കയും 1925 ഓടുകൂടി ഗവണ്മെന്റ് വിജയിക്കപ്പെടും എന്ന് എല്ലാവർ ക്കും ബോദ്ധ്യപ്പെടുകയും ചെയ്തു. ഒരു സുഭാഷിത ചൂതാട്ടക്കാരൻ എന്നപോലെ ഗാന്ധിജി തന്റെ ഊന്നുവടി വീണ്ടും നീട്ടി. അദ്ദേഹം സിന്ധ് വിഭജനം അംഗീകരിക്കുകയും വടക്ക് പടിഞ്ഞാറൻ മേഖലയെ പ്രത്യേക പ്രവശ്യയാക്കിമാറ്റണം എന്ന് ആവശ്യപ്പെടുകയും ചെയ്തു. മുസ്ലീങ്ങളെ സ്വാതന്ത്ര്യ സമരത്തിൽ പങ്കാളിയാക്കാം എന്ന പ്രതീക്ഷ യോടെ അദ്ദേഹം മുസ്ലീം ലീഗിന്റെ ജനാധിപത്യ വിരുദ്ധമായ ആവശ്യ ങ്ങൾ അംഗീകരിച്ചു കൊടുത്തുകൊണ്ടിരുന്നു. ആ സമയത്ത് അലി സഹോദരങ്ങൾ മുസ്ലീം ലീഗിന്റെ ഉന്നതമായ പടവുകളിൽ നിന്ന് താഴേയ്ക്ക് എത്തുകയും മി. ജിന്ന ഇരുരാജ്യങ്ങളിലും പ്രശസ്തനായ നേതാവായി മാറുകയും ചെയ്തു. എന്തെല്ലാം അനുകൂല്യങ്ങൾ ഗവണ്മെന്റും കോൺഗ്രസ്സും നൽകിയിട്ടും ജിന്ന കൂടുതൽ കൂടുതൽ ആവശ്യപ്പെട്ടുകൊണ്ടിരുന്നു. വട്ടമേശാ സമ്മേളനത്തിൽ സിന്ധ് വിഭജ നം ബോംബെ മുതൽ തുടങ്ങണമെന്നതും വടക്ക് പടിഞ്ഞാറൻ പ്രവശ്യയുടെ രൂപീകരണം സംബന്ധിച്ചും, ദുർബല വിഭാഗ അവകാ ശങ്ങളും ഉയർത്തി മി. ജിന്ന ഫെഡറേഷന് എതിരെ നിലകൊണ്ടു. ഗാന്ധിജി ജിന്നയ്ക്ക് വർഗ്ഗീയപരമായ അവകാശം നൽകണമെന്ന് മി. മക്ഡോണാൾഡിനോട് എന്ന് ആവശ്യപ്പെടും വരെ ഫെഡറേഷനെ തിരെ തന്നെ അദ്ദേഹം ഉറച്ചുനിന്നു. രാജ്യത്തെ ഛിന്നഭിന്നമാക്കുന്ന വിത്തുകൾ പിന്നിട് വിതയ്ക്കപ്പെട്ടു. വർഗ്ഗീയ തത്വങ്ങൾ 1939 ലെ നവീകരണത്തിലൂടെ ഉറയ്ക്കപ്പെട്ടു. ജിന്ന എല്ലാ സാഹചര്യങ്ങളു

ടെയും ഗുണങ്ങൾ അനുഭവിച്ചു കൊണ്ടിരുന്നു. ഇൻഡ്യൻ ഫെഡറേഷൻ ഇൻഡ്യൻ ദേശീയത കൈവരിച്ചപ്പോഴും പരാജിതനായ ജിന്ന അതിനോട് ഒരിക്കലും അനുകമ്പകാട്ടിയില്ല. കോൺഗ്രസ്സ് മൗനം സമ്മതം എന്ന ഭാവത്തിൽ മുസ്ലീം വർഗീയതയെ പരിപോഷിപ്പിച്ചു കൊണ്ടിരുന്നു. 1939-44 ലെ യുദ്ധത്തിൽ ജിന്ന നിർഗുണനായി ഇരിക്കുകയും മുസ്ലീം ലീഗിന്റെ ആവശ്യങ്ങൾ അംഗീകരിച്ചാൽ പിന്തുണയ്ക്കാം എന്ന് അറിയിക്കുകയും ചെയ്തു. 1940 ഏപ്രിലിൽ അതായത് യുദ്ധം തുടങ്ങി 6 മാസത്തിനുശേഷം ജിന്ന പാക്കിസ്താൻ എന്ന ആവശ്യവുമായി രണ്ട് രാജ്യ സിദ്ധാന്തവുമായി എത്തി. രണ്ട് രാജ്യങ്ങളിലും വളരെ വലിയ ഹിന്ദു മുസ്ലിം ജനസമൂഹം ഉണ്ട് എന്നത് ജിന്ന പാടെ അവഗണിച്ചു. ചില പ്രദേശങ്ങളിൽ ഹിന്ദുക്കളും മറ്റ് ചില പ്രദേശങ്ങളിൽ മുസ്ലീങ്ങളും ഭൂരിപക്ഷമായിരുന്നു. എന്നാൽ ഒരുകൂട്ടർ മാത്രമുള്ള പ്രദേശങ്ങൾ ഇല്ലന്നു തന്നെ പറയണമായിരുന്നു. ഇൻഡ്യയുടെ ഏതൊരു പ്രവശ്യയിലും ദുർബല വിഭാഗം എന്നത് കണ്ടുപിടിക്കാതെ പോകുന്ന ഒന്നായിരുന്നില്ല.

66. ബ്രിട്ടീഷ് ഗവണ്മെന്റിന് പാക്കിസ്ഥാൻ എന്ന ആശയം വളരെ ഇഷ്ടപ്പെട്ടു. യുദ്ധത്തിനിടയ്ക്ക് ഹിന്ദുക്കളെയും മുസ്ലീങ്ങളെയും വേർപിരിച്ച് ഗവണ്മെന്റ് രൂപീകരണം തടയാം എന്ന് അവർ കരുതി. മുസ്ലീങ്ങൾ യുദ്ധത്തെ എതിർത്തില്ല. കോൺഗ്രസ്സ് ചിലസമയത്ത് നിഷ്പക്ഷമായി നിലകൊള്ളുകയും ചിലപ്പോൾ എതിർക്കുകയും ചെയ്തു. ഹിന്ദു മഹാസഭയ്ക്ക് ഇതാണ് ചെറുപ്പക്കാർക്ക് യുദ്ധപരിശീലനം നൽകാൻ പറ്റിയ സമയം എന്ന് മനസ്സിലായി. അത് നമ്മുടെ രാജ്യത്തിന് ആവശ്യമായി വരും എന്നും ബ്രിട്ടീഷുകാർ നമുക്ക് നിക്ഷേധിച്ചിരുന്ന പരിശീലനം അവരാൽ തന്നെ സാധ്യമാക്കാം എന്നും ഹിന്ദു മഹാസഭ കരുതി. യുദ്ധകാലഘട്ടത്തിൽ ആർമിയുടെയും നേവിയുടെയും എയർഫോഴ്സിന്റെയും വാതിലുകൾ ഞങ്ങൾക്ക് മുന്നിൽ തുറക്കപ്പെട്ടു. മഹാസഭ ഹിന്ദുയുവാക്കളെ പട്ടാളക്കാരാക്കാൻ ആവേശപ്പെട്ടു. ഇതിന്റെ പരിണിത ഫലമായി 50 ലക്ഷം ഹിന്ദു യുവാക്കൾ യുദ്ധപരിശീലനം നേടുകയും ആധൂനീക യുദ്ധ സാമാഗ്രികൾ ഉപയോഗിക്കുന്നതിൽ അഗ്രഗണ്യരാകുകയും ചെയ്തു. കോൺഗ്രസ്സ് ഗവണ്മെന്റ് മഹാസഭയുടെ മുൻകൂട്ടി കാണാനുള്ള ഈ കഴിവിൽ ആനന്ദം കണ്ടെത്തി. കാരണം സൈന്യം ഇല്ലാഞ്ഞിട്ടുകൂടി കാശ്മീ

രിലും ഹൈദരാബാദിലും ഇത്തരം കാഴ്ച്ചപ്പാട് പുലർത്തിയിരുന്ന യുവാക്കളെയാണ് അവർ ഉപയോഗിച്ചിരുന്നത്. കോൺഗ്രസ്സ് 1942 ൽ ക്വിറ്റ്-ഇൻഡ്യാ എന്നപേരിൽ സ്വാതന്ത്രത്തിനായി സമരം ആരംഭിച്ചു. കോൺഗ്രസ്സുകാരാൽ തീഷ്ണമായ ലഹളകൾ ഇൻഡ്യയൊട്ടാകെ പൊട്ടിപ്പുറപ്പെട്ടു. വടക്കേ ബിഹാറിലെ പ്രവശ്യയിൽ റയിൽവേ സ്റ്റേഷൻ ഒഴിച്ച് എല്ലാം കോൺഗ്രസ്സ് പ്രവർത്തകർ തീവയ്ച്ച് നശിപ്പിച്ചു. റെയിൽവേ സ്റ്റേഷൻ കോൺഗ്രസ്സിനോട് നിസ്സഹകരണം പുലർത്തുന്നവർ നശിപ്പിച്ചു. 1945 ഏപ്രിലിൽ ജർമ്മനിയും ആഗസ്തിൽ ജപ്പാനും ആക്രമിക്കപ്പെട്ടു. ആറ്റം ബോംബ് ജപ്പാന്റെ പതിരോധം തരിപ്പിണമാക്കി. ക്വിറ്റ് ഇൻഡ്യാ സമരം 1942ൽ സമ്പൂർണ്ണ പരാജയമായി. ബ്രിട്ടിഷുകാർ വിജയിക്കുകയും കോൺഗ്രസ്സ് അവരോട് സന്ധിചെയ്യാൻ തയ്യാറാകുകയും ചെയ്തു. പിന്നീടുള്ള വർഷങ്ങൾ പൂർണ്ണമായും എന്തുവിലകൊടുത്തും സമാധാനം എന്നതായിരുന്നു കോൺഗ്രസ്സിന്റെ നയം. അത് തികച്ചും ഔദ്യോഗീകവും ആയിരുന്നു. ബ്രിട്ടിഷ് ഉദ്യോഗസ്ഥന്മാർക്ക് കോൺഗ്രസ്സ് വഴങ്ങുകയും ജിന്നയുടെ അക്രമങ്ങൾക്ക് കീഴടങ്ങുകയും ചെയ്തു. എന്നുമാത്രമല്ല, മൂന്നിൽ ഒന്ന് ഇൻഡ്യ അയാൾക്ക് പകുത്ത് നൽകുകയും ചെയ്തു. സ്പഷ്ടമായും വർഗ്ഗീയവും മതപരമായതുമായ കാരണങ്ങൾ 2 മില്യൺ ജനങ്ങളെ ഈ നടപടി ഇല്ലായ്മ ചെയ്തു. ഇന്ന് പണ്ഡിറ്റ് നെഹ്രു നമ്മെ വീണ്ടും വീണ്ടും മതേതരത്വം പഠിപ്പിക്കുകയും കോൺഗ്രസ്സ് മതേതരരാജ്യത്തിനായി നിലകൊള്ളുകയും ചെയ്യുന്നു. വർഗ്ഗീയവും മതപരവുമായ ഒരു രാജ്യത്തെ അംഗീകരിച്ച അദ്ദേഹത്തിന്റെ നടപടി ഇന്ന് അദ്ദേഹം ശക്തമായി തള്ളിപ്പറയുന്നു. അദ്ദേഹത്തിന്റെ അലറിവിളിക്കുന്ന മതേതരത്തോടുള്ള ഒട്ടിച്ചേരൽ ''മൈ ലേഡി പ്രൊട്ടസ്റ്റ്സ് ടൂ മച്ച് '' എന്നപോലുള്ള സംഗതി അല്ലാതെ മറ്റൊന്നുമല്ല.

67. ക്വിറ്റ് ഇൻഡ്യാ സമരം ഉപേക്ഷിക്കപ്പെടുകയും ജപ്പാനെതിരെയുള്ള യുദ്ധത്തിൽ കോൺഗ്രസ്സ് ബ്രിട്ടിഷുകാർക്ക് പിന്തുണ നൽകുകയും ചെയ്തു. വൈസ്രോയി ലോർഡ് വാവെൽ ഇൻഡ്യയുടെ തലവൻ ആകുകയും അതിന് മുൻപ് കോൺഗ്രസ്സിനെ കോൺഫറൻസ് മുറിയിലേയ്ക്ക് വിളിപ്പിക്കുകയും ചെയ്തിരുന്നു.

68. ഈ ഭാഗം സംഗ്രഹിക്കപ്പെടുന്നത് രാജ്യത്തിന്റെ വിഭജനത്തിലുള്ള വേദനയുടെയും ഗാന്ധിജിയുടെ കൊലപാതക ദുരന്തത്തിന്റെ

യും പശ്ചാത്തലമാണ്. സന്തോഷിക്കപ്പെടുവാനുള്ള ഏതെങ്കിലും ഒന്നോ മറ്റേതെങ്കിലുമോ ഓർമ്മിക്കുവാനോ രേഖപ്പെടുത്തുവാനോ ഉള്ളതായി എനിക്ക് അനുഭവപ്പെട്ടില്ല. എന്നാൽ ബ്രിട്ടിഷ് ഭരണത്തിലെ നയങ്ങളാൽ ഇൻഡ്യ രണ്ടായി മുറിക്കപ്പെട്ടതും തെറ്റായ വർഗ്ഗീയ നയങ്ങളെയും പറ്റിയുള്ള 30 വർഷത്തെ ഇൻഡ്യൻ ചരിത്രം അറിയുവാൻ ഇൻഡ്യൻ ജനതയും ലോകവും വളരെ ആഗ്രഹിച്ചിരുന്നു. മഹാത്മാവിന്റെ പ്രവർത്തികൾ അങ്ങേയറ്റം ചതി നിറഞ്ഞതും ഹിന്ദു-മുസ്ലീം ഐക്യം തകർക്കുന്നതും ആയിരുന്നു. പക്ഷെ തകർന്നടിഞ്ഞതും അതേ ഐക്യത്തിന്റെ പേരിൽ തന്നെ ആയിരുന്നു. 5കോടി മുസ്ലീങ്ങൾ ഇൻഡ്യൻ പൗരന്മാർ അല്ലാതായിത്തീർന്നു. എന്നാൽ പടിഞ്ഞാറൻ പാക്കിസ്ഥാനിലെ മുസ്ലീങ്ങളല്ലാത്ത ജനങ്ങൾ ക്രൂരമായ മുസ്ലീം ആക്രമണങ്ങളാലോ നൂറ്റാണ്ടുകളായുള്ള കുടിയൊഴിപ്പിക്കലിലൂടെയോ അവിടെ നിന്നും ഇല്ലാതാക്കപ്പെട്ടു. ഇതേ പ്രവൃത്തികൾ തന്നെയാണ് കിഴക്കൻ പാക്കിസ്താനിലും അരങ്ങേറിയത്. ഭവനം നഷ്ടപ്പെട്ട പതിനൊന്ന് കോടി ജനങ്ങളിൽ 40 ലക്ഷം മുസ്ലീങ്ങളും ഉണ്ടായിരുന്നു. ഇത്തരം ഭീകരമായ സംഭവങ്ങൾ അരങ്ങേറിയിട്ടും ഗാന്ധിജി പഴയ നയങ്ങൾ തന്നെ നടപ്പിലാക്കി കൊണ്ടിരുന്നത് ഞാൻ കണ്ടു. എന്റെ രക്തം തിളയ്ക്കുകയും എനിക്ക് ഇത് ഇനിയും സഹിക്കാനാവുകയില്ല എന്ന് മനസ്സിലാക്കാൻ കഴിയുകയും ചെയ്തു. ഞാൻ വ്യക്തിപരമായി ഗാന്ധിജിയോട് തീഷ്ണമായ ഭാഷ ഉപയോഗിക്കാൻ ഉദ്ദ്യേശിക്കുകയോ അദ്ദേഹത്തിന്റെ അടിസ്ഥാന നയങ്ങളോടും തത്വങ്ങളോടുമുള്ള വിസമ്മതം നിറഞ്ഞ അമർഷം മറച്ചു വയ്ക്കാൻ ആഗ്രഹിക്കുകയോ ചെയ്തില്ല. ബ്രിട്ടിഷുകാർ ആഗ്രഹിച്ചിരുന്ന ''ഡിവൈഡ് ആന്റ് റൂൾ'' എന്ന സ്വപ്നം ഗാന്ധിജി തന്റെ തത്വങ്ങൾ കൊണ്ട് അവർക്ക് നടത്തിക്കൊടുത്തു. അവരുടെ ഭരണം അവസാനിക്കും എന്നത് തീർച്ചയായിട്ടില്ലെങ്കിലും അപ്രകാരം അവരുടെ സ്വപനം അദ്ദേഹം സാക്ഷാത്കരിച്ചു.

## ഘട്ടം രണ്ട്

69. അവസാനത്തെ മുസ്ലീം പ്രീണന നിരാഹാരസമരം ഉൾപ്പടെയുള്ള 32വർഷത്തെ പ്രകോപനപരമായ പ്രവർത്തികൾ എല്ലാംകൂടി ഗാന്ധിജിയുടെ ജീവിച്ചിരിക്കണമോ വേണ്ടയോ എന്നുള്ളത് ഉടനടി തീരുമാനിക്കാൻ എന്നെ പ്രേരിപ്പിച്ചു. ഇൻഡ്യയിലേക്ക് മടങ്ങിവന്ന

ശേഷം തെറ്റായാലും ശരിയായാലും എല്ലാകാര്യങ്ങളിന്മേലും തീരുമാനമെടുക്കാനുള്ള അധികാരം തനിക്കാണ് എന്ന അവസ്ഥ അദ്ദേഹം സംജാതമാക്കിയിരുന്നു. രാജ്യത്തിന് നേതൃത്വം വേണമെങ്കിൽ തന്റെ തീരുമാനങ്ങൾ അംഗീകരിക്കണം. അതിന് സമ്മതിച്ചില്ലെങ്കിൽ അദ്ദേഹം കോൺഗ്രസ്സിൽ നിന്നും മാറി നിൽക്കുകയും സ്വന്തം രീതിയിൽ പ്രവർത്തനം തുടങ്ങുകയും ചെയ്യും എന്ന് ഭീഷിണി മുഴക്കിയിരുന്നു. ''വീട്ടിലേയ്ക്കുള്ള പാതിവഴിയെത്തിയപ്പോൾ'' എന്ന വികൃതമായ ഗാന്ധിയുടെ ഈ കാഴ്ചപ്പാടിനോട് കോൺഗ്രസ്സിന് വഴങ്ങുകയെ നിർവാഹമുണ്ടായിരുന്നുള്ളു.

അതുകൊണ്ടുതന്നെ അദ്ദേഹത്തിന്റെ ആഗ്രഹങ്ങൾക്കും കിറുക്കിനും വേദാന്തങ്ങൾക്കും പ്രാകൃതമായ കാഴ്ചപ്പാടിനും എന്നുവേണ്ട അദ്ദേഹത്താൽ നയിക്കപ്പെട്ടിരുന്ന എല്ലാത്തിനോടും കോൺഗ്രസ്സ് സന്ധി ചെയ്തു. അദ്ദേഹമായിരുന്നു എല്ലാകാര്യത്തിന്റെയും അന്തിമ വിധി പറയുന്ന ആൾ. അദ്ദേഹം തന്നെ ആയിരുന്നു നിസ്സഹകരണ പ്രസ്ഥാനത്തിന്റെ മാസ്റ്റർ ബ്രെയിൻ. അത്തരത്തിലുള്ള ഒരു സമരമുറ ഒരാൾക്കും പരിചിതമായിരുന്നില്ല. എപ്പോൾ തുടങ്ങണമെന്നും എപ്പോൾ അവസാനിപ്പിക്കണം എന്നും അദ്ദേഹം മാത്രം അറിഞ്ഞിരുന്നുള്ളു. സമരം വിജയിച്ചാലും തകർന്നാലും അത് പറഞ്ഞറിയിക്കാൻ പറ്റാത്ത വിധത്തിലുള്ള ദുരന്തങ്ങളും രാഷ്ട്രീയ പ്രതിരോധാവസ്ഥയും സൃഷ്ടിച്ചു. എന്നിരുന്നാലും ഗാന്ധിയുടെ യമണ്ടൻ തീരുമാനങ്ങൾക്ക് യാതൊരു തെറ്റും പറ്റിയതായി പറയപ്പെട്ടില്ല. ഒരു സത്യാഗ്രഹി ഒരിക്കലും തളരാൻ പാടില്ല എന്നതായിരുന്നു അക്കാര്യത്തിൽ അദ്ദേഹത്തിന്റെ നിലപാട്. അദ്ദേഹത്തിനൊഴികെ മറ്റാർക്കും സത്യാഗ്രഹി എന്തെന്ന് അറിയുകയില്ലായിരുന്നു. അതിനാൽ ഗാന്ധിജി അദ്ദേഹത്തിന്റെ എല്ലാപ്രവർത്തനങ്ങളിലും അന്തിമതീരുമാനം എടുക്കുന്ന വ്യക്തിയായി. ഈ ബാലിശവും പിടിവാശികലർന്നതുമായ പ്രവർത്തികളും കാർക്കശ്യം കലർന്ന ജീവിതശൈലിയും കഠിന പ്രയത്നവും ഉന്നതമായ ആശയങ്ങളും അദ്ദേഹത്തെ പ്രബലനും തടയാൻ പറ്റാത്തവനുമാക്കി മാറ്റി. പലരും അദ്ദേഹത്തിന്റെ രാഷ്ട്രീയം വിവേകശ്യൂന്യമാനെന്നും അവരുടെ ബുദ്ധി അദ്ദേഹത്തിന്റെ കാൽ ചുവട്ടിൽ അടിയറവ് വയ്ക്കുന്നതിന് പകരം കോൺഗ്രസ്സ് അവ പുറം തള്ളണം എന്നുള്ള നിലപാട് ഉള്ളവരും ആയിരുന്നു. നിരുത്തരവാദിത്വത്തിന്റെ

യും മണ്ടത്തരങ്ങളിൽ നിന്നും മണ്ടത്തരങ്ങളിലേയ്ക്കും ദുരന്തങ്ങളിൽ നിന്നും ദുരന്തങ്ങളിലേക്കും തോൽവിയിൽ നിന്നും തോൽവിയിലേയ്ക്കും ഉള്ള പടവുകളിലേയ്ക്കുള്ള പ്രയാണത്തിലായിരുന്നു ഗാന്ധി. 33 വർഷത്തെ രാഷ്ട്രീയ മേൽക്കോയ്മയിൽ നിന്നും അവകാശപ്പെടുവാൻ ഏതെങ്കിലും ഒരു രാഷ്ട്രീയ വിജയം അദ്ദേഹത്തിന് ഉണ്ടായിരുന്നില്ല. 32 വർഷത്തെ രാഷ്ട്രീയ നേതൃത്വത്തിൽ അദ്ദേഹം ചെയ്ത മണ്ടത്തരങ്ങളുടെ വിശദമായ പട്ടിക താഴെ പറയുന്നു.

70. ഗാന്ധിജി നിഷ്കർഷിച്ച മുദ്രാവാക്യങ്ങളും പ്രതിവിധികളും വരുത്തിവച്ച ഘോരമായ മഹാദുരന്തങ്ങൾ ഞാൻ ഇനി ഇവിടെ വിശദീകരിക്കാം. അദ്ദേഹത്തിന്റെ നയങ്ങൾ അനുസരിച്ചതിന്റെ വിനാശകരമായ ഫലം എന്താണെന്ന് നമുക്ക് ഇന്ന് അറിയാം. അവയിൽ ചിലത് താഴെ പറയുന്നു.

(എ) **ഖിലാഫത്ത്** - ഒന്നാം ലോകമഹായുദ്ധത്തിന്റെ അനന്തര ഫലമായി തുർക്കിക്ക് ആഫ്രിക്കയിലും മദ്ധ്യേഷ്യയിലുമുണ്ടായിരുന്ന അധികാരം നഷ്ടപ്പെട്ടു. തുർക്കിയുടെ അധികാരത്തിലിരുന്ന പ്രവശ്യകൾ ബ്രിട്ടന്റെ കീഴിലാകുകയും ചെയ്തു. 1914 ആയപ്പോഴേക്കും തുർക്കിയുടെ ഒരു തുണ്ട് ഭൂമി മാത്രമേ ബ്രിട്ടിഷ് ഭൂഖണ്ഡത്തിന്റെ കീഴിലാവാൻ അവശേഷിച്ചിരുന്നുള്ളു. യുവതുർക്കികൾ ഖലീഫയെ രാജിവയ്പ്പിച്ചു. ഖലീഫയുടെ (സുൽത്താൻ) അഭാവത്തിൽ ഖലീഫേറ്റ് അന്യാധീനമായി. ഇൻഡ്യൻ മുസ്ലീങ്ങളുടെ ഖിലാഫത്തിനോടുള്ള ഭക്തി തീഷ്ണവും സത്യസന്ധവും ആയിരുന്നു. സുൽത്താന്റെയും ഖലീഫേറ്റിന്റെയും പതനത്തിന് കാരണം ബ്രിട്ടിഷുകാരാണ് എന്നവർ അടിയുറച്ച് വിശ്വസിച്ചു. അതിനാൽ ഖലീഫേറ്റിനെ പുനരുജ്ജീവിപ്പിക്കാൻ അവർ സമരം തുടങ്ങി. ഈ അവസരം മുതലെടുത്ത് ഖിലാഫത്ത് പ്രക്ഷോഭത്തെ പിന്തുണച്ചാൽ തനിക്ക് ഹിന്ദുക്കളുടെ നേതാവായതുപോലെ മുസ്ലീങ്ങളുടെയും നേതാവാകാൻ കഴിയും എന്ന് ഗാന്ധിജി തെറ്റുദ്ധരിച്ചു. ഹിന്ദു- മുസ്ലീം ഐക്യം ഉണ്ടാക്കുന്നതോട് കൂടി ബ്രിട്ടൻ 'സ്വരാജ്' താമസിയാതെ അംഗീകരിക്കും എന്ന് അദ്ദേഹം കണക്ക് കൂട്ടി. എന്നുമാത്രമല്ല ഇൻഡ്യൻ നാഷ്ണൽ കോൺഗ്രസ്സിനെ ഖിലാഫത്തിനോട് കൂട്ടിക്കെട്ടി നയിച്ചുകൊണ്ട് തനിക്ക് നേതാവായിരിക്കാം എന്നും ഗാന്ധിജി തെറ്റായി കണക്ക് കൂട്ടലുകൾ നടത്തി. മുസ്ലീങ്ങളെ പ്രീതിപ്പെടുത്തുന്നതിനായി സ്വമേധ

യാ കൊണ്ടുവന്ന മതപരമായ ഘടകങ്ങൾ അതിഭയാനകവും ഘോരവുമായ ദുരന്തങ്ങളിൽ കലാശിച്ചു. ഒരു ഘട്ടത്തിൽ ഖിലാഫത്ത് പ്രക്ഷോഭം വിജയം കാണും എന്ന് പ്രതീക്ഷ നൽകി. ഖിലാഫത്ത് പ്രക്ഷോഭത്തെ പിന്തുണയ്ക്കാത്ത മുസ്ലീങ്ങൾ പുറംതള്ളപ്പെടുകയും അലി സഹോദരന്മാർ അതിന്റെ തലപ്പത്ത് എത്തുകയും ജനസമ്മതിക്ക് മുകളിൽ എന്തും ചെയ്യാം എന്ന അവസ്ഥയിലേയ്ക്ക് മാറുകയും ചെയ്തു. വർഷങ്ങളായി പകരം വയ്ക്കപ്പെടാനില്ലാത്ത പ്രധാന വ്യ-ക്തിത്വം താൻ മാത്രമാണ് എന്ന് ജിന്നയും കരുതിയിരുന്നു. എന്തൊക്കെ ആയാലും ഖിലാഫത്ത് പ്രക്ഷോഭം പരാജയപ്പെടുകയും ബ്രിട്ടിഷ് ഗവണ്മെന്റ് ഇളക്കമില്ലാത്തതും ഖിലാഫത്ത് പ്രക്ഷോഭത്തിനുമേൽ ആഞ്ഞടിക്കാവുന്ന തരത്തിലുള്ള തിരപോലെ വർഷങ്ങളോളം രൂപം കൊണ്ട് നിൽക്കുകയും ചെയ്തു. മുസ്ലീങ്ങൾ ഖിലാഫത്ത് പ്രക്ഷോഭത്തെ കോൺഗ്രസ്സിനോട് കൂടി മറ്റൊരു രൂപത്തിൽ കൊണ്ട് നടന്നു. അവർ കോൺഗ്രസ്സിന്റെ പിന്തുണ സ്വീകരിച്ചെങ്കിലും കോൺഗ്രസ്സുമായി ലയിച്ചില്ല. ഖിലാഫത്ത് പ്രക്ഷോഭം പരാജയപ്പെട്ടപ്പോൾ അവർ ഗതികെട്ടവരും നിരശരും ആയിമാറി. അവരുടെ ക്രോധം ഹിന്ദുക്കളുടെ എതിരെ ആയി. ഇൻഡ്യയൊട്ടുക്കും അവർ ലഹളകൾ ആരംഭിച്ചു. എല്ലായിടത്തും ഇരയായവരിൽ ഭൂരിഭാഗവും ഹിന്ദുക്കൾ ആയിരുന്നു. മഹാത്മയുടെ ഹിന്ദു-മുസ്ലീം ഐക്യം എന്നത് മരീചികയായി മാറുകയും ചെയ്തു.

(ബി) **മാപ്പിള ലഹള-** മലബാർ, പഞ്ചാബ്, ബംഗാൾ, വടക്ക് പടിഞ്ഞാറൻ അതിർത്തി പ്രദേശം എന്നിവ തുടർച്ചയായി ഹിന്ദുക്കൾക്കെതിരെ അക്രമങ്ങൾ ഉണ്ടാകുന്ന പ്രവശ്യകളായി മാറി. മാപ്പിള ലഹള പേരുപോലെ തന്നെ ഹിന്ദുക്കൾക്ക് എതിരെയുള്ള വ്യാപകവും കുലിഷുതവുമായ മാപ്പിളമാരുടെ ആക്രമമായിരുന്നു. ഹിന്ദു മതത്തിനെതിരെയും, ഹിന്ദുക്കളുടെ അഭിമാനത്തിനെതിരെയും, ഹിന്ദുക്കളുടെ ജീവിതത്തിനെതിരെയും ഹിന്ദുസ്ത്രീകൾക്ക് എതിരെയും മുസ്ലീങ്ങൾ അക്രമം അഴിച്ച് വിടുകപ്പെടുകയായിരുന്നു. അനവധി ഹിന്ദുക്കളെ ബലാത്കാരമായി ഇസ്ലാമിലേയ്ക്ക് പരിവർത്തനം ചെയ്തു. മഹാത്മാ ഈ ദുരന്തങ്ങൾ തന്റെ വർഗ്ഗീയമായ നയങ്ങളാൽ വരുത്തിത്തീർത്താണ്. അദ്ദേഹം അക്രമകാരികൾക്കെതിരെ ഒരിക്കൽപ്പോലും ഒരക്ഷരം സംസാരിക്കുകയോ കോൺഗ്രസ്സിനെ തുടർച്ചയായ അക്രമ

ങ്ങൾ തടയുവാൻ വേണ്ടിയുള്ള നടപടികൾ സ്വീകരിക്കാൻ അനുവദിക്കുകയോ ചെയ്തില്ല. അതിന് പകരം ഭീമവും ബലാത്കാരവുമായ മതപരിവർത്തനങ്ങളെ നിരാകരിക്കുകയാണ് അദ്ദേഹം ചെയ്തത്. ബലം പ്രയോഗിച്ചുള്ള ഇസ്ലാമീകവത്കരണത്തിന്റെ അനവധി തെളിവുകൾ ഉണ്ടായിട്ടും കേവലം ഒരു സംഭവം മാത്രമാണ് അദ്ദേഹത്തിന്റെ പത്രമായ ''യംഗ് ഇൻഡ്യയിൽ'' പ്രസിദ്ധീകരിച്ചത്. അദ്ദേഹത്തിന്റെ മുസ്ലീം സുഹൃത്തുക്കൾ അദ്ദേഹം തെറ്റാണെന്നും മലബാറിലെ ഇസ്ലാമീകരണത്തിന്റെ കണക്ക് വളരെ വലുതാണ് എന്നും ചൂണ്ടിക്കാട്ടി. അദ്ദേഹം തന്റെ തെറ്റുകൾ ഒരിക്കലും തിരുത്തുവാൻ തയ്യാറായില്ല എന്നുമാത്രമല്ല. അതിനെ അവഗണിച്ചുകൊണ്ട് ഇരകൾക്ക് പകരം അക്രമികൾക്കായി അദ്ദേഹം ഫണ്ട് സ്വരൂപിച്ചു. മുസ്ലീം- ഹിന്ദു ഐക്യ വാഗ്ദാനം എന്നിട്ടും കാണുവാൻ കഴിഞ്ഞില്ല.

(സി) **അഫ്ഗാൻ അമീർ ഉപജാപം**- ഖിലാഫത്ത് പ്രസ്ഥാനം തകർന്നപ്പോൾ അലി സഹോദരങ്ങൾ ഖിലാഫത്ത് വികാരം ഉണർത്തുവാൻ വേണ്ടി എന്തെങ്കിലും ചെയ്യണം എന്ന് ആഗ്രഹിച്ചു. അതിനായി തയ്യാറാക്കിയ മുദ്രാവാക്യമായിരുന്നു; ഖിലാഫത്തിനെ എതിർക്കുന്നവർ ഇസ്ലാമിനെ എതിർക്കുന്നവർതന്നെ ആണ് എന്നത്. തുർക്കി സുൽത്താനെ കടപുഴക്കി എറിഞ്ഞത് ബ്രിട്ടീഷ് ഗവണ്മെന്റ് ആയതിനാൽ ഓരോ മുസൽമാനും ബ്രിട്ടീഷ് ഗവണ്മെന്റിനോടുള്ള ശത്രുത മനസ്സിൽ സൂക്ഷിച്ചു. ഈ വസ്തുതകളുടെ അടിസ്ഥാനത്തിൽ അവർ ഒരു രഹസ്യ പദ്ധതി തയ്യാറാക്കുകയും തുർക്കി സുൽത്താനെ ഇൻഡ്യ ആക്രമിക്കുവാൻ ക്ഷണിച്ചു കൊണ്ട് തങ്ങളുടെ പരിപൂർണ്ണ പിന്തുണ വാഗ്ദാനം ചെയ്തു. ഈ ഗൂഢാലോചനയ്ക്ക് പിന്നിൽ ദീർഘമായ ഒരു ചരിത്രം ഉണ്ട്. അലി സഹോദരങ്ങൾക്ക് ഈ രഹസ്യ പദ്ധതിയിലുള്ള പങ്ക് നിരാകരിക്കാൻ ആകുകയില്ല. ഗാന്ധി ഹിന്ദു-മുസ്ലീം ഐക്യത്തിനായി അലി സഹോദരങ്ങളെ പിന്തുണച്ചു കൊണ്ട് തന്റെ ചെറുതും വലുതുമായ നയങ്ങൾ നടപ്പിലാക്കി കൊണ്ടിരുന്നു. ഗാന്ധി മുസ്ലീം ലീഗിനോടുള്ള തന്റെ പരസ്യമായ സ്നേഹം പ്രകടിപ്പിച്ചുകൊണ്ട് ഖിലാഫത്തിനെ പുനരുജ്ജിവിപ്പിക്കാൻ വേണ്ട എല്ലാ പിന്തുണയും വാഗ്ദാനം ചെയ്തു. അമീർ ഇൻഡ്യ ആക്രമിക്കുന്നത് ഉൾപ്പടെ അദ്ദേഹം പരിഗണിക്കുകയും അലിസഹോദരങ്ങളെ പ്രത്യക്ഷമായും പരോക്ഷമായും അനുകൂലിക്കുകയും ചെയ്തു. ഇത് നിഴ

ലുകളില്ലാതെ സംശയം ദൂരികരിക്കുന്നു. പരേതനായ ശ്രീ. ശാസ്ത്രി, ഗാന്ധിയുടെ ജീവിതത്തിലെ എക്കാലത്തെ സുഹൃത്തും അലഹബാദിലെ ''ലീഡർ'' ന്റെ പത്രാധിപരുമായിരുന്ന ശ്രീ. സി.വൈ. ചിന്താമണി, പരേതനും ബഹുമാന്യനും ആയിരുന്ന ശ്രീ സി.എഫ്. ആൻഡ്രൂസ് എന്നിവർ ഗാന്ധിയോട് അദ്ദേഹത്തിന്റെ രചനകളും പ്രസംഗങ്ങളും അഫ്ഗാനിലെ അമീർ ഇൻഡ്യയെ ആക്രമിക്കുന്നത് പിന്തുണക്കുന്നതായി വളരെ ശക്തമായ തരത്തിൽ പ്രതിധ്വനിക്കുന്നു എന്ന് പറഞ്ഞു. താഴെപ്പറയുന്ന ഗാന്ധിജിയുടെ രചനകളിൽ നിന്നുള്ള ഉദ്ധരണിയിലൂടെ അക്കാലങ്ങളിൽ ഗാന്ധിജി സ്വന്തം മാതൃഭൂമിയെ പൂർണ്ണമായും മറന്നുകൊണ്ട് മുസ്ലീങ്ങളുമായി കൂടിച്ചേർന്ന് ഒരു വിദേശി ഭരണാധികാരി ഇൻഡ്യ ആക്രമിക്കുന്നത് ആഗ്രഹിച്ചിരുന്നു എന്നത് വ്യക്തമാണ്. മഹാത്മ അധിനിവേശം പിന്തുണച്ചിരുന്നു എന്ന് കാണിക്കുന്ന വരികൾ ചുവടെ;

കിംവദന്തികൾ പടരും പോലെ അലി സഹോദരങ്ങളെ എന്തിനാണ് അറസ്റ്റ് ചെയ്യുവാൻ പോകുന്നത് എന്ന് എനിക്ക് മനസ്സിലാക്കാൻ കഴിയുന്നില്ല. അങ്ങിനെയെങ്കിൽ ഞാൻ എങ്ങിനെയാണ് സ്വതന്ത്രനായിരിക്കുന്നത്?. ഞാൻ ചെയ്യാത്ത ഒരു പ്രവർത്തിയും അവർ ചെയ്തിട്ടില്ല. അവർ അമീറിന് കത്തയച്ചു എന്നാണെങ്കിൽ ഞാനും ഒരു കത്തയച്ചിരുന്നു. അദ്ദേഹം വരുകയാണെങ്കിൽ ഞാൻ അല്ലാതെ മറ്റാർക്കും സഹായിക്കാൻ കഴിയുകില്ല. ഞാൻ സഹായിക്കുന്നിടത്തോളം ഗവണ്മെന്റിന് അദ്ദേഹത്തെ തുരത്തി ഓടിക്കാൻ കഴിയുകയും ഇല്ല.

ബ്രിട്ടീഷ് വിജലൻസ് വിഭാഗം ഈ ഗൂഢാലോചന പാടെ തകർത്തെറിഞ്ഞു. ഇൻഡ്യ ആക്രമിക്കുക എന്ന് അലിസഹോദരങ്ങളുടെ വികൃതമായ പദ്ധതിയല്ലാതെ ഹിന്ദു-മുസ്ലീം ഐക്യം എന്നത് മുൻപുള്ളതുപോലെ വളരെ ദൂരെ തന്നെ ആയിരുന്നു.

(ഡി) 1. **ആര്യസമാജത്തിന് നേരെയുള്ള ആക്രമണം**- പ്രകോപനപരമായും വിലകുറഞ്ഞ തരത്തിലുള്ളതുമായ മുസ്ലീം പ്രേമം പരസ്യമാക്കി ഗാന്ധിജി 1924 ൽ ആര്യസമാജത്തെ ആക്രമിച്ചു. ആര്യസമാജത്തിന്റെ വാഗ്ദാനങ്ങളിലും പ്രവർത്തികളിലും പാപം നിറഞ്ഞിരിക്കുന്നു എന്ന് കരുതുന്നതായി ഗാന്ധിജി പരസ്യമായി ആക്ഷേപിച്ചു. ഇത് തികച്ചും വീണ്ടു വിചാരമില്ലാത്തതും അനുചിതവും

നിന്ദ്യവുമായ ആക്രമണമായിരുന്നു. പക്ഷെ മുഹമ്മദൻ മതക്കാരെ എന്താണോ സന്തോഷിപ്പിക്കുന്നത് അതുതന്നെ ആയിരുന്നു ഗാന്ധി യുടെയും മനസ്സിലെ സന്തോഷവും ആഗ്രഹവും. അതിനെതിരെ ആര്യസമാജം ശക്തവും എന്നാൽ ബഹുമാനം വിടാത്തതുമായ പ്രസ്താവന നടത്തി. കുറെക്കാലത്തേയ്ക്ക് ഗാന്ധിജി മിണ്ടാതിരുന്നു. വളർന്നു കൊണ്ടിരിക്കുന്ന ഗാന്ധിയുടെ രാഷ്ട്രീയ സ്വാധീനം ആര്യ സമാജത്തെ ദുർബലമാക്കി. സ്വാമി ദയാനന്ദ് ഒരു ഗാന്ധിയനും കോൺഗ്രസ്സ് പ്രവർത്തകനും ആയിരുന്നു. ഇവ രണ്ടു പരസ്പരം യോജിക്കുന്നത് ആയിരുന്നില്ല. എന്നാൽ ഔദ്യോതികമായ പ്രലോഭന ങ്ങളും നേതൃത്വവും അനവധി ആര്യസമാജക്കാരെ കോൺഗ്രസ്സ്– ഗാന്ധിയന്മാരും ആര്യസമാജപ്രവർത്തകരും എന്ന ഇരട്ടത്താപ്പുകാ രാക്കി. ഇതിന്റെ ഫലമായി സിന്ധ് ഗവണ്മെന്റ് വർഷങ്ങൾക്ക് മുൻപ് നിരോധിച്ച ''സത്യാർത്ഥ പ്രകാശ്'' പ്രശ്നം വീണ്ടും ഉയർത്തിക്കാ ണിക്കപ്പെട്ടു. ആര്യസമാജം മുഴുവൻ മലക്കം മറിയുകയും ഫലമായി ഹിന്ദുക്കളുടെ സാമൂഹീകവും മതപരവുമായ ജീവിതം കൂടുതൽ അശക്തമാകുകയും ചെയ്തു. ഒറ്റപ്പെട്ട ചില ആര്യസമാജ അംഗങ്ങൾ ശക്തരായ ദേശസ്നേഹികളായിരുന്നു. ലാല ലജ്പത് റായ് , സ്വാമി ശ്രദ്ധാനന്ദ് എന്നിവരായിരുന്നു കരുത്തരായ രണ്ട് ആര്യസമാജക്കാർ. പക്ഷെ അവർ കോൺഗ്രസ്സിന്റെ ഒന്നാംനിര നേതാക്കളായി ജീവിത കാലം മുഴുവൻ കഴിഞ്ഞു. അവർ ഗാന്ധിജിയുടെ മുസ്ലീം പ്രീണന നയങ്ങളെ അന്ധമായി പിന്തുടർന്നിരുന്നില്ല. എന്നുമാത്രമല്ല, അതി നെതിരെ പരസ്യമായി എതിർപ്പ് പ്രകടിപ്പിച്ചിരുന്നു. ഈ രണ്ട് നേതാക്കളും ഇന്ന് ഇല്ല. ബാക്കിയുള്ള ആര്യസമാജക്കാർ അവർ മുൻപ് എങ്ങിനെ ആയിരുന്നുവോ അതുപോലെ തന്നെ തുടരുന്നു എന്ന് നമുക്ക് അറിയാം. ആര്യസമാജത്തിന്റെ ആത്മജ്ഞാന വിഭാഗത്തിൽ നിന്നും അവർ തെറ്റുദ്ധരിപ്പിക്കപ്പെട്ടിരിക്കുന്നു. സമാജ ത്തിന് ഒരുകാലത്ത് ഉണ്ടായിരുന്ന ശക്തിയും സ്വാധീനവും ക്ഷയിച്ചി രിക്കുന്നു.

(ഡി) **2. ഗാന്ധിയുടെ ആര്യസമാജത്തിനെതിരെയുള്ള ആക്രമ ണം** മുസ്ലീങ്ങൾക്കിടയിൽ അദ്ദേഹത്തിന്റെ ജനപ്രീതി വർദ്ധിപ്പിച്ചില്ല. പക്ഷെ ഏതാനും മാസങ്ങൾക്കുള്ളിൽ സ്വാമി ശ്രദ്ധാനന്ദിനെ കൊല പ്പെടുത്താൻ തരത്തിൽ ഒരു മുസൽമാനെ അത് പ്രകോപിപ്പിച്ചു.

മുഖ്യധാരാ അംഗങ്ങൾ തികച്ചും തെറ്റായിരുന്നു എന്ന് ആര്യസമാജ ത്തിനെതിരെ ആരോപണം ഉയർന്നു. ആര്യസമാജത്തിന്റെ മുഖ്യ ധാരാ അംഗങ്ങളാണ് ഹിന്ദുക്കളുടെ സാമൂഹീക രൂപികരണത്തിലുള്ള സൈനീകശക്തി എന്ന് തുടക്കം മുതലേ എല്ലാവർക്കും അറിയുന്ന കാര്യമായിരുന്നു. ആര്യസമാജം ഗാന്ധിജിക്കും 100 വർഷങ്ങൾക്ക് മുൻപ് മുതലേ സാമൂഹീകമായ തൊട്ടുകൂടായ്മ ഇല്ലാതാക്കുന്നതിന് വേണ്ടി നിലകൊണ്ടിരുന്നു. വിധവകളുടെ പുനർവിവാഹ കാര്യത്തിൽ സമാജം അതി പ്രശസ്തി നേടിയിരുന്നു. സമാജം ജാതിവ്യവസ്ഥി തിയെ തള്ളിക്കളയുകയും കേവലം ഹിന്ദുക്കളുടെത് മാത്രമല്ല അതിന്റെ നയങ്ങളെ അംഗീകരിക്കുന്ന ഏവരുടെയും ഐക്യത്തിനും വേണ്ടി പ്രബോധനങ്ങൾ നടത്തുകയും ചെയ്തിരുന്നു. ഗാന്ധിജി ഒരക്ഷരവും മിണ്ടാതെ ഇരുന്നു. അദ്ദേഹത്തിന്റെ നേതൃത്വം ജനങ്ങളെ ആര്യസമാജത്തിനെതിരെ അടിസ്ഥാന രഹിതമായ ആക്രമണം നടത്തിയത് മറന്നുകളയാൻ പ്രേരിപ്പിച്ചു. ആര്യസമാജം വളരെ വലിയ തോതിൽ ദുർബലമാക്കപ്പെട്ടു. ആര്യസമാജസ്ഥാപകനായ സ്വാമി ദയാനന്ദ സരസ്വതിക്ക് അഹിംസ, ഹിംസ തുടങ്ങിയ തത്വചിത്തഭ്രമം ഉണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ ഉപദേശങ്ങൾ ബലപ്രയോഗത്തോട് യോജിച്ചിരുന്നില്ല എങ്കിലും സാന്മാർഗ്ഗീകമായ കാര്യത്തിന് അത് അനുവദനീയവുമായിരുന്നു. ആര്യസമാജം പ്രവർത്തകർ കോൺഗ്ര സ്സിൽ തുടരണോ വേണ്ടയോ എന്ന കഠിനപരീക്ഷ അഭിമുഖീകരിച്ച് തുടങ്ങി. ഗാന്ധിജി ഹിന്ദുക്കൾക്ക് സംഭവിക്കുന്ന എല്ലാ ദുരന്തങ്ങ ളിലും അക്രമരാഹിത്യം തുടരുക എന്ന് പറഞ്ഞു കൊണ്ടിരുന്നു. എന്നാൽ സ്വാമി ദയാനന്ദ ഇതിനെപ്പറ്റി അത്തരത്തിൽ നയങ്ങൾ ഉണ്ടാക്കിയിരുന്നുമില്ല. പക്ഷെ സ്വാമിജി മരണപ്പെടുകയും ഗാന്ധിജി യുടെ രാഷ്ട്രീയത്തിലുള്ള സ്റ്റാർ റേറ്റിങ്ങ് ഉയരുകയും ചെയ്തു.

(ഇ) **സിന്ധ് വിഭജനം–** 1928 ൽ ജിന്നയുടെ മൂല്യം വളരെ ഉയരുക യും മഹാത്മ ജനാതിപത്യത്തെയും ഇൻഡ്യാ മഹാരാജ്യത്തെയും ഹിന്ദുക്കളെയും വിലപേശി അന്യായവും അസംബന്ധവുമായ ജിന്ന യുടെ ആവശ്യങ്ങൾ നിറവേറ്റിക്കൊടുക്കുകയും ചെയ്തു. മഹാത്മ സിന്ധ് വിഭജനം ബോംബെ പ്രസിഡൻസി മുതൽ വേണമെന്നതിനെ പിന്തുണയ്ക്കുകയും സിന്ധിലൂള്ള ഹിന്ദുക്കളെ മതഭ്രാന്തന്മാരായ മുസ്ലീം ചെന്നായ്ക്കൾക്കിട്ട് കൊടുക്കുവാൻ തുനിയുകയും ചെയ്തു.

അനവധി ലഹളകൾ സിന്ധിൽ- കറാച്ചി, സുക്കൂർ, ഷികാർപൂർ തുടങ്ങീ മറ്റ് സ്ഥലങ്ങൾ ഉൾപ്പടെ; അരങ്ങേറി. ഹിന്ദുക്കൾ മാത്രമായിരുന്നു അതിന്റെ യാതനകൾ അനുഭവിച്ചത്. ഹിന്ദു മുസ്ലീം ഐക്യം എന്നിട്ടും ചക്രവാളത്തിനും അപ്പുറത്തായിരുന്നു.

(എഫ്) **കോൺഗ്രസ്സിൽ നിന്നുള്ള ലീഗിന്റെ വിടവാങ്ങൽ-** ഓരോ പദ്ധതി പാളുമ്പോഴും ഗാന്ധിജി ഹിന്ദു-മുസ്ലീം ഐക്യത്തിനായി കൂടുതൽ തീക്ഷ്ണമായ പദ്ധതികൾ നടത്തി. വൻ നഷ്ടം സംഭവിച്ച ചൂതാട്ടക്കാരനെപ്പോലെ അദ്ദേഹം കൂടുതൽ കൂടുതൽ നിരാശനായിക്കൊണ്ടിരിക്കുകയും അദ്ദേഹത്തിന്റെ അനൗചിത്യമായ സൗജന്യങ്ങൾ മുസ്ലീങ്ങൾക്കായി വിശാലമാക്കി കൊണ്ടിരിക്കുകയും ചെയ്തു. സ്വാതന്ത്ര്യസമരത്തിൽ ജിന്നയുടെകൂടെ മഹാത്മഗാന്ധിയുടെ കീഴിൽ നിന്നിരുന്ന മുസ്ലീങ്ങൾ കോൺഗ്രസ്സിൽ നിന്നും വർഷങ്ങൾ കഴിയുന്തോറും അകന്നുപോയി. 1928 ന് ശേഷം മുസ്ലീം ലീഗ് കോൺഗ്രസ്സിന് വേണ്ടി ഒന്നും തന്നെ ചെയ്യുവാൻ തയ്യാറായില്ല. സ്വാതന്ത്യം എന്ന് ആവശ്യത്തിനുള്ള സുദൃഢമായ തീരുമാനമെടുക്കുവാൻ 1929 ൽ ലാഹോറിൽ നടത്തിയ സമ്മേളനത്തിൽ മുസ്ലീങ്ങൾ പൂർണ്ണമായും ഒഴിഞ്ഞു നിന്നത് ശ്രദ്ധേയമായി. ഹിന്ദു-മുസ്ലീം ഐക്യം എന്നത് ഇനി കാണുവാൻ സാധ്യമല്ല എന്നത് ഏവർക്കും ഉറപ്പായിരുന്നു. എന്നിട്ടും മുസ്ലീം വർഗ്ഗീയതയ്ക്ക് വേണ്ടി തരം താഴ്ന്ന തീരുമാനങ്ങൾ ഗാന്ധി നടത്തി കൊണ്ടിരുന്നു.

(ജി) **വട്ടമേശസമ്മേളനവും സാമുദായിക പുരസ്കാരങ്ങളും-** നേരായതും വലുതുമായ ഒരു ഭരണസംവിധാനം സ്ഥാപിക്കുക എന്നത് ശാഠ്യം നിറഞ്ഞ അവകാശവാദം മാത്രമാണ് എന്ന് ഇൻഡ്യയിലെയും ഇംഗ്ലണ്ടിലെയും ബ്രിട്ടീഷുകാർ മനസ്സിലാക്കി. ധാർമ്മീകതയില്ലാത്ത ഭിന്നിപ്പിച്ച് ഭരിക്കുക എന്ന നയം കുലുഷിതമായ അന്തരീക്ഷം സൃഷ്ടിച്ചിരുന്നു. പിന്നീടൊരിക്കലും അവർക്ക് ഇൻഡ്യയിൽ സുസ്ഥിരവും സുരക്ഷിതവുമായ അവസ്ഥ സംജാതമാക്കുവാൻ സാധിച്ചിരുന്നില്ല. അതിനാൽ അടുത്ത വർഷം ആദ്യം ഒരു വട്ടമേശ സമ്മേളനം നടത്തുവാൻ 1929ന്റെ അവസാനത്തിൽ അവർ തീരുമാനിച്ചു. ശ്രീ. രാംസയ് മക്ഡോണാൾഡ് ആയിരുന്നു അന്നത്തെ പ്രധാനമന്ത്രിയും തൊഴിൽ വകുപ്പ് മന്ത്രിയും. പക്ഷെ ഈ നടപടി വളരെ വൈകിപ്പോയിരുന്നു. സ്വാതന്ത്ര്യ പ്രഖ്യാപനം ലാഹോറിൽ കോൺഗ്രസ്സ് ഒരു

മാസത്തിന് ശേഷം നടത്തുകയും മുൻപറഞ്ഞ വട്ട മേശസമ്മേളനം ബഹിഷ്കരിക്കുവാൻ തീരുമാനിക്കുകയും ചെയ്തു. ഇതിന് പകര മായി കുറച്ച് മാസങ്ങൾക്ക് ശേഷം ഉപ്പ് സത്യാഗ്രഹം ആരംഭിച്ചു. ഇത് ജനങ്ങളിൽ വൻ ആവേശം സൃഷ്ടിക്കുകയും ഏകദേശം 70000 ആളുക ൾ ചട്ടം ലംഘിച്ച് അറസ്റ്റ് വരിക്കുകയും ചെയ്തു. എന്നിരുന്നാലും ഒന്നാം വട്ടമേശ സമ്മേളനം ബഹിഷ്കരിച്ചതിൽ കോൺഗ്രസ്സ് നിരാശ പ്രകടിപ്പിക്കുകയും 1931ൽ കറാച്ചിയിൽ ചേർന്ന യോഗത്തിൽ ഗാന്ധി ജിയെ രണ്ടാം വട്ടമേശസമ്മേളനത്തിന് കോൺഗ്രസ്സിന്റെ ഏകപ്രതി നിധി ആയി അയയ്ക്കുവാൻ തീരുമാനിക്കുകയും ചെയ്തു. ആ സമ്മേളനത്തിന്റെ നടപടികൾ വായിക്കുന്ന ഏതൊരാൾക്കും എളുപ്പ ത്തിൽ മനസ്സിലാക്കാവുന്ന കാര്യം ഗാന്ധി ആയിരുന്നു ആ സമ്മേളനം പരാജയപ്പെടുവാൻ തടസ്സം നിന്ന ഏറ്റവും വലിയ ഘടകം എന്നത്. വട്ടമേശ സമ്മേളനത്തിന്റെ ഏതെങ്കിലും ഒരു തീരുമാനം പോലും ജനാധിപത്യത്തെയോ ദേശീയതയെയോ പിന്തുണയ്ക്കുന്നതായിരു ന്നില്ല. സാമുദായീക പുരസ്കാരങ്ങൾ നൽകുക എന്ന ബ്രിട്ടിഷ് കുടില തന്ത്രങ്ങൾക്ക് കുടപിടിച്ച് ഗാന്ധിജി ശ്രീ. രാംസയ് മക്ഡോ ണാൾഡിനെ സ്വാഗതം ചെയ്യുകയും അതുവഴി 24 വർഷങ്ങളായി രാഷ്ട്രത്തെ കരണ്ടുതിന്നുന്ന വിഘടനവർഗ്ഗീയ ശക്തികളെ ബലപ്പെടു ത്തുകയും ചെയ്തു. ഗാന്ധിജിതന്നെ ആയിരുന്നു വർഗ്ഗീയ സ്ഥാനാർ ത്ഥികളെയും വർഗ്ഗീയ ശാഖകളെയും പിൽക്കാലത്ത് ഇൻഡ്യൻ പാർലമെന്റിലേയ്ക്ക് കടന്നുകയറുവാൻ പ്രത്യക്ഷവും കാതലായതു മായ കാരണക്കാരൻ. ശ്രീ. രാംസയ് മക്ഡോണാൾഡ് വർഗ്ഗീയ പുരസ്കാരങ്ങൾ കൊടുക്കുവാൻ തീരുമാനിച്ചപ്പോൾ ഗാന്ധിജി അതി നെ എതിർക്കാത്തതിൽ അത്ഭുതം ഉണ്ടായിരുന്നില്ല. എന്നുമാത്രമല്ല കോൺഗ്രസ്സിനോട് അതിനെ പിന്തുണയ്ക്കുകയോ എതിർക്കുകയോ വേണ്ട എന്ന് അദ്ദേഹം പറയുകയും ചെയ്തു. 15 വർഷം പറഞ്ഞു കൊണ്ടു നടന്ന ഹിന്ദു മുസ്ലീം ഐക്യം എന്നതിന് കോടാലി വച്ചിരു ന്നത് ഗാന്ധി തന്നെ ആയിരുന്നു. 1935 ൽ ന്യൂനപക്ഷം എന്നപേരിൽ കൊണ്ട് വന്ന നിയമത്തിലും ഒരു അത്ഭുതവുമില്ല. ഇത് നിയമപരമായി വർഗ്ഗീയ കക്ഷികളെ അംഗീകരിക്കലായിരുന്നു. പ്രത്യേകം സ്ഥാനാർ ത്ഥികൾ, ദുർബല വിഭാഗത്തിനുള്ള പ്രധാന്യം എന്നിവ ഇതിൽ ഉൾ പ്പെട്ടിരുന്നു. വർഗ്ഗീയ കക്ഷികളിൽ നിന്നും ജയിച്ചവർ വർഗ്ഗീയ മാന സീകാവസ്ഥയുള്ളവർ ആയിരുന്നു. അവർ വർഗ്ഗീയതയും ദേശീയത

യും തമ്മിൽ ബന്ധിപ്പിക്കാൻ ആഗ്രഹിച്ചിരുന്നില്ല. അങ്ങിനെ ഭരണ ഘടനയുടെ രാഷ്ട്രീയവും സാമ്പത്തീകവുമായ രൂപീകരണം അസാദ്ധ്യമായി. ഹിന്ദുക്കളും മുസ്ലീങ്ങളും എതിർചേരിയിലുള്ള പാർട്ടികളിൽ പ്രവർത്തിക്കുകയും വിഘടനത്തിന്റെ ശക്തികൂടിക്കൂടി വരികയും ചെയ്തു. പലയിടങ്ങളിലും ഹിന്ദുക്കൾ മുസ്ലീങ്ങളുടെ അക്രമണങ്ങൾക്ക് ഇരയായി. ജനങ്ങൾ മുഴുവൻ ഹിന്ദു-മുസ്ലീം ഐക്യത്തിൽ ദോഷം മാത്രം കാണുന്നവരും ആയിത്തീർന്നു. ഗാന്ധിജി വന്ധ്യത നിറഞ്ഞ തന്റെ നയങ്ങൾ തുടർന്നു കൊണ്ടിരുന്നു. (കടപ്പാട്- പണ്ഡിറ്റ് മദൻ മോഹൻ മാളവ്യയുടെ വർഗ്ഗിയപുരസ്കാരം സ്വീകരിക്കുന്നതിനെതിരെയുള്ള പ്രസംഗം)

(എച്ച്) **പ്രാദേശീക സ്വയംഭരണം എറ്റെടുക്കലും നീരസത്താൽ അധികാരം രാജിവയ്ക്കലും**- പ്രാദേശീക സ്വയം ഭരണാവകാശം 1935 ലെ ഇൻഡ്യാഗവണ്മെന്റ് നിയമപ്രകാരം 01 ഏപ്രിൽ-1937 മുതൽ നടപ്പിലായിരുന്നു. ഈ നിയമം പരുക്കനും സുരക്ഷ ഉറപ്പ് വരുത്തിയതും ആയിരുന്നു. പ്രത്യേക അധികാരങ്ങൾ ബ്രിട്ടീഷുകാരുടെ സ്ഥാപിത താല്പര്യങ്ങൾ സംരക്ഷിക്കുവാനും ബ്രിട്ടീഷുകാരായ ഉദ്യോഗസ്ഥരെ ജോലിയിൽ തുടരാൻ അനുവദിക്കുന്നതുമായ കുടിലതന്ത്രങ്ങൾ നിറഞ്ഞതും ആയിരുന്നു. അതുകൊണ്ടുതന്നെ കോൺഗ്രസ്സ് ആദ്യം അധികാരം ഏറ്റെടുക്കാൻ വിസമ്മതിച്ചു. എന്നാൽ മന്ത്രാലയങ്ങൾ സ്ഥാപിച്ച അഞ്ചിടങ്ങളിൽ ഭരണം സാധാരണ രീതിയിൽ നടക്കുന്നു എന്ന് അവർ മനസ്സിലാക്കി. മറ്റ് ആറിടങ്ങളിൽ മന്ത്രിമാർ ദുർബല വിഭാഗക്കാരായിരുന്നു. അവർ അവരുടെ രാജ്യം സ്ഥാപിക്കുന്നതിനുള്ള പദ്ധതി നടപ്പിലാക്കി വരുകയായിരുന്നു. ഈ പ്രവണതയെ ശാന്തമാക്കിയില്ലെങ്കിൽ നയം വ്യർത്ഥമാക്കപ്പെട്ട് റദ്ദ് ചെയ്യപ്പെടും എന്ന് കോൺഗ്രസ്സിന് തോന്നി. അതിനാൽ 1937 ൽ കോൺഗ്രസ്സ് അധികാരം ഏറ്റെടുക്കാൻ തയ്യാറായി. അപ്രകാരം ചെയ്തതിൽ മുസ്ലീം ലീഗിന്റെ കാബിനെറ്റിലുള്ള പങ്കാളിത്വത്തെ ഒഴിവാക്കാതെ കോൺഗ്രസ്സ് അബദ്ധം കാട്ടി. ആ മുസ്ലീങ്ങൾ കോൺഗ്രസ്സുകാരെ പോലെ തന്നെ ആണ് എന്ന് അവർ കാബിനെറ്റിൽ സമ്മതിച്ചു. മതേതര രാജ്യത്തിന്റെ ഘടകകക്ഷികളോടുള്ള നയം ഇതാണ് എന്ന് കോൺഗ്രസ്സ് പറഞ്ഞു. എന്നാൽ വർഗ്ഗീയ കക്ഷികളെയും സ്ഥാനാർത്ഥികളെയും മറ്റ് വിഭാഗീയ ഘടകങ്ങളെയും അംഗീകരിക്കുന്നു എന്ന് സമ്മതിക്കുകയും

ചെയ്തു. അപ്രകാരം മുസ്ലീം ലീഗ് എന്ന മുസ്ലീങ്ങളെ പ്രതിനിധാനം ചെയ്യുന്ന പാർട്ടിയെ ; അവർ ന്യൂനപക്ഷമായിരുന്നിടത്ത് ഉൾപ്പടെ; ഒരിക്കലും അവഗണിക്കാനാവാത്ത സ്ഥിതിവിശേഷം വന്നുചേർന്നു. ദേശീയതലത്തിലുള്ള മുസ്ലീം നേതക്കൾ മന്ത്രിമാരായപ്പോൾ ആശയ പരമായി അവർ മുസ്ലീം ലീഗിനെ പ്രതിനിധാനം ചെയ്യുന്നവർ അല്ലാ യിരുന്നു. മുസ്ലീം ലീഗ് അംഗങ്ങളെ മന്ത്രിസഭയിൽ ഉൾപ്പെടുത്താൻ കോൺഗ്രസ്സ് വിസമ്മതിക്കുന്നത് കോൺഗ്രസ്സിനെ നിയമപരമായി വർഗ്ഗീയ പാർട്ടിയായി തുറന്ന് കാണിക്കുമായിരുന്നു. മുസ്ലീം ലീഗ് കോൺഗ്രസ്സിന്റെ കിഴിൽ നിയന്ത്രണത്തിൽ വരുവാൻ താല്പര്യപ്പെട്ടി രുന്നില്ല. അവരുടെ നിലപാട് അവർക്ക് സംരക്ഷണം ആവശ്യം ഇല്ല എന്നതായിരുന്നു. ഗവർണ്ണർ എല്ലായിപ്പോഴും അവരിലേയ്ക്ക് ഒരു അനുകമ്പ കലർന്ന പിന്തുണ പ്രകടമാക്കിയിരുന്നു. മുസ്ലീം ലീഗ് സ്ഥാനാർത്ഥികളെ മന്ത്രിപദം അലങ്കരിക്കുന്നത് നിരാകരിക്കുന്നതി ന്റെ ഗുണം പൂർണ്ണമായും നേടി എടുക്കുവാൻ കഴിഞ്ഞത് തന്റെ കൗശലം കൊണ്ട് മി. ജിന്നയ്ക്കായിരുന്നു. 1939 ൽ പ്രതിക്ഷേധത്താൽ കോൺഗ്രസ്സ് അധികാരം ഒഴിഞ്ഞപ്പോൾ അതിന്റെ മുഴുവൻ ഗുണവും ബ്രിട്ടീഷ് രാജിന്റെ അനുകമ്പയും മുസ്ലീം ലീഗിന് ലഭിച്ചു. 1935 ലെ ഗവണ്മെന്റ് ഓഫ് ഇൻഡ്യാ നിയമം അണ്ടർ സെക്ഷൺ 93 അനുസ രിച്ച് ഗവർണ്ണർ കോൺഗ്രസ്സ് ഭരിച്ചിരുന്ന പ്രദേശങ്ങൾ ഏറ്റെടുക്കുക യും ബാക്കിയുള്ള പ്രദേശങ്ങളിൽ മുസ്ലീം ലീഗ് മന്ത്രിമാർ ഭരിക്കു കയും ചെയ്തു. ബ്രിട്ടീഷുകാരുടെ നയത്തിനനുസരിച്ച് ഗവർണ്ണർ മുസ്ലീങ്ങൾക്ക് അനുകൂലമായി ഭരണം നടത്തി. ഒരു വശത്ത് മുസ്ലീം ലീഗ് മന്ത്രിമാരും മറുവശത്ത് മുസ്ലീം പ്രീണന ഗവർണ്ണറും ഭരിച്ച് രാജ്യം മുഴുവൻ വർഗ്ഗീയ ഭരണം അരങ്ങേറി. ഗാന്ധിക്ക് ഹിന്ദു-മുസ്ലീം ഐക്യം എന്ന സ്വപ്നം ഉണ്ടായിരുന്നു എങ്കിൽ അത് വെറും സ്വപന മായി അവശേഷിച്ചു. ഈ സാഹചര്യങ്ങളിൽ ഒന്നും എന്തെങ്കിലും ഇതിനെക്കുറിച്ച് പ്രതികരിക്കാനോ വ്യാകുലപ്പെടുവാനോ അദ്ദേഹം തയ്യാറായിരുന്നില്ല. അദ്ദേഹത്തിന് ഹിന്ദുക്കളുടെയും മുസ്ലീങ്ങളുടെ യും മേൽ മേല്ക്കോയ്മ നേടണം എന്ന് ഒറ്റ ചിന്തമാത്രമേ ഉണ്ടായി രുന്നുള്ളൂ. അധികാരം രാജിവെച്ച് കോൺഗ്രസ്സ് ഒരിക്കൽക്കൂടി ദേശീയതയും ജനാധിപത്യവും ബലികഴിച്ചു. ഹിന്ദുക്കളുടെ മതപരമാ യതും, രാഷ്ട്രീയമായതും, സാമ്പത്തീകമായതും സാമൂഹീകമായതു

മായ എല്ലാ അടിസ്ഥാന ആവശ്യങ്ങളും മഹാത്മാവിന്റെ പിടിവാശിയുടെ ആൾത്താരയിൽ ബലികഴിക്കപ്പെട്ടു.

(ഐ) **യുദ്ധത്തിന്റെ ഗുണം നേടി ലീഗ് നേടുന്നു.**- ഇപ്രകാരം സൃഷ്ടിക്കപ്പെട്ട സാഹചര്യം മുതലെടുത്ത് കൊണ്ട് (ലീഗ് ഭരിക്കുന്ന അഞ്ച് പ്രവശ്യകളും മുസ്ലീം അനുഭാവിയായ ഗവർണ്ണർ ഭരിക്കുന്ന ആറ് പ്രവശ്യകളും) ജിന്ന അതിവേഗം മുന്നേറി കൊണ്ടിരുന്നു. കോൺഗ്രസ്സ് യുദ്ധത്തെ ഒരുതരത്തിലോ മറ്റൊരുതരത്തിലോ എതിർത്തിരുന്നു. എന്നാൽ ലീഗിനും ജിന്നയ്ക്കും വ്യക്തമായ ഒരു നയം ഉണ്ടായിരുന്നു. അവർ ഗവണ്മെന്റിന് യാതൊരു ബുദ്ധിമുട്ടും ഉണ്ടാക്കാത്ത വിധത്തിൽ നിഷ്പക്ഷ നിലപാട് സ്വീകരിച്ചു. എന്നാൽ അടുത്ത വർഷം ലാഹോറിൽ ഇൻഡ്യയുടെ വിഭജനം ആവശ്യപ്പെട്ടു കൊണ്ട് നടത്തിയ സമ്മേളനത്തിൽ ലീഗ് ബ്രിട്ടീഷ് ഗവണ്മെന്റിന് യുദ്ധത്തിൽ പിന്തുണ നൽകി എന്ന അവകാശവാദം ഉന്നയിക്കുകയുണ്ടായി. ലാഹോർ തീർപ്പിന്റെ ഏതാനും മാസങ്ങൾക്ക് ശേഷം ലോർഡ് ലിൻലിത്ഗൊവ് ഇൻഡ്യയുടെ ഭരണസംവിധാനം മാറ്റാതെയും ജനജീവിതത്തെ ബാധിക്കാതെയും ഉള്ള രീതിയിൽ ഇൻഡ്യയുടെ വിഭജനവും മുസ്ലീം ലീഗിനുള്ള പിന്തുണയും ഉറപ്പ് നൽകി. എന്നാൽ സ്ഥാപിത താല്പര്യക്കാരായ ലീഗും ജിന്നയും വൈസ്രോയിയുടെ ഈ നടപടിക്കെതിരെ വീറ്റോ പ്രഖ്യാപിച്ചു. അന്നുമുതൽ വിഘടത്തിന്റെ ശക്തി കൂടുതൽ പ്രബലമായി. മുസ്ലീം ലീഗ് മുസ്ലീങ്ങളെ സൈന്യത്തിൽ ചേരുന്നതിൽ നിന്നും വിലക്കിയിരുന്നില്ല. എന്നുമാത്രമല്ല വൻ തോതിൽ മുസ്ലീങ്ങൾ കര, വായൂ, ജല മാർഗ്ഗങ്ങളിലുള്ള സൈന്യത്തിൽ ചേരുകയും ചെയ്തു. എന്നിരുന്നാലും പഞ്ചാബിലുള്ള മുസ്ലീങ്ങൾ സൈന്യത്തിൽ ചേരുന്നതിനോട് താല്പര്യം കാട്ടിയില്ല. എന്നാലും കാശ്മീരിൽ ഇസ്ലാമിക് സറ്റേറ്റ് രൂപികരിക്കുന്നതിൽ അവർ ആത്യന്തീകമായി വിജയം കൈവരിച്ചു. മാത്രമല്ല ലോകമഹായുദ്ധത്തിൽ മുസ്ലീംലീഗ് ഗവണ്മെന്റിനോട് ഏതെങ്കിലും തരത്തിലുള്ള അനിഷ്ടം കാട്ടിയില്ല. (കടപ്പാട്- സിക്കന്ദർ ഖയാത്ത് ഖാൻ അവസാന ലോകമഹായുദ്ധത്തിനെപ്പറ്റി കയ്റോവിൽ നടത്തിയ പ്രസംഗം) അവരുടെ അനുമതിയോടെ ഇൻഡ്യൻ ഭരണഘടനയിൽ ഒരു വ്യത്യാസവും വരുത്തുവാൻ കഴിയുമായിരുന്നില്ല. ആ അനുമതി ലഭിക്കണമെങ്കിൽ പാക്കിസ്താൻ എന്നത് യാഥാർത്ഥ്യമാക്കി കൊടുക്കണമായിരുന്നു.

ഈ ഉറപ്പ് പരോക്ഷമായി ലീഗിന് ലോർഡ് ലിൻലിത്ഗൊവ് നൽകിയിരുന്നു.

(ജെ) **ക്രിപ്പിന്റെ വിഭജന പദ്ധതി അംഗീകരിക്കുന്നു-** യുദ്ധത്തെ പിന്തുണയ്ക്കണമോ, എതിർക്കണമോ അതോ നിഷ്പക്ഷമായി നിൽക്കണമോ എന്ന് കോൺഗ്രസ്സിന് തന്നെ വ്യക്തമായ ധാരണ ഉണ്ടായിരുന്നില്ല. ഒന്നിനുപുറകേ ഒന്നൊന്നായി അവർ അത് നടത്തിക്കൊണ്ടിരുന്നു. ചിലപ്പോൾ പ്രസംഗങ്ങളിലൂടെ, ചിലപ്പോൾ ഒത്തുതീർപ്പിലൂടെ, ചിലപ്പോൾ പത്രസമ്മേളനങ്ങളിലൂടെ ചിലപ്പോൾ മറ്റ് മാർഗ്ഗങ്ങളിലൂടെയും. കോൺഗ്രസ്സിന് വാചക കസർത്തല്ലാതെ അതിൽ ആത്മാർത്ഥതയൊന്നും ഇല്ല എന്നത് ഗവണ്മെന്റിന് സാവധാനം മനസ്സിലായി. അനുമതിയില്ലാതെയും പ്രതിബന്ധങ്ങളിലൂടെയും യുദ്ധം 1942 വരെ തുടർന്നു പോന്നു. ഗവണ്മെന്റിന് ആളും പണവും യുദ്ധസാമഗ്രികളും ലഭിച്ചു. ഗവണ്മെന്റിന്റെ കടം പൂർണ്ണമായും നികത്തപ്പെട്ടു. 1942ൽ ക്രിപ്പിന്റെ ലക്ഷ്യം കോൺഗ്രസ്സിനും ബാക്കി ഇൻഡ്യക്കാർക്കും മുന്നിൽ അവതരിപ്പിക്കപ്പെട്ടു. ആഴക്കടലിലെ ആപ്പിൾക്കൂമ്പാരം പോലെ അർത്ഥശ്യൂന്യമായ വാഗ്ദാനങ്ങൾക്ക് പിറകിൽ ഇൻഡ്യയുടെ വിഭജനം തെളിഞ്ഞു കണ്ടു. ദൗത്യം പരാജയപ്പെട്ടു. പദ്ധതിയെ എതിർക്കുമ്പോൾ തന്നെ കോൺഗ്രസ്സ് ദേശീയതയുടെയും ജനാധിപത്യത്തിന്റെയും പേരിൽ കപടനാടകം കളിച്ച് പദ്ധതിക്ക് വഴങ്ങിക്കൊടുത്തു. 1942 ഏപ്രിലിൽ അലഹബാദിൽ ആൾ ഇൻഡ്യാ കോൺഗ്രസ്സ് സമ്മേളനം വിളിച്ച് കൂട്ടുകയും ഭൂരിപക്ഷം ആളുകൾ ഇൻഡ്യയുടെ വിഭജനത്തെ തള്ളിക്കളയുകയും ചെയ്തു. ന്യൂനപക്ഷമായുണ്ടായിരുന്നത് സി.രാചഗോപാലാചാരിയും അദ്ദേഹത്തെ പിന്തുണയ്ക്കുന്നവരും ആയിരുന്നു. ദേശീയ മുസ്ലീം നേതാവും കോൺഗ്രസ്സ് പ്രസിഡന്റും ആയ മൗലാനാ ആസാദ് ഏതാനും മാസങ്ങൾക്ക് മുൻപ് പാക്കിസ്താൻ എന്ന നയത്തിനുമേൽ നടന്ന തീരുമാനവും അലഹബാദ് കോൺഗ്രസ്സ് കമ്മറ്റിയുടെ തീരുമാനവും തമ്മിൽ യാതൊരു വിധത്തിലും ചേർച്ചയില്ലാത്തതാണ് എന്ന് ചൂണ്ടിക്കാട്ടി. ഈ പ്രസ്ഥാവനയിൽ ഒന്നടങ്കം കോൺഗ്രസ്സിന്റെ അഭിപ്രായ പ്രകടനങ്ങൾ അവസാനിച്ചു. ബ്രിട്ടീഷ് ഗവണ്മെന്റ് മുസ്ലീം ഭരണാധികാരികളുടെ സഹകരണത്തോടെയും മുസ്ലീം പ്രീണന ഗവർണ്ണർമാരുടെ സഹായത്താലും ഭരണം തുടർന്ന് കൊണ്ട് പോയി. പ്രഭുക്കന്മാർക്ക്

യുദ്ധത്തോടെ അവർ ആരെന്ന് സ്വയം ബോധ്യപ്പെട്ടു. തൊഴിലാളികൾ ഒഴിഞ്ഞു നിൽക്കുന്നതിനോട് വിമുഖത കാട്ടി. കച്ചവടമേധാവികൾ കോൺഗ്രസ്സിനെ പിന്തുണയ്ക്കുകയും അതോടെപ്പം ഉയർന്ന വില യ്ക്ക് വേണ്ടി ഗവണ്മെന്റിന് എല്ലാവസ്തുക്കളും വിതരണം ചെയ്യുക യും ചെയ്തു. ഖദർ വ്യാപാരികൾ വരെ ഗവണ്മെന്റിന് ഖദർ വിറ്റു. കോൺഗ്രസ്സ് പൂർണ്ണമായും തകർന്നു. പേരിനുള്ള കോൺഗ്രസ്സിന്റെ എതിർപ്പിന് പുറത്ത് ഗവണ്മെന്റ് സുഗമമായി ഭരണം നടത്തുകയും കോൺഗ്രസ്സ് അധികാരം ഇല്ലാത്തവരായിത്തീരുകയും ചെയ്തു.

(കെ) **ക്വിറ്റ് ഇൻഡ്യ എന്ന് കോൺഗ്രസ്സും ഡിവൈഡ് ആൻഡ് ക്വിറ്റ് എന്ന് ലീഗും–** നിരാശമൂത്തപ്പോൾ ഗാന്ധിജി ക്വിറ്റ് ഇൻഡ്യ എന്ന നയവുമായി ഇറങ്ങി. അത് കോൺഗ്രസ്സ് അംഗീകരിക്കുകയും ചെയ്തു. ഇത് സ്വാതന്ത്ര്യ സമരചരിത്രത്തിലെ ബ്രിട്ടീഷുകാർക്കെതി രെയുണ്ടായ ഏറ്റവും വലിയ ദേശീയ സമരമായിരുന്നു. ഗാന്ധിജി ജനങ്ങൾക്ക് 'പൊരുതുക അല്ലെങ്കിൽ മരിക്കുക' എന്ന മുദ്രാവാക്യം ചൊല്ലിക്കൊടുത്തു. കോൺഗ്രസ്സുകാർ ചെയ്ത അക്രമങ്ങൾക്ക് ഗവ ൺമെന്റ് നേതാക്കളെ അറസ്റ്റ് ചെയ്ത് തടവിലാക്കുകയും എതാനും മാസങ്ങൾക്കുള്ളിൽ കഠിനതകൊണ്ടും വിവേകം കൊണ്ടും സമരം തുടച്ച് നീക്കുകയും ചെയ്തു. സമരം തകർന്നടിഞ്ഞു. കോൺഗ്രസ്സ് അനുഭാവികളും കോൺഗ്രസ്സ് പത്രപ്രവർത്തകരും ക്വിറ്റ് ഇൻഡ്യ പ്രസ്ഥാനം പിൻവലിക്കാതെതന്നെ അറസ്റ്റിലായ നേതാക്കൾക്ക് വേണ്ടി ഹർജിയുമായി കേഴുന്ന കാഴ്ച്ച മാത്രം അവശേഷിച്ചു. ഗാന്ധി ജി നേതാക്കളെ സ്വതന്ത്രരാക്കാൻ നിരാഹാരം അനുഷ്ഠിച്ചെങ്കിലും ജെർമനി ആക്രമിക്കപ്പെടും വരെ നേതാക്കളെ തടവിൽ പാർപ്പിച്ചു. ബ്രിട്ടീഷ് പ്രഭുക്കന്മാരോടൊപ്പം സമരം മുസ്ലീങ്ങൾക്കെതിരാണന്നും പറഞ്ഞ് ജിന്നയും വിജയഘോഷം മുഴക്കി. പകരം മുസ്ലീങ്ങൾ ഡിവൈഡ് ആൻഡ് ക്വിറ്റ് എന്ന മുദ്രാവാക്യവുമായ് ഇറങ്ങി. അങ്ങി നെയാണ് ഗാന്ധിയുടെ ഹിന്ദു-മുസ്ലീം ഐക്യത്തിന്റെ അവസ്ഥ എത്തിച്ചേർന്നത്.

(എൽ) **ഹിന്ദിയും ഹിന്ദുസ്ഥാനിയും–** ദേശീയഭാഷ ഹിന്ദി ആക്ക ണമെന്ന കാര്യത്തിൽ ഗാന്ധിയുടെ മുസ്ലീം പ്രീണനം മറനീക്കി പുറത്ത് വന്നു. എല്ലാവിധ ശാസ്ത്രീയ പരീക്ഷണങ്ങൾക്കും ഒടുവിൽ ദേശീയ ഭാഷ ഹിന്ദി ആയി പരിഗണിക്കണം എന്ന ആവശ്യം ഉന്നയി

ക്കപ്പെട്ടു. ഗാന്ധിജിയുടെ സേവനകാലത്തിന്റെ തുടക്കത്തിൽ അദ്ദേഹം ഹിന്ദിക്ക് വളരെ പ്രചോദനമായിരുന്നു. എന്നാൽ ഇത് മുസ്ലീങ്ങൾക്ക് ഇഷ്ടപ്പെടുന്നില്ല എന്ന് അദ്ദേഹം മനസ്സിലാക്കിയിരുന്നു. മഹാത്മ ഒരു ഓന്തിനെപ്പോലെ നിറം മാറുകയും ഹിന്ദുസ്ഥാനി എന്ന് വിളിക്കപ്പെടുന്ന ഭാഷ മാത്രമേ ഇൻഡ്യയുടെ ദേശീയ ഭാഷയായി പരിഗണിക്കാൻ കഴിയൂ എന്ന് നിർബന്ധം പിടിക്കുകയും ചെയ്തു. എല്ലാവർക്കും അറിയാം അങ്ങിനെ ഒരു ഭാഷയേ ഇല്ല. അതിന് വ്യാകരണമോ, ശബ്ദകോശമോ ഇല്ല, അത് വെറും നാട്ടുഭാഷമാത്രമോ സംഭാഷണം മാത്രമോ ആയിരിക്കാം ഹിന്ദിയും ഉറുദുവും കലർന്ന ജാരസന്ധതിയുമായിരിക്കാം ഈ ഭാഷ. പക്ഷെ മുസ്ലീങ്ങളെ പ്രീണിപ്പിക്കണം എന്ന ചിന്ത മാത്രമേ ഗാന്ധിജിക്ക് ഉണ്ടായിരുന്നുള്ളൂ. അന്ധന്മാരും പൊട്ടന്മാരും ആയ ഗാന്ധിയന്മാർ എന്ന കഴുതകൾ അദ്ദേഹത്തെ പിന്തുണച്ചു. അങ്ങിനെ ഇടകലർന്ന ഭാഷ ഉപയോഗിക്കാൻ തുടങ്ങി. ''ബാദ്ഷാ രാം'' ബീഗം സീത'' എന്നുവരെ എഴുതപ്പെട്ടു തുടങ്ങി. എന്നാൽ ഗാന്ധി ഒരിക്കലും മി. ജിന്നയെ ശ്രീമാൻ ജിന്നയെന്നോ മൗലാനാ ആസാദിനെ പണ്ഡിറ്റ് ആസാദ് എന്നോ വിളിക്കാൻ ധൈര്യപ്പെട്ടില്ല. അദ്ദേഹത്തിന്റെ എല്ലാ പരീക്ഷണങ്ങളും ഹിന്ദുക്കളെ വിറ്റായിരുന്നു. ഹിന്ദു- മുസ്ലീം ഐക്യത്തിന് വേണ്ടിയുള്ള അന്വേഷണത്തിൽ ഏകമാർഗ്ഗ സഞ്ചാരിയായിരുന്നു അദ്ദേഹം. ഹിന്ദി ഭാഷയുടെ പ്രഭയും ശുദ്ധിയും മുസ്ലീങ്ങൾക്ക് വേണ്ടി ഗാന്ധിജി വ്യഭിചരിച്ചു. ഇൻഡ്യയുടെ മറ്റ് ഭാഗങ്ങളിൽ ഉള്ള കോൺഗ്രസ്സ്കാർക്ക് പോലും ഈ ഒറ്റമൂലി ദഹിച്ചില്ല. എന്നിരുന്നാലും ബഹുഭൂരിപക്ഷം വരുന്ന ഇൻഡ്യൻ ജനത മഹാത്മാവിന്റെ ഈ വിധി വകവയ്ക്കാതെ സ്വന്തം ചരിത്രത്തോടും സംസ്കാരത്തോടും നീതി പുലർത്തി. അതിന്റെ ഫലമായി ഗാന്ധിജി ഹിന്ദി പരിഷത്തിൽ മനോഹരമായി തോൽപ്പിക്കപ്പെടുകയും അതിന്റെ സമിതിയിൽ നിന്നും അംഗത്വം രാജിവയ്ക്കേണ്ടി വരികയും ചെയ്തു. അദ്ദേഹത്തിന്റെ വിനാശകരമായ പ്രഭാവം എങ്കിലും നിലനിൽക്കുകയും ഇൻഡ്യയുടെ ദേശീയ ഭാഷ ഹിന്ദിയായി അംഗീകരിക്കണോ അതോ ഹിന്ദുസ്ഥാനി ആയി അംഗീകരിക്കണമോ എന്ന കാര്യത്തിൽ കോൺഗ്രസ്സ് ഗവണ്മെന്റ് ശങ്കിച്ച് നിൽക്കുകയും ചെയ്തു. സാമാന്യബോധത്താൽ മനസ്സിലാക്കാവുന്ന കാര്യം 80% ആളുകളുടെ ഭാഷ എന്താണോ അതുതന്നെയാണ് ദേശീയ ഭാഷയായി അംഗീകരിക്കേണ്ടത്. എന്നാൽ മുസ്ലീങ്ങളെ പ്രീണിപ്പിച്ച്

പൊങ്ങച്ചം കാട്ടുന്ന ഗാന്ധിക്ക് ഹിന്ദുസ്ഥാനിയിൽ തന്നെ ഉറച്ച് നിൽക്കാനാണ് തോന്നിയത്. സന്തോഷകരമായ കാര്യം ദശലക്ഷക്ക ണക്കിന് പോരാളികൾ ഹിന്ദിയിലും ദേവനാഗിരി ഭാഷയിലും ഉണ്ടാ യിരുന്നു എന്നതാണ്. യു.പി. ഗവണ്മെന്റ് തങ്ങളുടെ ഔദ്യോതീക ഭാഷ ഹിന്ദിയായി തിരഞ്ഞെടുത്തു. ഗവണ്മെന്റ് നിയമിച്ച കമ്മറ്റി ഭരണഘടന പൂർണ്ണമായും ഹിന്ദിയിലേയ്ക്ക് വിവർത്തനം ചെയ്തു. അടുത്തത് കോൺഗ്രസ്സിന്റെ ഊഴമായിരുന്നു. ഇൻഡ്യയെപ്പോലുള്ള മഹത്തായ ഒരു രാഷ്ട്രത്തിന്റെ ഭാഷ തിരഞ്ഞെടുക്കുന്നതിൽ സാമാന്യ ബോധം ഉപയോഗിക്കണോ അതോ മഹാത്മയോടുള്ള വിശ്വസ്തത യുടെ പേരിൽ അദ്ദേഹത്തിന്റെ ഭ്രാന്തിന് കൂട്ടു നിൽക്കണോ ഇതായി രുന്നു കോൺഗ്രസ്സിന്റെ മുൻപിൽ ഉയർന്ന ചോദ്യം. പ്രായോഗീക മായി പറഞ്ഞാൽ ഉറുദുവിനെ പുതിയ കുപ്പിയിൽ നിറച്ചതായിരുന്നു ഹിന്ദുസ്ഥാനി. എന്നാൽ ഉറുദുവിനെതിരെ ഹിന്ദി കൊണ്ടുവരാനുള്ള ധൈര്യം ഗാന്ധിക്ക് ഉണ്ടായിരുന്നില്ല. അതിനാൽ ഹിന്ദുസ്ഥാനി എന്ന പേരിൽ ഉറുദുവിനെ കപടാലങ്കാരം നടത്തി ദേശീയഭാഷ ആക്കുവാ നുള്ള തന്ത്രപ്പാടിലായിരുന്നു ഗാന്ധി. ഈ ചതിയും കളവും കലർന്ന നാടകം ഇൻഡ്യക്കെതിരെയുള്ള കുറ്റകരമായ പ്രവൃത്തി തന്നെ ആയി രുന്നു. അടിസ്ഥാനരഹിതമായ സംസാരഭാഷ ഉപയോഗിച്ച് പാഠ്യപദ്ധ തികൾ തയ്യാറാക്കുവാനും കഴിയുമായിരുന്നില്ല. ഹിന്ദുസ്ഥാനി എന്ന തുകൊണ്ട് ഉദ്ദ്യേശിക്കുന്നത് വർഗ്ഗീയ പ്രീണനം മാത്രമായിരുന്നു. എല്ലാം ഗാന്ധിയുടെ ഹിന്ദു-മുസ്ലീം ഐക്യത്തിന് വേണ്ടി.

(എം) **വന്ദേമാതരം ആലപിക്കരുത്**- മുസ്ലീങ്ങളോടുള്ള ഗാന്ധി ജിയുടെ മതിഭ്രമം സത്യവും, ന്യായവും, തെറ്റും ശരിയും നോക്കാതെ ഹിന്ദുക്കളുടെ വികാരങ്ങളെ വൃണപ്പെടുത്തി. മുസ്ലീം നേതൃത്വത്തിന് വേണ്ടികെഞ്ചുന്ന മനോഭാവം അദ്ദേഹത്തിന്റെ മാനസീകമായ ഔന്നി ത്യത്തെ ചോദ്യം ചെയ്യപ്പെടുന്ന തരത്തിലുള്ളതായിരുന്നു. കുപ്രസിദ്ധ മായ മറ്റൊന്ന് മുസ്ലീങ്ങൾ വന്ദേമാതരം ആലപിക്കുന്നത് ഇഷ്ടപ്പെട്ടിരു ന്നില്ല. അതിനാൽ ഗാന്ധിജി അതിനെ തടയുവാൻ മുന്നോട്ട് വരിക യും എവിടെയെല്ലാം അത് നിരോധിക്കുവാൻ അദ്ദേഹത്തിന് കഴിയു മോ അവിടെയെല്ലാം അദ്ദേഹം അതിനെ എതിർത്ത് നിരുത്സാഹപ്പെ ടുത്തുകയും ചെയ്തിരുന്നു. ഈ ഗാനം നൂറ്റാണ്ടുകളായി ബംഗാളിക ളെ രാജ്യത്തിന് വേണ്ടി ഐക്യത്തോടെ ഉറച്ച് നിൽക്കാൻ പ്രേരിപ്പിച്ച

ഒന്നായിരുന്നു. 1905 ലെ ലഹളകളിൽ ഭിന്നിപ്പിക്കപ്പെട്ട ബംഗാളികളെ ഒരുമിച്ച് ചേർക്കുന്നതിൽ ഈ ഗാനം വളരെ പ്രാധാന്യവും പ്രശസ്തി യും ആർജ്ജിച്ചിരുന്നു. എണ്ണമറ്റ സമ്മേളനങ്ങളിൽ ബംഗാളികൾ ഈ ഗാനം ആലപിച്ച് മാതൃരാജ്യത്തോടുള്ള കൂറ് പുലർത്തിയിരുന്നു. ബ്രിട്ടീഷ് ഭരണാധികാരികൾക്ക് ഈ ഗാനത്തിന്റെ അർത്ഥം പൂർണ്ണ മായി മനസ്സിലാക്കാൻ കഴിഞ്ഞിരുന്നില്ല. ഈ ഗാനം ആലപിച്ച് മാതൃ രാജ്യത്തെ പുകഴ്ത്തുകയാണ് ഇൻഡ്യക്കാർ എന്നുമാത്രം ബ്രിട്ടീഷു കാർ ലളിതമായി മനസ്സിലാക്കി. അതിനാൽ ഗവണ്മെന്റ് ഈ ഗാനം ആലപിക്കുന്നത് 40 വർഷത്തിനുമുൻപ് ഏതാനും കാലത്തേയ്ക്ക് നിരോധിച്ചിരുന്നു. അത് ഈ ഗാനത്തിന്റെ പ്രശസ്തി വർദ്ധിപ്പിച്ചിരു ന്നു. കോൺഗ്രസ്സ് പരിപാടികളിലും ദേശീയ സദസ്സുകളിലും ഈ ഗാനം ഒരു മുസ്ലീം മതഭ്രാന്തൻ എതിർക്കും വരെ ആലപിച്ചിരുന്നു. ഗാന്ധിജി മുസ്ലീം താല്പര്യം പരിഗണിച്ചു കൊണ്ട് ഗാനത്തെ അവഗ ണിക്കുകയും കോൺഗ്രസ്സിനോട് ഈ ഗാനം സമ്മേളന വേദികളിൽ ദേശീയഗാനമായി ആലപിക്കരുത് എന്ന് വിലക്കുകയും ചെയ്തു. ഒരു മതഭ്രാന്തന് അത് ഇഷ്ടപ്പെട്ടില്ല എന്ന കാരണത്താൽ 'വന്ദേമാതര' ത്തി നു പകരം രബീന്ദ്രനാദ് ടാഗോറിന്റെ 'ജന മന ഗണ' സ്വീകരിക്കുന്നത് ലോകപ്രസിദ്ധമായ ഒരു ഗാനത്തോടുള്ള അവജ്ഞയും ദയവില്ലാത്ത ആധിക്ഷേപവുമല്ലെ എന്ന് ഞങ്ങൾ ചോദിച്ചു. യാഥാർത്ഥ്യത്തിൽ മുൻവിധികൾ ഇല്ലാതാക്കി അജ്ഞരെ അവരുടെ അറിവുകേട് മാറ്റി കൊടുക്കുകയായിരുന്നു ചെയ്യേണ്ടത്. പക്ഷെ 30 വർഷമായി പ്രശസ് തിയുടെയും നേതൃസ്ഥാനത്തിന്റെയും പിറകേപോയ ഗാന്ധിക്ക് ഇല്ലാതായിപ്പോയ ധൈര്യവും ഇത് തന്നെ ആയിരുന്നു. അദ്ദേഹത്തി ന്റെ ഹിന്ദു-മുസ്ലീം ഐക്യം എന്നത് കീഴടങ്ങുക, അടിയറവ് പറയുക, മുസ്ലീങ്ങൾ പറയുന്നതെന്തും നടപ്പിലാക്കുക തുടങ്ങിയവ മാത്രമായി രുന്നു. ഹിന്ദു മുസ്ലീം ഐക്യം തേനിച്ചയെപ്പോലെ പറന്ന് വരും എന്ന് ഒരു അതിശയത്തോടെ പ്രതീക്ഷിക്കേണ്ട. അത് ഉണ്ടാവുകയില്ല.

(എൻ) **ശിവഭവാനി നിരോധിക്കപ്പെടുന്നു**.- ഹിന്ദു കവിയാൽ എഴുതപ്പെട്ട 52 ഖണ്ഡങ്ങളുള്ള ശിവഭവാനി എന്ന ശ്ലോകം വായിക്കു ന്നതും പൊതുജനമദ്ധ്യേ പാരായണം ചെയ്യുന്നതും ഗാന്ധിജി നിരോ ധിച്ചു. ഈ ശ്ലോകം ശിവജിയുടെ ശക്തിയെ വർണ്ണിക്കുന്നതും ഹിന്ദു ക്കൾക്കും ഹിന്ദുമതത്തിനും സംരക്ഷണവും അദ്ദേഹം നൽകിയ

സംരക്ഷണത്തിനെയും കുറിച്ചുള്ളതായിരുന്നു. അതിന്റെ പല്ലവി ഇപ്രകാരം പറയുന്നു ''ശിവജി ഉണ്ടായിരുന്നില്ല എങ്കിൽ രാജ്യത്തെ മുഴുവൻ ഹിന്ദുക്കളും ഇസ്ലാം മതത്തിലേയ്ക്ക് പരിവർത്തനം ചെയ്യപ്പെടുമായിരുന്നു''. ശിവഭവാനി അവസാനിക്കുന്ന രണ്ടുവരികൾ ഇവിടെ ഉരുവിടുന്നു.

''കാശീജി കി കലജതി, മതുര മസ്ജിദ് ഹോത്തി ....

ശിവജി ജോ ന ഹോത്തെ തോ സുന്നത്ത് ഹോത്തി സബ്കി''

(കാശിക്ക് അതിന്റെ പ്രതാപം നഷ്ടപ്പെട്ടേനെ മതുര മസ്ജിദ് ആയി മാറിയേനെ. ശിവജി ഇല്ലായിരുന്നെങ്കിൽ എല്ലാവരുടെയും സുന്നത്ത് നടന്നേനെ.)

ഇതു തന്നെ ആയിരുന്നു ലക്ഷക്കണക്കിന് ആളുകൾ സമകാലീന ചരിത്രവും സാഹിത്യവും പഠിക്കാൻ ആഗ്രഹിച്ചിരുന്നതിനും ആധാരം. പക്ഷെ ഗാന്ധിക്ക് ഇതിൽ രണ്ടും ഇല്ലായിരുന്നു. ഹിന്ദു-മുസ്ലീം ഏകത വേണം.

(ഒ) **സുഹ്രാവർദ്ധിയെ പുരസ്കരിക്കുന്നു.**- പണ്ഡിറ്റ് നെഹ്രുവിനാൽ രൂപീകരിക്കപ്പെടുന്ന താല്കാലീക ഗവണ്മെന്റിലേയ്ക്ക് ചേരുവാൻ ലോർഡ് വാവൽ ക്ഷണിച്ചപ്പോൾ മുസ്ലീം ലീഗ് അത് തിരസ്കരിച്ചു. പണ്ഡിറ്റ് നെഹ്രുവിന്റെ ഗവണ്മെന്റിനെ പരസ്യമായി എതിർക്കാൻ ലീഗ് കമ്മറ്റി രൂപീകരിച്ചു. 15 ആഗസ്ത് 1946 ൽ പണ്ഡിറ്റ് നെഹ്രു അധികാരം ഏറ്റെടുക്കുന്നതിന് രണ്ടാഴ്ച്ച് മുൻപ് കൽക്കത്തയിൽ ഹിന്ദുക്കളെ കൂട്ടക്കൊല നടത്തുകയും ലഹള തുടർന്ന് കൊണ്ടിരിക്കുകയും ഗവണ്മെന്റ് മൂന്ന് ദിവസം അന്വേഷണം നടത്താതെ ഇരിക്കുകയും ചെയ്തു. ഈ ദിവസങ്ങളിലെ ഭീകരത 'സ്റ്റേറ്റ്സ്മാൻ' എന്ന ദിനപത്രത്തിൽ വിവരിച്ചിരുന്നു. ആ സമയം ലഹള നടത്താൻ അനുവദിച്ച ഗവണ്മെന്റിനെ പുറം തള്ളാൻ തീരുമാനിച്ചിരുന്നു. അങ്ങിനെ സുഹ്രാവർദ്ദി ഗവണ്മെന്റിനെ പിരിച്ചു വിടണം എന്ന ആവശ്യം ഉയർന്നു. എന്നാൽ മുസ്ലീം പ്രീണിതരായ ഗവർണ്ണർ ഇൻഡ്യയുടെ 93 നമ്പർ ഭരണചട്ടം അനുസരിച്ച് അപ്രകാരം ചെയ്യുവാൻ കഴിയുന്നതല്ല എന്ന് അറിയിച്ചു. എന്നാൽ ഗാന്ധിജി കൽക്കത്തയിൽ ചെന്ന് അതിന് കാരണക്കാരനായ സുഹ്രാവർദ്ദിയുമായി ചങ്ങാത്തം സ്ഥാപിച്ചു. മുസ്ലീം ലീഗിന്റെയും സുഹ്രാവർദ്ധിയുടെയും ഇടനിലക്കാരനായി.

മൂന്ന് ദിവസം അക്രമങ്ങളും കൂട്ടക്കൊലകളും നടന്നിട്ടും പോലീസ് ഹിന്ദുക്കളുടെ ജീവനും സ്വത്തിനും സംരക്ഷണം നൽകാൻ കൂട്ടാക്കിയില്ല. നിയമപാലകരുടെ കണ്മുന്നിൽ അക്രമങ്ങൾ അനവധി അരങ്ങേറി. എന്നാൽ ഗാന്ധിക്ക് ഇതൊന്നും ഒരു പ്രശ്നമേ അല്ലായിരുന്നു. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം സുഹ്രാവർദ്ദി ആരാധനാപാത്രം ആയിരുന്നു. അതിൽ നിന്നും വ്യതിചലിക്കാൻ അദ്ദേഹം കൂട്ടാക്കിയില്ല എന്ന് മാത്രമല്ല, സുഹ്രാവർദ്ദി ജീവിച്ചിരിക്കുന്ന രക്തസാക്ഷിയാണ് എന്ന് പൊതുജന മദ്ധ്യത്തിൽ പറയുകയും ചെയ്തു. യാതൊരു അത്ഭുതത്തിനും വകയില്ലാതെ തന്നെ രണ്ട് മാസത്തിന് ശേഷം നോഖാലിയിലും തിപ്പേറയിലും മുസ്ലീം ഭ്രാന്ത് കലർന്ന തീഷ്ണമായ ലഹള അരങ്ങേറി. ആര്യസമാജത്തിന്റെ കണക്കുകൾ പ്രകാരം 30000 (മുപ്പതിനായിരം) ഹിന്ദുക്കളെ ബലമായി ഇസ്ലാമിലേയ്ക്ക് മതപരിവർത്തനം ചെയ്തു. 300000 (മൂന്ന് ലക്ഷം) ഹിന്ദുക്കളെ അംഗവൈകല്യം വരുത്തുകയോ കൊലപ്പെടുത്തുകയോ ചെയ്തു. കോടിക്കണക്കിന് രൂപയുടെ സ്വത്തുക്കൾ കൊള്ളയടിക്കുകയും നശിപ്പിക്കുകയും ചെയ്തു. ഗാന്ധിജി അപ്പോൾ നോഖാലി ജില്ലയിലേയ്ക്ക് ഒരു വിനോദയാത്രക്ക് പോകുവാൻ സ്വയം തയ്യാറായി. സുഹ്രാവർദ്ദി തനിക്ക് സംരക്ഷണം നൽകും എന്ന് ഗാന്ധിജിക്ക് നല്ല ഉറപ്പുണ്ടായിരുന്നു. അല്ലെങ്കിൽ നോഖാലിയിൽ കാലുകുത്താൻ ഗാന്ധിജി ധൈര്യപ്പെടുമായിരുന്നില്ല. വർഗ്ഗീയ വിഷത്തിന്റെയും പക്ഷപാതത്തിന്റെ ചെകുത്താനുമായ സുഹ്രാവർദ്ദി പ്രധാനമന്ത്രി ആയിരുന്നപ്പോഴാണ് കൊള്ളയും ലഹളയും ജീവനാശവും നടപ്പിലാക്കിയത്. അത്തരത്തിലൊരു മൃഗത്തിനാണ് ആവശ്യപ്പെടതെ തന്നെ രക്തസാക്ഷി പട്ടം ഗാന്ധിജി ചാർത്തിക്കൊടുത്തത്.

(പി) **ഹിന്ദുരാജാക്കന്മാരോടും മുസ്ലീം രാജാക്കന്മാരോടുമുള്ള മനോഭാവം**- ഗാന്ധിയൻ അനുഭാവികൾ ജയ്പൂർ, ഭാവ്നഗർ, രാജ്കോട്ട് എന്നിവിടങ്ങളിലെ രാജകുമാരന്മാരെ അപമാനിച്ചു. രാജാക്കന്മാർക്കെതിരെ കാശ്മീരിലുള്ള വിഘടനവാദികളുടെ ലഹളകളെ പിന്തുണയ്ക്കുകയും ചെയ്തു. ഈ മനോഭാവത്തിന്റെ പിന്നിലുള്ളത് ഗാന്ധിയുടെ മുസ്ലീം സേറ്റിനോടുള്ള മൂത്തപ്രേമം തന്നെ ആയിരുന്നു. മുസ്ലീം ലീഗിന്റെ രഹസ്യപദ്ധതി ഇതിന് പിന്നിൽ പ്രവർത്തിച്ചിരുന്നു. അതിന്റെ ഫലമായി വിക്രം കലണ്ടറിലെ ദ്വിവർഷാഘോഷങ്ങൾ

രാജാവ് നാലുവർഷം മുൻപ് തന്നെ ഒഴിവാക്കിയിരുന്നു. മുസ്ലീം ലഹള പൂർണ്ണമായും വർഗ്ഗീയമായിരുന്നു. മഹാരാജവ് തികച്ചും വിശാലഹൃദയനും ദീർഘവീക്ഷണം ഉള്ളവനും ആയിരുന്നു. പദ്ധതി പ്രകാരം ലീഗ് ലഹള അഴിച്ചു വിടുകയും ഏതാനും മുസ്ലീങ്ങൾക്ക് ഗുരുതരമായി പരുക്കേൽക്കുകയും ചെയ്തു. ഗാന്ധിജി ഉടൻ ഓടിയെത്തുകയും മഹാരാജാവിനെതിരെ പരുഷമായ വാക്കുകളാൽ ആക്രമണം നടത്തുകയും ചെയ്തു. സത്യത്തിൽ ഇതിൽ അദ്ദേഹത്തിന് യാതൊരു പങ്കും ഉണ്ടായിരുന്നില്ല.

(ക്യൂ) **ഗാന്ധിജി നിരാഹാരം നടത്തി തന്റെ ക്ഷമത തെളിയിക്കുന്നു**- രാഷ്ട്രീയമായി അഭിമുഖം നടത്തുവാൻ അനുവദിക്കാതെയും സന്ദർശകരെ അനുവദിക്കാതെയും 1943ൽ ഗാന്ധിജി അവസാനം വരെ നിരാഹാരം നടത്തുകയും അടുത്ത ബന്ധുക്കളെയും സുഹൃത്തുക്കളെയും മാത്രം സുഖവിവരം അന്വേഷിക്കാൻ അനുവദിക്കുകയും ചെയ്തു. മി. സി. രാജഗോപാലാചാരി അദ്ദേഹത്തിന്റെ നിരാഹാര സ്ഥലത്ത് നുഴഞ്ഞ് കയറുകയും പാക്കിസ്താന്റെ രൂപരേഖ വിരിയിക്കാൻ വയ്ക്കുകയും ചെയ്തു. ഗാന്ധിജി ജിന്നയുമായി വിലപേശാൻ അദ്ദേഹത്തെ നിർദേശിച്ച് വിട്ടു. പിന്നീട് 1944 ൽ ഇതിന്റെ ബാക്കിഭാഗ വിലപേശൽ ഗാന്ധിജി നടത്തുകയും ഇന്ന് കാണുന്ന പാക്കിസ്ഥാൻ രൂപം കൊള്ളുകയും ചെയ്തു. ഗാന്ധിജി എല്ലാ ദിനവും ജിന്നയുടെ ഭവനത്തിൽ പോകുകയും അദ്ദേഹത്തെ പുകഴ്ത്തുകയും പതപ്പിച്ചിച്ചും പുണർന്നും നോക്കിയെങ്കിലും ജിന്ന ഈ മുഖസ്തുതിയിൽ പാകിസ്താൻ എന്ന റാത്തൽ മാംസം ഉപേക്ഷിക്കാൻ കൂട്ടാക്കിയില്ല. അങ്ങിനെ ഹിന്ദു മുസ്ലീം ഐക്യത്തിന്റെ വേഗത എതിർദിശയിൽ നല്ല പുരോഗതി പ്രാപിച്ചു.

(ആർ) **ദേശായ് - ലിയാക്കത്ത് കരാർ**- (1) 1945ൽ കുപ്രസിദ്ധമായ ദേശായ്-ലിയാക്കത്ത് കരാർ നിലവിൽ വന്നു. ഇത് കോൺഗ്രസ്സ് ജനാധിപത്യ സംവിധാനത്തിന്റെ ശവപ്പെട്ടിയിൽ അവസാനത്തെ ആണിയടിച്ചു. ഈ കരാർ പ്രകാരം ഡൽഹി കോൺഗ്രസ്സ് കേന്ദ്ര ലെജിസ്ലേറ്റീവ് അസംബ്ലി അംഗമായ ഭൂലാഭായ് ദേശായിയും അസം-ബ്ലിയിലെ ലീഗ് നേതാവായ ലീഗ് നേതാവായ ലിയാക്കത്ത് അലി ഖാനും ഒരുമിച്ച് ബ്രിട്ടീഷ് ഗവണ്മെന്റിനോട് യുദ്ധാരംഭം മുതൽ നില നിൽക്കുന്ന ഭരണസ്തംഭനത്തിന് തീർപ്പുണ്ടാക്കണം എന്ന് ആവശ്യ

പ്പെട്ടു. ക്വിറ്റ്- ഇൻഡ്യ തീരുമാനം മുതൽ കോൺഗ്രസ്സുകാരുടെ എതിർപ്പ് ഉണ്ടായിരുന്നതിനാൽ ആരോടും ചർച്ച ചെയ്യാതെ സ്വയം തീരുമാനമെടുക്കാൻ ഭൂലാഭായ് ദേശായ് തീരുമാനിച്ചു. ദേശായ് കോൺഗ്രസ്സിനൊപ്പം മുസ്ലീങ്ങൾക്കും തുല്യപങ്കാളിത്വം വാഗ്ദാനം ചെയ്യുകയും അതുപ്രകാരം വൈസ്രോയി യോഗത്തിനുള്ള ധാരണ ഉണ്ടാക്കുകയും ചെയ്തു. വൈസ്രോയി ലോർഡ് വാവെൽ ഇതുമായി ലണ്ടനിലേയ്ക്ക് പറക്കുകയും അവിടെനിന്നും കീഴാളൻ ഗവണ്മെന്റിന് യോഗം നടത്താനുള്ള അനുമതി നേടി കൊണ്ടു വരികയും ചെയ്തു. ഔദ്യോതികമായ പ്രഖ്യാപനം ഇക്കാര്യത്തിൽ ഉണ്ടായപ്പോൾ ജനാധിപത്യവും ദേശീയതയും ചവറ്റുകുട്ടയിൽ ഉപേക്ഷിച്ച് കോൺഗ്രസ്സ് രാഷ്ട്രീയ പാർട്ടി ആയിക്കൊണ്ട് ജനങ്ങളെ വഞ്ചിച്ചത് കേട്ട് ജനങ്ങൾ ഞെട്ടിപ്പോയി. കോൺഗ്രസ്സ് ഇൻഡ്യൻ ജനാധിപത്യത്തെ പിന്തള്ളുകയും എല്ലാവിധ ന്യായങ്ങളിൽ നിന്നും തത്വങ്ങളിൽ നിന്നും വ്യതിചലിക്കുകയും ചെയ്തു. എന്നാൽ ഇത് വെളിവാക്കപ്പെട്ടപ്പോൾ മഹാതമ കോൺഗ്രസ്സിനെ അനുഗ്രഹിച്ചു. അദ്ദേഹത്തിന്റെ പ്രവർത്തികൾ അദ്ദേഹത്തിന് ഇതിനെപ്പറ്റി മുൻകൂട്ടി അറിയാമായിരുന്നു എന്നത് വെളിവാക്കുന്നതായിരുന്നു. കോൺഗ്രസ്സ് പാർട്ടിയുടെ പൂർണ്ണ പിന്തുണയോടെ കരാർ പ്രകാരം 25% ഉള്ള ജനവിഭാഗം 50% ആയി കണക്കാക്കപ്പെടുകയും 75% ഉള്ള ഹിന്ദു ജനത 50% ആയി തരം താഴ്ത്തപ്പെടുകയും ചെയ്തു. വൈസ്രോയി മുന്നോട്ട് വച്ച യോഗതീരുമാനങ്ങൾ ചുവടെ:-

1. കോൺഗ്രസ്സും മറ്റ് എല്ലാ രാഷ്ട്രീയ പാർട്ടികളും അയോഗ്യമാക്കപ്പെട്ട തങ്ങളുടെ ഭാഗം ജപ്പാനെതിരെയുള്ള യുദ്ധത്തിൽ ജയം കാണുന്നതുവരെ ബ്രിട്ടനെ പിന്തുണച്ച് നികത്തുക.

2. ഗവണ്മെന്റും കോൺഗ്രസ്സും മുസ്ലീം ലീഗും ചേർന്ന 5 പേർ അടങ്ങുന്ന ഒരു സമിതി ഉണ്ടായിരിക്കും. ഇതുകൂടാതെ നിരാശരാക്കപ്പെട്ട വിഭാഗങ്ങളുടെയും സിഖ്കാരുടെയും പ്രതിനിധികളും ഉണ്ടായിരിക്കും.

3. ക്വിറ്റ് ഇൻഡ്യാ പ്രക്ഷോഭം നിബന്ധനകൾ ഇല്ലാതെ പിൻവലിക്കണം. കോൺഗ്രസ്സ് വിസമ്മതിച്ചാൽ നടപടി ഉണ്ടാവുന്നതാണ്.

4. ഭരണസമിതിയുടെ രൂപികരണം ഇൻഡ്യാ ഗവണ്മെന്റിന്റെ 1935 ലെ ചട്ടം അനുസരിച്ചുള്ളതായിരിക്കും.

5. പുതിയ ഭരണ സംവിധാനം അനുസരിച്ച് ഗവർണ്ണറും വൈസ്രോയിയും മുൻപ് ഏതോരു സ്ഥാനമാണോ വഹിച്ചിരുന്നത് ആ സ്ഥാനത്ത് തന്നെ തുടരും. വൈസ്രോയി തന്നെ ആയിരിക്കും ഗവണ്മെന്റിന്റെ തലവൻ.

6. യുദ്ധത്തിന് ശേഷം പരിപൂർണ്ണ സ്വാതന്ത്ര്യം എന്നത് അസംബ്ലിയിലെ സംഘടിതമായ അംഗങ്ങൾ ചേർന്ന് തീരുമാനിക്കും.

7. ഇത് മുഴുവൻ വ്യതിയാനം വരുത്താതെ അംഗീകരിച്ചാൽ വൈസ്രോയി ഉടമ്പടി (2)ൽ പറഞ്ഞ പ്രകാരം ഭരണ സംവിധാനം ഉണ്ടാക്കുകയും ഇൻഡ്യക്കാരെ എങ്ങിനെ ഭരിക്കണം എന്ന ഭരണഘടന പ്രഖ്യാപിക്കുകയും ചെയ്യും.

8. മൂന്ന് വർഷങ്ങൾക്ക് മുൻപ് ആരംഭിച്ച പൂർണ്ണ സ്വാതന്ത്ര്യത്തിന് വേണ്ടിയുള്ള ക്വിറ്റ് ഇൻഡ്യാ പ്രക്ഷോഭം വഴി ലഹളക്ക് ആഹ്വാനം ചെയ്യുകയും 'ചെയ്യുക അല്ലെങ്കിൽ മരിക്കുക' മുദ്രാവാക്യങ്ങൾ ജനത്തിന് പകർന്ന് നൽകിയതടക്കമുള്ള കാര്യങ്ങൾ അവരുടെ ആവശ്യങ്ങൾ ഉൾപ്പടെ ബ്രിട്ടീഷ് വൈസ്രോയിക്ക് സമർപ്പിക്കുകയും അദ്ദേഹം അത അംഗീകരിക്കുകയും ചെയ്തിട്ടുണ്ട്.

സത്യത്തിൽ ക്വിറ്റ് ഇൻഡ്യാ പ്രക്ഷോഭം പരാജയപ്പെടുകയും കോൺഗ്രസ്സ് പാർട്ടി മറ്റ് പ്രക്ഷോഭങ്ങൾക്ക് തയ്യാറായിരുന്നാലും ഇല്ലെങ്കിലും അത് നടപ്പിലാക്കാൻ കഴിയാതെ വരികയും ചെയ്തു. ഇതിന്റെ മുഴുവൻ ഗുണഭോക്താവ് ജിന്നയും മുസ്ലീം ലീഗും മാത്രമായിരുന്നു. അദ്ദേഹത്തിന് മുസ്ലീം പ്രതിനിധാനം 50% മുന്നോട്ടുള്ള ചർച്ചകളിൽ ലഭിച്ചു. ഹിന്ദു-മുസ്ലീം ഐക്യം തകർന്നടിയുകയും പാക്കിസ്താൻ എന്ന രണ്ട് രാജ്യ സിദ്ധാന്തം അംഗീകരിക്കപ്പെടുകയും ചെയ്തു.

(എസ്) **കാബിനെറ്റ് മിഷന്റെ പദ്ധതി-** 1946 ന്റെ ആദ്യകാലങ്ങളിൽ കാബിനെറ്റ് മിഷൻ എന്ന പേരിൽ ഒരു പദ്ധതി നടപ്പിലാക്കി. മിഷനിൽ അന്നത്തെ ഇൻഡ്യൻ സ്റ്റേറ്റ് സെക്രട്ടറി ആയിരുന്ന ലോഡ് ലോറൻസും യുദ്ധമന്ത്രി ആയിരുന്ന അലക്സാണ്ടറും, സർ സ്റ്റഫ്

ഫോഡ് ക്രിപ്പ്സും അംഗങ്ങളായിരുന്നു. അന്നത്തെ ബ്രിട്ടീഷ് പ്രധാന മന്ത്രി ആയിരുന്ന മി. അറ്റ്ലീ വാചാലമായ ഭാഷയിൽ പൊതുവായ പദ്ധതി പ്രകാരം ഇൻഡ്യയ്ക്ക് ബ്രിട്ടൻ ഭരണം വിട്ടുനൽകാൻ തയ്യാറാ ണ് എന്ന് വിളമ്പരം ചെയ്തു. ഈ പദ്ധതി തികച്ചും മാരകമായ ഒന്നാ യിരുന്നു. കോൺഗ്രസ്സ് ഏകീകൃത ഇൻഡ്യക്കായി നിലകൊണ്ടെങ്കി ലും അതിൽ നിശ്ശേഷം ആത്മാർത്ഥതയോ ദൃഢതയോ ഉണ്ടായിരു ന്നില്ല. എന്നാൽ ജിന്ന ഇൻഡ്യയുടെ വിഭജനത്തിനായി ഉറച്ച് നിന്നു. പരസ്പര വിരുദ്ധമായ ആവശ്യങ്ങൾ ആയതിനാൽ മിഷൻ അസാദ്ധ്യ മാകുകയും വീണ്ടും ഇരുകക്ഷികളെയും ഉൾപ്പെടുത്തി ചർച്ച നടത്തി യ ശേഷം മിഷൻ അവരുടെ സ്വന്തം തീരുമാനം 15 മെയ് 1946 ൽ പുറപ്പെടുവിച്ചു. ഇത് നിരാകരിക്കപ്പെടുകയും നിരാകരിക്കുന്നതിന് 10 കാരണങ്ങൾ ചൂണ്ടിക്കാട്ടപ്പെടുകയും ചെയ്തു. എന്നാൽ കോൺഗ്ര സ്സ് ഉന്നയിച്ച ഏകീകൃത ഇൻഡ്യയ്ക്ക് ബദലായി പാക്കിസ്താൻ എന്ന ആശയത്തിനുമേൽ ജിന്ന പിൻവാതിലൂടെ വിജയം നേടിയിരു ന്നു. ഖണ്ഡിക 15ൻ പ്രകാരം മിഷൻ നിർദ്ദേശിച്ച ആറ് കാരണങ്ങ ളിന്മേൽ ബ്രിട്ടിഷ്ഗവണ്മെന്റ് സ്വതന്ത്ര ഇൻഡ്യയുടെ ഭരണഘടന തയ്യാറാക്കി. ഈ ആറുകാരണങ്ങളും ഏകീകൃത സ്വതന്ത്ര ഇൻഡ്യ എന്നത് നിലനിൽക്കപ്പെടാതിരിക്കാനും ഭരണഘടന തിരഞ്ഞെടുപ്പ് അംഗങ്ങളാൽ അംഗീകരിക്കപ്പെടത്ത തരത്തിലും ആയിരുന്നു തയ്യാ റാക്കിയിരുന്നത്. കോൺഗ്രസ്സ് ക്വിറ്റ് ഇൻഡ്യാ പ്രസ്ഥാനം ഉപേക്ഷിച്ച തോടെ തികച്ചും തറപറ്റിയിരുന്നു. ഉണ്ടായിരുന്നത് ദേശീയതയുടെ ഒരു പുകമറ മാത്രമായിരുന്നു. ഫലത്തിൽ മിഷൻ തീരുമാനിക്കുന്നതു വഴി ഇൻഡ്യയെ വിഭജിച്ച് പാക്കിസ്താന്റെ രൂപീകരണം കോൺഗ്രസ്സി നാൽ ഏതാണ്ട് ഉറപ്പാക്കപ്പെട്ടിരുന്നു. കോൺഗ്രസ്സ് പദ്ധതി അംഗീകരി ച്ചെങ്കിലും ഗവണ്മെന്റ് രൂപികരിക്കുന്നതിനോട് വിസമ്മതം പ്രകടിപ്പി ച്ചു. അതിനുള്ള ദീർഘവും ഹസ്വവുമായ കാരണം, കോൺഗ്രസ്സ് ഗവണ്മെന്റ് രൂപീകരണത്തിന് സമ്മതിച്ച് ചെന്നാൽ തീരുമാനങ്ങൾ മുഴുവൻ നിബന്ധനകൾ ഇല്ലാതെ അംഗീകരിക്കേണ്ടിവരുമായിരുന്നു. ജിന്ന ബ്രിട്ടീഷ് ഗവണ്മെന്റിന്റെ ചതിയെ അധിക്ഷേപിക്കുകയും നേർ ക്ക് നേർ എന്ന നിലയിൽ മുസ്ലീം ലീഗിനാൽ ഡയറക്റ്റ് ആക്ഷൻ കൗൺസിൽ രൂപികരിക്കുകയും ചെയ്തു. ബംഗാൾ, ബോംബേ, ബീഹാർ, പഞ്ചാബ് തുടങ്ങിയുള്ള മറ്റിടങ്ങളിൽ ഉൾപ്പടെ മുസ്ലീങ്ങൾ കൊള്ളയും കൂട്ടക്കൊലയും തീവയ്പ്പും ബലാത്സംഗങ്ങളും നടത്തി.

അതിന്റെ തീഷ്ണത മുൻപ് ഒരിക്കലും നടന്നിട്ടില്ലാത്ത വിധത്തിൽ ആയിരുന്നു. ബലിയായതിൽ ഭൂരിഭാഗവും എല്ലായിടത്തും ഹിന്ദുക്കൾ തന്നെ ആയിരുന്നു. കോൺഗ്രസ്സുകാർ ഷണ്ഡന്മാരെ പോലെ നോക്കി നിന്നു. ഒരിടത്തും ഹിന്ദുക്കൾക്ക് സംരക്ഷണം നൽകാൻ അവർക്കായില്ല. ഗവർണ്ണർ ജനറൽ 1935 ലെ സമാധാനവും സ്വസ്ഥവുമായ സാമൂഹികാന്തരീക്ഷം തകർക്കുന്നവർക്കെതിരെ നടപടി എടുക്കുന്ന നിയമം അനുസരിച്ച് അധികാരം പ്രയോഗിക്കുന്നതിന് പകരം നോക്കി നിന്നു. ലക്ഷക്കണക്കിന് ആളുകൾ കൊല്ലപ്പെട്ടു. ആയിരക്കണക്കിന് സ്ത്രീകളെയും പെൺകുട്ടികളെയും മുസ്ലീം ജിഹാദി മതഭ്രാന്തന്മാർ തട്ടിക്കൊണ്ട് പോയി. ഒരുപാട് പേരെ കാണാതായി. ആയിരക്കണക്കിന് സ്ത്രീകൾ ബലാത്സംഗം ചെയ്യപ്പെട്ടു. നൂറുകണക്കിന് കേടിക്ക് മേൽ വസ്തുവകകൾ കൊള്ളയടിക്കപ്പെട്ടു. തീവയ്ക്കപ്പെട്ടു, നശിപ്പിക്കപ്പെട്ടു. മഹാത്മയുടെ ഹിന്ദു-മുസ്ലീം ഐക്യ ലക്ഷ്യം അകന്ന് അകന്ന് പോയിക്കൊണ്ടിരുന്നു.

(ടി) **കോൺഗ്രസ്സ് ജിന്നയ്ക്ക് മുന്നിൽ കീഴടങ്ങുന്നു**–പിന്നീടുള്ള കാലങ്ങളിൽ കോൺഗ്രസ്സ് തരം താഴ്ന്ന് ജിന്നയുടെ മുന്നിൽ അടിമയായി നിൽക്കുകയും പാക്കിസ്ഥാൻ എന്ന കുന്തമുനയെ പരിപൂർണ്ണമായി അംഗീകരിക്കുകയും ചെയ്തു. പിന്നീട് നടന്നതെല്ലാം വളരെ വ്യക്തമാണ്. ഈ ചരട് വലികളെല്ലാം നടത്തിയത് ഗാന്ധിജി ആണ്. അദ്ദേഹത്തിന്റെ മുസ്ലീങ്ങളോടുള്ള മതിഭ്രമമാണ്. പുറത്താക്കപ്പെട്ട ഹിന്ദുക്കൾക്ക് വേണ്ടി അദ്ദേഹം ഒരിക്കൽപ്പോലും ശബ്ദിക്കുകയോ സഹാനുഭൂതി പ്രകടമാക്കുകയോ ചെയ്തിട്ടില്ല. അദ്ദേഹത്തിന്റെ കണ്ണിൽ മനുഷ്യത്വം എന്നാൽ മുസ്ലീം മനുഷ്യത്വം എന്നത് മാത്രമായിരുന്നു. ഹിന്ദുക്കളെ അദ്ദേഹത്തിന്റെ കണ്ണിൽ പിടിച്ചിരുന്നില്ല. ഇത്രയും ഹീനമായ കാര്യങ്ങളെല്ലാം നടന്നിട്ടും ഗാന്ധി മൗനമായിരുന്നത് കണ്ട് ഞാൻ ഞെട്ടിയിരുന്നു.

(യു) **പാകിസ്താനെക്കുറിച്ചുള്ള അവ്യക്തമായ പ്രസ്താവന**– ഗാന്ധി അദ്ദേഹത്തിന്റെ ഒരു ലേഖനത്തിൽ പേരിനുമാത്രം വ്യക്തം എന്നരീതിയിൽ പാക്കിസ്താനെ വിമർശിച്ചു. മുസ്ലീങ്ങൾക്ക് പാക്കിസ്താൻ വേണമെങ്കിൽ എന്ത് വിലകൊടുത്തും അത് അവർ നേടും! ആർക്കും അവരെ തടയാനാവില്ല. എന്താണ് ആ പ്രസ്താവനയിലൂടെ മഹാത്മ ഉദ്ദേശിച്ചത് എന്ന് അദ്ദേഹത്തിന് മാത്രമേ അറിയുകയുള്ളു.

പ്രവചനമാണോ? പ്രസ്താവനയാണോ? തിരസ്കരിക്കലാണോ? അല്ലെങ്കിൽ പാക്കിസ്താനുവേണ്ടിയുള്ള ആവശ്യം ഉന്നയിക്കലായിരുന്നോ അത്?

(വി) **കാശ്മീർ രാജാവിനോടുള്ള ദുഷിച്ച ഉപദേശം**- കാശ്മീരിന്റെ കാര്യത്തിൽ ഗാന്ധിജി വീണ്ടും വീണ്ടും ഷൈഖ് അബ്ദുള്ള തന്നെയാവണം കാശ്മീർ ഭരണാധികാരി എന്ന് പ്രഖ്യാപനം നടത്തിക്കൊണ്ടിരുന്നു. മുസ്ലീങ്ങൾ ഭൂരിപക്ഷം ആകാതെയോ പ്രത്യേക കാരണമില്ലാതെയോ ബനാറസ് രാജാവ് ഭരണം ഒഴിയുകയില്ല. ഇതിൽ ഹിന്ദു ഭൂരിപക്ഷം ഉള്ള ഹൈദരാബാദിന്റെ കാര്യത്തിൽ നിന്നും തികച്ചും യോജിക്കാത്ത തരത്തിലുള്ള വികൃതമായ മനോഭാവമാണ് ഗാന്ധിജി പുലർത്തിയിരുന്നത്. ഹൈദരാബാദിലെ ഭരണാധികാരിയായ നിസാമിനോട് അധികാരം ഒഴിഞ്ഞ് മക്കയ്ക്ക് പോകാൻ ഗാന്ധി പറഞ്ഞില്ല.

(ഡബ്ല്യു) **മൗണ്ട് ബാറ്റൻ ഇൻഡ്യ കീറിമുറിക്കുന്നു**.- 1946 ആഗസ്ത് 15 മുതൽ മുസ്ലീം ലീഗിന്റെ മതസൈന്യമായ ജിഹാദികൾ ഹിന്ദുക്കളെ എവിടെയായാലും കിട്ടുന്ന മാത്രയ്ക്ക് കൊല്ലുകയും കൊള്ളയടിക്കുകയും നശിപ്പിക്കുകയും ചെയ്തു കൊണ്ടിരുന്നു. വൈസ്രോയി ആയിരുന്ന ലോഡ് വാവൽ സംഭവിക്കുന്നതിനെക്കുറിച്ച് ചിന്താകുലനും നിരാശനും ആയി. എന്നാൽ കൂട്ടക്കൊല ഒഴിവാക്കാൻ ഗവണ്മെന്റ് ഓഫ് ഇൻഡ്യാ ആക്ട് 1935 പ്രകാരമുള്ള അധികാരം ഉപയോഗിക്കാൻ അദ്ദേഹം തയ്യാറായില്ല. ഡക്കാനിലുള്ള ചെറിയ പ്രതികരണങ്ങളിൽ നിന്നും ഹിന്ദുരക്തം ബംഗാൾ മുതൽ കറാച്ചി വരെ ഒഴുകി. സെപ്തംബർ 2, 1946 മുതൽ എല്ലാ സമയത്തും അധികാരത്തിലുണ്ടായിരുന്ന സങ്കര ഗവണ്മെന്റ് ഐക്യത്തിൽ ഒത്തുപോയി. മുസ്ലീം ലീഗ് പങ്കാളിത്തം 50% ഉള്ളതിനാൽ ഏതെങ്കിലും തരത്തിലുള്ള വിയോജിപ്പ് ഗവണ്മെന്റിന്റെ പ്രവർത്തനം അസാദ്ധ്യമാക്കുമായിരുന്നു. ഈ സന്ധിയിലൂടെ ഗവണ്മെന്റിന്റെ കീഴിൽ മുസ്ലീം ലീഗ് ചെയ്യാവുന്ന ക്രൂരകൃത്യങ്ങൾ എല്ലാം ചെയ്തു കൊണ്ടിരുന്നു. അവർ ചതിയന്മാരും രാജ്യദ്രോഹികളും ആയിക്കൊണ്ടിരുന്നു. ഗാന്ധിജിയുടെ കീഴിൽ അവർ അങ്ങിനെ തന്നെ ആയിരുന്നു. ഇതിന് തീർപ്പുണ്ടാക്കാൻ കഴിഞ്ഞില്ലെങ്കിൽ രാജിവയ്ക്കാൻ ലോഡ് വാവൽ തീരുമാനിച്ചു. അദ്ദേഹത്തിന് കുറച്ച് മനസാക്ഷി ഉണ്ടായിരുന്നതിനാൽ ഇൻഡ്യയുടെ വിഭജനത്തിന് കൂട്ടുനിൽക്കാൻ അദ്ദേഹത്തിന് കഴിഞ്ഞിരുന്നില്ല. അദ്ദേഹം

ഇത് അനാവശ്യവും അനഭികാമ്യവുമാണെന്ന് പരസ്യമായി പറയുക യുണ്ടായി. അതിന് ലോഡ് മൗണ്ട് ബാറ്റൻ അദ്ദേഹത്തിന്റെ രാജികൊണ്ടാണ് മറുപടി പറഞ്ഞത്. ലോഗ് രാജാവ് സ്റ്റേറാർക്ക് രാജാവിന്റെ അനുയായി ആയിരുന്നു. അദ്ദേഹം തെക്ക്-കിഴക്കൻ ഏഷ്യയുടെ കമാൻഡറും സാഹസത്തിനും മർക്കടമുഷ്ടിക്കും പേരുകേട്ട സൈനീകമേധാവി കൂടി ആയിരുന്നു. അദ്ദേഹം ഇൻഡ്യയിൽ '' ചെയ്യുക അല്ലെങ്കിൽ മരിക്കുക'' എന്ന തീരുമാനവുമായി വന്നു. ഇൻഡ്യയെ കീറി മുറിച്ച് ചെയ്യുവാനുള്ളത് അദ്ദേഹം ''ചെയ്തു''. കൂട്ടക്കൊലയോട് അദ്ദേഹത്തിന് തികച്ചും വിഭിന്നമായ നിലപാട് ആണ് ഉണ്ടായിരുന്നത്. ഹിന്ദുക്കളെ കൊന്ന് അദ്ദേത്തിന്റെ കണ്ണിനും മൂക്കിനും താഴെ മുസ്ലീങ്ങൾ രക്തം കൊണ്ട് നദി ഒഴുക്കി. അദ്ദേഹം കരുതി അദ്ദേഹത്തിന്റെ എതിരാളികൾ അത്രയും കുറഞ്ഞു കിട്ടി. ഭൂരിഭാഗം ഹിന്ദുക്കൾ ആയതിനാൽ കൂടുതൽ ഹിന്ദുക്കൾ കൊലചെയ്യപ്പെട്ടാൽ കൂടുതൽ വിജയം നേടി എന്ന് ഉറപ്പിക്കാം. അദ്ദേഹത്തിന്റെ യുക്തി സംഗ്രഹത്തിലെത്തിക്കാൻ അദ്ദേഹം പ്രേരണ നൽകുകയും ചെയ്തു. അധികാരം കൈമാറ്റം ചെയ്യുന്നതിനും വളരെ മുൻപ് ഹിന്ദുക്കളുടെ കൂട്ടക്കൊലപാതക മൊത്തക്കച്ചവടം മുഴുവൻ പ്രഭാവം കൈകൊണ്ടു. ദേശീയതയും ജനാധിപത്യവും പ്രസംഗിച്ച കോൺഗ്രസ്സ് ജിന്നയുടെ മുന്നിൽ മുനയൊടിഞ്ഞ കുന്തം പോലെ കീഴടങ്ങി. ഇൻഡ്യ വിഭജിക്കപ്പെട്ടു. 15 ആഗസ്ത് 1947 മുതൽ മൂന്നിലൊന്ന് ഇൻഡ്യയുടെ ഭാഗം നമുക്ക് അന്യദേശമായി മാറി. ലോഡ് മൗണ്ട്ബാറ്റൻ കോൺഗ്രസ്സ് സമ്മേളനങ്ങളിൽ ഇൻഡ്യകണ്ട ഏറ്റവും വലിയവനും ബഹുമാന്യനും ആയ വൈസ്രോയിയും ഗവർണ്ണർ ജനറലും ആണന്ന് കാണിക്കുവാൻ പങ്കെടുത്തു. 10 മാസങ്ങൾക്ക് മുൻപ് 30 ജൂൺ 1948ന് അദ്ദേഹം നാം സ്വയം ഭരണാവകാശം എന്ന് വിളിക്കുന്ന വസ്തുത ഇൻഡ്യയ്ക്ക് സമ്മാനമായി നൽകിയിരുന്നു. ഇതാണ് ഗാന്ധിജി ആഗ്രഹിച്ചിരുന്ന അദ്ദേഹത്തിന്റെ 30 വർഷത്തെ വെല്ലുവിളിക്കാനില്ലാത്ത നേതൃത്വം കൊണ്ട് ലഭിച്ചതും കോൺഗ്രസ്സ് പാർട്ടി ''സ്വാതന്ത്ര്യം'' എന്ന് വിളിക്കുന്നതും. ലോകചരിത്രത്തിൽ എങ്ങും തന്നെ ഈ നിഷ്ഠൂരമായ കൂട്ടക്കൊലയെ കണ്ടില്ലന്ന് നടിച്ച് അതിനുപകരം ''സ്വാതന്ത്ര്യം'' ''സമാധാനപരമായ അധികാര കൈമാറ്റം'' എന്ന് വിളിക്കുന്ന സന്ദർഭം ഉണ്ടായിട്ടുണ്ടാവുകയില്ല. 1946, 1947, 1948 തുടങ്ങിയ കാലഘട്ടങ്ങളിൽ സംഭവിച്ച കൂട്ടക്കൊലകളെ സമാധാനപൂർണ്ണം എന്ന് വിളി

ക്കുമെങ്കിൽ മറ്റൊരു അത്ഭുതം നടന്നിരുന്നെങ്കിൽ അതിനെ അക്രമം എന്ന് വിളിക്കേണ്ടി വന്നേനെ. ഹിന്ദു-മുസ്ലീം ഐക്യം എന്ന കുമിള പൊട്ടി മതപരവും വർഗ്ഗീയവുമായ അവസ്ഥയിലൂടെ ഏകീകൃത ഇൻഡ്യയുടെ എല്ലാം നശിപ്പിച്ചു. നെഹ്രുവിന്റെയും കൂട്ടാളികളുടെ യും അനുമതിയോടെയാണ് ഇതെല്ലാം മുസ്ലീം ലീഗ് നേടിയെടുത്തത്. - ഇന്ന് അവർ പറയുന്നു സ്വാതന്ത്ര്യം നേടിയെടുത്തത് അവർ അനുഭ വിച്ച ത്യാഗത്തിലൂടെ ആണ് എന്ന്. ആരുടെ ത്യാഗം?.

(എക്സ്) **ഗാന്ധിജിയും ഗോവധവും**- ഗോസംരക്ഷണം എന്ന തീവ്രമായ ആഗ്രഹം ഗാന്ധിജി പ്രകടിപ്പിച്ചിരുന്നു. എന്നാൽ അതിനു വേണ്ടി ജീവിതത്തിൽ ഒരിക്കൽ പോലും അദ്ദേഹം തുനിഞ്ഞിട്ടില്ല. എന്നാൽ വിപരീതമായി ഗോവധം നിരോധിക്കുന്നതിനെ പിന്തുണ ക്കാൻ അദ്ദേഹത്തിന് കഴിയുകയില്ല എന്ന് അദ്ദേഹം പ്രസംഗിക്കുക യുണ്ടായി. അദ്ദേഹത്തിന്റെ പ്രസംഗത്തിന്റെ പ്രസക്തഭാഗം ചുവടെ:-

‘‘ ഇന്ന് രാജേന്ദ്രബാബു എന്നോട് പറയുകയുണ്ടായി, ഗോവധം നിരോധിക്കണം എന്ന് ആവശ്യപ്പെട്ട് കൊണ്ടുള്ള 50000 പോസ്റ്റ് കാർഡുകളും, 20-30000 ടെലഗ്രാമുകളും അദ്ദേഹത്തിന് ലഭിച്ചു എന്ന്. ഇതുമായി ബന്ധപ്പെട്ട് മുന്നും ഞാൻ നിങ്ങളോട് സംസാരിച്ചിട്ടുണ്ട്. എന്നിട്ടും നിങ്ങൾ എന്തിനാണ് ഇത്രയധികം കത്തുകളും ടെലഗ്രാമു കളും എനിക്ക് അയയ്ക്കുന്നത്?. അതുകൊണ്ട് ഒരു പ്രയോജനവും ലഭിക്കുവാൻ പോകുന്നില്ല. ഇൻഡ്യയിൽ നിയമപ്രകാരം ഗോവധം നിരോധിച്ചിട്ടില്ല. എങ്ങിനെയാണ് എന്റെ ആഗ്രഹം സ്വന്തം ഇഷ്ടത്തിന് ഗോവധം നടത്തുന്ന ഒരുവനിൽ അടിച്ചേൽപ്പിക്കുന്നത്?. ഇൻഡ്യ ഹിന്ദുക്കളുടെതുമാത്രമല്ല. മുസ്ലീം, ക്രിസ്ത്യൻ, പാർസി, എല്ലാവരും ഇവിടെ ജീവിക്കുന്നവരാണ്. ഇൻഡ്യ ഹിന്ദുക്കളുടേത് മാത്രമായിത്തീ രണം എന്ന് ഹിന്ദുക്കളുടെ ആവശ്യം തെറ്റാണ്. ഈ നാട് ഇവിടെ ജീവിക്കുന്ന എല്ലാവർക്കും അവകാശപ്പെട്ടതാണ്. യാഥാസ്ഥിതികനാ യ ഒരു വൈഷ്ണവ ഹിന്ദുവിനെ എനിക്ക് അറിയാം. അദ്ദേഹം തന്റെ കുട്ടിക്ക് മാട്ടിറച്ചി സൂപ്പ് കൊടുക്കാറുണ്ട്.

(വൈ) **ത്രിവർണ്ണപതാക നീക്കം ചെയ്യൽ**- ഗാന്ധിജിയുടെ അഭി പ്രായത്തോട് യോജിച്ചുകൊണ്ട് ചക്രമുള്ള ത്രിവർണ്ണപതാക ഇൻഡ്യ യുടെ ദേശീയ പതാകയായി കോൺഗ്രസ്സ് ഗവണ്മെന്റ് സ്വീകരിച്ചി രുന്നു. പതാകയെ ബഹുമാനിക്കുന്ന അനവധി സാഹചര്യങ്ങൾ ഉണ്ടാ

യിരുന്നു. കോൺഗ്രസ്സ് യോഗങ്ങളിൽ ഈ പതാക ഉയർത്തിയിരുന്നു. നൂറുകണക്കിന് ദേശീയ സമ്മേളനങ്ങളിൽ ഈ പതാക ഉയർത്തപ്പെട്ടു. പരേഡ് നടക്കുമ്പോൾ പതാക പിടിച്ചിരുന്നില്ലെങ്കിൽ 'പ്രഭാത ഭേരികൾ' സമ്പൂർണ്ണമാകുമായിരുന്നില്ല. കോൺഗ്രസ്സ് പാർട്ടിയുടെ യാഥാർത്യവും സാങ്കല്പീകവുമായ എല്ലാവിജയങ്ങളിലും വീടുകളും കടകളും എല്ലാം പതാകയാൽ അലങ്കരിക്കുമായിരുന്നു. മുസ്ലീം മതഭ്രാന്തിനുമേൽ വിജയം നേടി ഹിന്ദുക്കളെ സംരക്ഷിച്ച ചത്രപതി ശിവജിയുടെ ഹിന്ദു പതാക ''ഭഗ്വ ജണ്ഡാ'' ഏതെങ്കിലും ഹിന്ദു ഭവനത്തിനുമേൽ കണ്ടാൽ വർഗീയമായി കണക്കാക്കിയിരുന്നു. ഗാന്ധിജിയുടെ ത്രിവർണ്ണ പതാക എതെങ്കിലും ഹിന്ദുസ്ത്രീയെ ലഹളയിൽ നിന്നും സംരക്ഷിക്കുകയോ ഹിന്ദു ക്ഷേത്രം നശിപ്പിക്കുന്നതിൽ നിന്നും തടയുകയോ ചെയ്തിട്ടില്ല. എന്നുമാത്രമല്ല പതാകയെ ബഹുമാനിച്ചില്ല എന്നകാരണത്താൽ പരേതനായ ഭായ് പരമാനന്ദിനെ കോൺഗ്രസ്സുകാർ ഉപദ്രവിക്കുകയും ചെയ്തിട്ടുണ്ട്. സർവ്വകലാശാല വിദ്യാർത്ഥികൾ സർവ്വകലാശാലക്ക് മുകളിൽ പതാക നാട്ടി അതിനോടുള്ള ആദരവ് പ്രകടിപ്പിച്ചിരുന്നു. ബോംബെയിലെ ഒരു മേയറിന് അദ്ദേഹത്തിന്റെ ഭാര്യ നഗരസഭ കാര്യാലയത്തിൽ പതാക ഉയർത്തിയതിനാൽ പദവി നഷ്ടപ്പെട്ടു. അതായിരുന്നു കോൺഗ്രസ്സുകാർക്ക് പതാകയോടുള്ള കൂറ്. 1946ൽ ഭീമമായ ഹിന്ദുകൂട്ടക്കൊലയ്ക്ക് ശേഷം ഗാന്ധിജി നോഖാലിയിലേയ്ക്കും തിപ്പേറിലേയ്ക്കും വിനോദ സഞ്ചാരം നടത്തിയപ്പോൾ അദ്ദേഹത്തിന്റെ താത്കാലീക കുടിലിൽ പതാക ഉയർത്തുകയുണ്ടായി. പക്ഷെ മുസ്ലീങ്ങൾ വന്ന് എതിർത്തപ്പോൾ ഗാന്ധി ഉടൻ അത് മാറ്റുവാൻ ആവശ്യപ്പെട്ടു. ദശലക്ഷക്കണക്കിന് കോൺഗ്രസ്സുകാരുടെ പതാകയോടുള്ള ബഹുമാനം ഒരുക്ഷണത്തിൽ ഇല്ലാതെ ആയി. കാരണം അത് ഒരു മുസ്ലീം മതഭ്രാന്തനെ സന്തോഷിപ്പിക്കുന്നത് ആയിരുന്നു. മഹാനും ഉദാരനുമായ മഹാത്മ ഒരിക്കൽ പോലും ഹിന്ദു-മുസ്ലീം ഐക്യത്തിന്റെ അടുത്ത് പോലും എത്തിയില്ല.

## ഭാഗം മൂന്ന്

# ഗാന്ധിജിയും സ്വാതന്ത്ര്യവും

71. വഞ്ചിതരായ വളരെ വലിയ വിഭാഗം സമരക്കാർ കരുതി ഇൻഡ്യയുടെ സ്വാതന്ത്ര്യസമര പ്രസ്ഥാനം 1914-15 ൽ ഗാന്ധിജിയുടെ ആഗമനത്തോടെ ആരംഭിക്കുകയും 15 ആഗസ്ത് 1947ൽ അത് നിറവേറ്റപ്പെടുകയും ചെയ്തു. കാരണം സ്വാതന്ത്ര്യം ലഭിച്ച അന്നുമുതൽ ചരിത്രത്തിൽ രാഷ്ട്രപിതാവിന്റെ നേതൃത്വത്തിൽ ഇൻഡ്യ സ്വാതന്ത്ര്യ ലബ്ദിതമായി എന്ന് പറഞ്ഞു കൊണ്ടിരുന്നു. ചരിത്രം മുഴുവൻ ആശ്ച ര്യജനകവും കുശാഗ്രതയും നിറഞ്ഞ കെട്ടുകഥകൾ നിറച്ച് കണ്ണടച്ച് വിശ്വസിക്കുന്ന ജനതയെയും രാജ്യത്തെയും വഞ്ചിച്ചു. ഇൻഡ്യയ്ക്ക് സ്വാതന്ത്ര്യം നേടിത്തരുന്നതിന് പകരം ഗാന്ധിജി ഇൻഡ്യയെ കീറി മുറിച്ച് ആയിരക്കണക്കിന് മുറിവുകളിലൂടെ അതിന്റെ രക്തം ഒഴുകുന്നതിന് കാരണക്കാരനായി. ചരിത്രത്തിൽ എന്നും സ്വാതന്ത്ര്യത്തിന് വേണ്ടിയുള്ള പോരാട്ടം നിലനിന്നിരുന്നു. 1818ൽ മറാത്ത രാജധാനി ബ്രിട്ടീഷ് കീഴടക്കിയപ്പോൾ സ്വാതന്ത്ര്യത്തിനുള്ള മുറവിളി അടങ്ങി എന്ന് ബ്രിട്ടൻ കരുതി. എന്നാൽ വടക്കേ ഇൻഡ്യയിൽ പ്രബലത തെളിയിച്ചുകൊണ്ട് സിഖ് ശക്തികൾ ഉയർത്തപ്പെട്ടു. 1857ൽ തയ്യാറാക്കപ്പെട്ട ഗുജറാത്ത് ലഹളയിലൂടെ 1848ൽ സിഖുകാരെ തോൽപ്പിക്കുമ്പോൾ ഒരുവേള അത് പ്രബലശക്തിയായി പരന്ന് തിരിച്ചടി നൽകുകയും ബ്രിട്ടീഷ് രാജധികാരത്തിന്റെ കാലുകളെ വിറപ്പിക്കുകയും രാജ്യം വിടേണ്ടിവരുമോ എന്ന് ബ്രിട്ടീഷുകാരെ ശങ്കിപ്പിക്കുകയും ചെയ്തിരുന്നു. ബ്രിട്ടീഷുകാരെ കടപുഴക്കിയെറിയാനുള്ള ഇൻഡ്യക്കാരുടെ കഠിനാധ്വാനം നിറഞ്ഞ ചരിത്രം വീർ സവർക്കറിന്റെ 'വാർ ഇൻഡിപെൻഡൻസ്-1857'ൽ വിവരിക്കപ്പെട്ടിരിക്കുന്നു. ആ സമയമായപ്പോഴെയ്ക്കും ഇൻഡ്യ ബ്രിട്ടീഷുകാരുടെ നിയന്ത്രണത്തിലേയ്ക്ക് പൂർണ്ണമായി എത്തുകയും ഇൻഡ്യൻ നാഷണൽ കോൺഗ്രസ്സിന്റെ കീഴിൽ ബ്രിട്ടീഷുകാരുടെ മേൽകോയ്മക്ക് വെല്ലുവിളി ഉയർത്തുകയും ചെയ്തു. 1885 മുതൽ ദേശീയതലത്തിൽ സ്വാതന്ത്ര്യത്തിന് വേണ്ടിയുള്ള പ്രേരണ ജനങ്ങളിൽ രൂപപ്പെട്ടു. ആദ്യം ഭരണഘടനാ രീതിയിലും പിന്നീട് സൈനീക രീതിയിലും. അവസാനം ആയുധം കൊണ്ടുള്ള പ്രതിരോധം രൂപപ്പെടുകയും ഖുഡി രാം ബോസ് 1906ൽ

പരസ്യമായി ബോംബ് എറിഞ്ഞ് അതിന് തുടക്കം കുറിക്കുകയും ചെയ്തു.

72. ഗാന്ധിജി 1914-15 ൽ ഇൻഡ്യയിൽ എത്തുകയും 8 വർഷത്തിന് ശേഷം വിപ്ലവകരമായ പ്രസ്ഥാനങ്ങൾ ഇൻഡ്യയൊട്ടുക്കും ഉടലെടുക്കുകയും ചെയ്തു. സ്വാതന്ത്ര്യസമര പോരാട്ടങ്ങൾ ഒരിക്കലും മരിച്ചിരുന്നില്ല. ചാരത്തിൽ നിന്നും ഉയർത്തെഴുന്നേറ്റ ഫീനക്സ് പക്ഷിയേപ്പോലെ അത് വീണ്ടും പുനരുജ്ജീവിക്കപ്പെട്ടു. ഗാന്ധിജിയുടെ വരവോടെ അദ്ദേഹത്തിന്റെ ചിത്തഭ്രമം കലർന്ന ആശയങ്ങൾ ആയ സത്യവും അക്രമരാഹിത്യവും മൂലം സ്വാതന്ത്ര്യ പ്രസ്ഥാനങ്ങൾ നാശത്തിന്റെ പടുകുഴി താണ്ടി. ഭാഗ്യത്തിന് സുഭാഷ് ചന്ദ്ര ബോസ്, മഹാരാഷ്ട്ര, പഞ്ചാബ്, ബംഗാൾ എന്നിവിടങ്ങളിലെ വിപ്ലവകാരികൾ സ്വാതന്ത്ര്യ സമരത്തെ വീണ്ടും പൂവണിയിച്ചു. ലോകമാന്യ തിലകിന്റെ നിര്യാണത്തോടെ ഗാന്ധിജിയും അദ്ദേഹത്തിന്റെ നേതൃത്വവും സമാന്തരമായും സഞ്ചരിച്ചു.

73. കോൺഗ്രസ്സിന്റെ ശാന്തമായ ഭരണഘടനാപരമായ നീക്കങ്ങൾ സ്വാതന്ത്ര്യത്തിലേക്ക് ചെറിയ തോതിലുള്ള പുരോഗതി ഉണ്ടാക്കിയെങ്കിലും 1892 ൽ നിയമസഭാ സമിതിയിലേയ്ക്ക് പരിഗണിച്ച് അവരെ കടപ്പെട്ടവരാക്കി. ഇത് തന്നെയാണ് 1909 മൊർലി മിന്റോ നിയമസഭ രൂപികരിച്ചപ്പോഴും വോട്ടിലൂടെയും ശബ്ദത്തിലൂടെയും നിയമ വ്യവസ്ഥയിൽ പങ്കാളിയാവുക എന്ന നയത്തിലൂടെ പിന്തുടർന്നത്. ഒന്നാം ലോക മഹായുദ്ധത്തിന് 12 വർഷങ്ങൾക്ക് ശേഷം മൊന്റേഗ് കെംസ് ഫോഡിനാൽ രൂപികരിച്ച ഭാഗീകമായ സ്വയംഭരണാവകാശത്തിലൂടെ കേന്ദ്രത്തിലും പ്രവശ്യകളിലും തിരഞ്ഞെടുക്കപ്പെട്ട അനൗദ്യോതീക സ്ഥിരാംഗങ്ങളെ വച്ച് പയറ്റിയുതും ഈ തന്ത്രം തന്നെ. 1935 ആയപ്പോൾ പൂർണ്ണമായ പ്രാദേശീക സ്വയം ഭരണാവകാശവും സ്ഥിരീകരിക്കപ്പെട്ടതും എല്ലാ മേഖലകളും ഉൾപ്പെടുന്നതുമായ കേന്ദ്ര ഉത്തരവാദിത്വവും (വിദേശനയം, സൈനീകം, ഒരളവ് വരെ സാമ്പത്തീകവും) ഒഴികെ ലഭിച്ചു. ഗാന്ധിജിക്ക് പാർലമെന്റ് അംഗങ്ങളിൽ താല്പര്യം ഉണ്ടായിരുന്നില്ല. അദ്ദേഹം അവരെ വ്യഭിചാരികൾ എന്നു വിളിക്കുകയും എല്ലായിപ്പോഴും അവരെ അതിൽ നിന്നും ബഹിഷ്കരിക്കുവാൻ പ്രേരിപ്പിക്കുകയും ചെയ്തു. എന്നിരുന്നാലും 1935 വരെ ചെറിയ തോതിൽ ഭരണഘടനാപരമായ പുരോഗതി ഉണ്ടായിരുന്നു.

1935ലെ നിയമം തികച്ചും ദൗർഭാഗ്യകരമായിരുന്നു. പ്രത്യേകിച്ച് കഠിനവൃത്തി ചെയ്യുന്ന അനവധി അംഗരക്ഷകർ ബ്രിട്ടീഷ് താല്പര്യങ്ങളിലേയ്ക്ക് ആനയിക്കപ്പെട്ടു. പ്രതിഫലമായി വർഗ്ഗീയമായ വിഷം നേടുകയും ചെയ്തു.

74. അതിന്മേൽ വീണ്ടും താഴെതരത്തിൽ പ്രതിക്ഷേധം വീറ്റോ ആയി ഉയർത്തപ്പെടുകയും അത് ഗവർണ്ണറും ഗവർണ്ണർ ജനറലും അംഗീകരിക്കുകയും ചെയ്തു. ആ സമയത്തും ആ നിയമം ഗാന്ധിജിയുടെ നേതൃത്വത്തിൽ ബഹിഷ്കരിച്ചില്ലായിരുന്നു എങ്കിൽ ഇൻഡ്യ നാം ഇന്ന് അനുഭവിക്കുന്ന സ്വാതന്ത്ര്യം അനുഭവിച്ചേനെ അതും മൂന്നിലൊന്ന് ഇൻഡ്യയുടെ ഭാഗം നഷ്ടപ്പെടുത്താതെ തന്നെ എന്നത് തീർച്ചയായിരുന്നു.

75. ഞാൻ മുന്നേ സൂചിപ്പിച്ചതുപോലെ തന്നെ വിപ്ലവസംഘടനകൾ കോൺഗ്രസ്സിൽ നിന്നും സ്വതന്ത്രമായാണ് പ്രവർത്തിച്ചിരുന്നത്. അതിനോട് അനവധി കോൺഗ്രസ്സ് പ്രവർത്തകർക്ക് സഹാനുഭൂതി ഉണ്ടായിരുന്നു. വിപ്ലവപാർട്ടികൾ ബ്രിട്ടന്റെ നയങ്ങളെ അംഗീകരിച്ചിരുന്നില്ല. 1914-1919 ലെ ലോകമഹായുദ്ധ കാലഘട്ടത്തിനിടയിൽ കോൺഗ്രസ്സ് പാർട്ടി ഇടത്തോട്ട് ചായുകയും അതിനുള്ളിൽ തന്നെ സമാന്തരമായി തീവ്രവാദ പ്രവർത്തനങ്ങൾ തുടർന്ന് പോകുകയും ചെയ്തു. ഖദർ പാർട്ടി ബ്രിട്ടലിനും അമേരിക്കയിലും ഓരേസമയം സഖ്യശക്തികളുടെ സഹായത്താൽ ഇൻഡ്യയിലെ ബ്രിട്ടീഷ് ഭരണം അവസാനിപ്പിക്കാൻ ശ്രമിച്ചിരുന്നു. ''കോമഗാത മരു'' സംഭവം വളരെ പ്രശസ്തമായിരുന്നു. എന്നാൽ ഇത് മദ്രാസ് ബീച്ചിൽ നടന്ന ''എംദെൻ'' സംഭവം പോലെ വ്യക്തമായിരുന്നില്ല. മാത്രവുമല്ല ഇൻഡ്യ അസന്തുഷ്ടിയിൽ വേവുകയായിരുന്നു എന്ന് ജർമ്മൻ കമാൻഡർ അറിഞ്ഞിരുന്നുമില്ല. പക്ഷെ 1920 മുതൽ ഗാന്ധിജി ശക്തമായ പ്രക്ഷോഭം നടത്തി ഇൻഡ്യക്കാരെ ബ്രിട്ടനിലേയ്ക്ക് സൈനീകരായി എടുക്കന്നതിനെ തളർത്തി. 1916 മുതൽ 1918 മുതൽ ഒന്നിനു പിറകേ ഒന്നായി ബ്രിട്ടിഷുകാരും അവരുടെ ഇൻഡ്യൻ ശിങ്കിടികളും വിപ്ലവദേശീയ പാർട്ടിക്കാരുടെ വെടിയേറ്റ് മരിക്കുന്നതും നിലനിൽപ്പിനായി ബ്രിട്ടീഷ് ഭരണകൂടം വിറകൊള്ളുന്നതും സാധാരണ സംഭവമായി. ഈ സമയത്താണ് മൊന്റാഗ് രാജ്യത്ത് സെക്രട്ടറി സ്റ്റേറ്റ് ഓഫ് ഇൻഡ്യ പദവിൽ എത്തുന്നത്. ഉത്തരവാദിത്വം നിറവേറ്റും എന്ന് വാഗ്ദാനം ചെയ്തെ

ങ്കിലും വിപ്ലവപാർട്ടിയുടെ തീഷ്ണ വികാരത്തിനു മുൻപിൽ അദ്ദേഹത്തിന് ഭാഗീകമായേ വിജയിക്കാൻ സാധിച്ചുള്ളു. ഇൻഡ്യാ ഗവണ്മെന്റിന്റെ 1919 ലെ ചട്ടം ജാലിയൻ വാലാബാഗിൽ ജനറൽ ഡയറിനാൽ വെടിയേറ്റ് മരിച്ച നൂറ്കണക്കിന് ഇൻഡ്യക്കാരുടെ കൊലപാതകത്തെ മറച്ചു. റൗലത്ത് ചട്ടത്തിനെതിരെ പ്രതിക്ഷേധിച്ചു യോഗം നടത്തി എന്ന കുറ്റമാണ് അവർക്കെതിരെ ചുമത്തിയത്. സർ മൈക്കിൾ ഒ ഡയർ, റൗലത്ത് ചട്ടം ലംഘിച്ചു എന്ന കാരണത്താൽ ഇൻഡ്യക്കാരെ ക്രൂരവും നിഷ്ഠൂരവുമായി കൊലചെയ്തതിന് കുപ്രശസ്തനായി. 20 വർഷത്തിന് ശേഷം അദ്ദേഹത്തിന് അതിന് പിഴയോടുക്കേണ്ടിവന്നു. കാരണം ഉദയം സിംഗ് എന്ന ചെറുപ്പക്കാരൻ അദ്ദേഹത്തെ ലണ്ടനിൽ ചെന്ന് വെടിവയ്ച്ച് കൊല്ലുകയായിരുന്നു. മദൻലാൽ ദിംഗ്ര, കൻഹീരെ, ഭഗത് സിംഗ്, രാജ്ഗുരു സുഖ്ദേവു, ചന്ദ്രശേഖർ ആസാദ് തുടങ്ങിയവർ അധിനിവേശ ശക്തികളെ ചെറുത്ത ജ്വലിക്കുന്ന ഉദാഹരണങ്ങളാണ്. അതിൽ ചിലർ ഗാന്ധി ഇൻഡ്യൻ നാഷ്ണൽ കോൺഗ്രസ്സിന്റെ നേതൃസ്ഥാനം ഏറ്റെടുക്കുന്നതിനും മുൻപേ പേർ കേട്ടവരാണ്.

76. ഞാൻ മുൻപേ പറഞ്ഞതുപോലെ വിപ്ലവ സമരം ബംഗാൾ, മഹാരാഷ്ട്ര എന്നീ പ്രവശ്യകളിൽ നിന്നും തുടങ്ങുകയും അവസാനം പഞ്ചാബിൽ എത്തുകയും ചെയ്തു. അതിൽ അണിചേർന്ന യുവാക്കൾ നിലയും വിലയും ഇല്ലാത്തവർ ആയിരുന്നില്ല. അവർ പഠിപ്പും സംസ്കാരവും ഉള്ളവരും സമൂഹത്തിൽ ഉന്നതമായതും ബഹുമാനം അർഹിക്കുന്നതുമായ കുടുംബങ്ങളിൽ നിന്നുള്ളവരും ആയിരുന്നു. അവർ മാതൃഭൂമിയുടെ സ്വാതന്ത്ര്യത്തിനു വേണ്ടിയുള്ള ആൾത്താരകളിൽ അവരുടെ ജീവൻ ബലി അർപ്പിച്ചു. ആ രക്തസാക്ഷികളുടെ രക്തം ഭാരതത്തിന്റെ സ്വതന്ത്ര്യ സമരത്തിന് ഊട്ടിയുറപ്പിക്കുന്ന ശക്തിയായി മാറി. ലോകമാന്യ തിലകിനാൽ രൂപീകൃതമായ ഈ ശക്തിയുടെ മുന്നോട്ടുള്ള വഴികളിലെ നേട്ടങ്ങളുടെ ഗുണം കിട്ടിയത് മഹാത്മ ഗാന്ധിക്കാണ്. ഈ വിപ്ലവപാർട്ടികളുടെ പശ്ചാത്തലത്തിളുള്ള കഠിനാധ്വാനമാണ് 1909 മുതൽ 1935 വരെയുള്ള കാലഘട്ടത്തിൽ ഭരണഘടനയിൽ ഉണ്ടായ മാറ്റങ്ങൾക്ക് ഉള്ള ശരിയായ കാരണം എന്നാണ് എന്റെ ദൃഢവിശ്വാസം.

77. മിതവാദികളുടെ അഭിപ്രായത്തിൽ വിപ്ലവകാരികൾ തെറ്റുകാരായിരുന്നു. ഗാന്ധിജി ദിനം പ്രതി അവരെ വേദികളിലൂടെയും പത്ര

ങ്ങളിലൂടെയും നിന്ദിച്ചു കൊണ്ടിരുന്നു. എന്നിരുന്നാലും നിശബ്ദരായിരുന്ന ഭൂരിഭാഗം ജനങ്ങളും രാജ്യത്തിന്റെ സ്വാതന്ത്ര്യത്തിന് വേണ്ടി ആയുധമെടുത്ത് പ്രവർത്തിക്കുന്ന മുന്നണിപ്പോരാളികൾക്ക് മനസ്സു കൊണ്ട് പിന്തുണ നൽകിയിരുന്നു. രാജ്യം എന്നും അധിനിവേശ ശക്തികൾക്കെതിരെ ആയുധമെടുത്ത് പോരാടിയിട്ടുണ്ട് എന്നതായിരുന്നു വിപ്ലവങ്ങളുടെ മൂലസിദ്ധാന്തം. വിപ്ലവപാർട്ടികൾക്ക് അധിനിവേശ ശക്തികളോട് ഒരിക്കലും കൂറ് ഉണ്ടായിരുന്നില്ല. അവരുടെ ആധിപത്യം എതുനിമിഷവും തൂത്തെറിയപ്പെടാം എന്ന് സൂചിപ്പിക്കും വിധത്തിലായിരുന്നു വിപ്ലവപാർട്ടികൾ പ്രവർത്തിച്ചിരുന്നത്. അധിനിവേശ ശക്തികളോടുള്ള ചിലവ്യക്തികളുടെ കൂറും വിപ്ലവ പോരാളികൾ നോട്ടമിടുകയും അവർക്കുമേലും ശിക്ഷ നടപ്പിലാക്കുകയും ചെയ്തിരുന്നു. മഹാതമ സ്വാതന്ത്ര്യ സമരത്തിൽ ഈ ആയുധം ഉപയോഗിച്ച് പ്രവർത്തിക്കുന്ന പോരാളികളെ എത്രയും കുറ്റപ്പെടുത്തിയോ അതിനനുസരിച്ച് അവർ കൂടുതൽ കൂടുതൽ പ്രശസ്തരായിക്കൊണ്ടിരുന്നു. ഈ സത്യം 1931 ലെ കോൺഗ്രസ്സിന് കറാച്ചിയിൽ വച്ച് നടത്തിയ സമ്മേളനത്തിൽ സമ്മതിക്കേണ്ടിവന്നു. ഗാന്ധിജിയുടെ ശക്തമായ എതിർപ്പിന് എതിരായി ഭഗത് സിംഗിന്റെ ആത്മത്യാഗവും ദേശഭക്തിയും ധൈര്യവും ആദരിക്കപ്പെട്ടു; ഭഗത് സിംഗ് 1929 ലെ ലെഗിസ്ലേറ്റീവ് അസംബ്ലിയിൽ ബോംബ് എറിഞ്ഞിരുന്നു. ഗാന്ധിജി ഈ തോൽവി ഒരിക്കലും മറന്നിരുന്നില്ല. കുറച്ച് മാസങ്ങൾക്ക് ശേഷം ബോംബെയിൽ അധികാരത്തിലിരുന്ന ഗവർണ്ണർ മി. ഹോട്ട്സണെ ഗൊഗാട്ടെ വെടിവെച്ച് കൊന്നു. ഗാന്ധിജി പ്രതിക്ഷേധം എന്ന നിലയ്ക്ക് ദേശീയ കോൺഗ്രസ്സിന്റെ അധികാരസ്ഥാനം മടക്കി നൽകുകയും ഭഗത് സിംഗിനെ കറാച്ചിയിൽ ആരാധിച്ച കോൺഗ്രസ്സ് ആണ് ഗൊഗാട്ടയുടെ ഈ പ്രവർത്തിക്ക് ധൈര്യം നൽകാൻ കാരണമായത് എന്ന് കുറ്റപ്പെടുത്തുകയും ചെയ്തു. ഗാന്ധിയുടെ ഈ അമ്പരപ്പിക്കുന്ന പ്രസ്ഥാവന സുബാഷ് ചന്ദ്രബോസ് അതേ ആൾ ഇൻഡ്യാ കോൺഗ്രസ്സ് കമ്മറ്റിയിൽ വെല്ലുവിളിയായി ഏറ്റെടുക്കുകയും ഗാന്ധിജിയോടുള്ള നീരസം പ്രകടമാക്കുകയും ചെയ്തു. ഇൻഡ്യൻ സ്വാതന്ത്ര്യ സമരചരിത്രത്തിൽ വിപ്ലവ പാർട്ടികളുടെ പങ്ക് വളരെ വലുതായിരുന്നു. എന്നാൽ ഇൻഡ്യയുടെ സ്വാതന്ത്ര്യം നേടിയെടുത്തു എന്ന് പറയുന്ന ഗാന്ധിയടക്കം ഉള്ളവർ നന്ദികെട്ടവരും തെറ്റുദ്ധാരണയുണ്ടാക്കുന്ന ചരിത്രം എഴുതുവാൻ വെപ്രാളം കൊള്ളുന്നവരും ആയി

രുന്നു. 1895 മുതലുള്ള ഇൻഡ്യയുടെ സത്യസന്ധമായ സ്വാതന്ത്ര്യ സമര ചരിത്രം ഇൻഡ്യയുടെ അധികാരം ഗാന്ധിയൻ സംഘത്തിന്റെ കൈയ്യിൽ അകപ്പെട്ടതോടെ അവർ എഴുതുവാൻ തുനിഞ്ഞില്ല. യുവത്വത്തിന്റെ പങ്ക് ഓർമ്മിക്കപ്പെടണം. അവർ വഹിച്ച നിഷ്കളങ്ക വും സത്യസന്ധവുമായ ഭാഗം സംശയത്തിനിടയില്ലാത്തത് തന്നെയാണ്.

78. സ്വാതന്ത്ര്യസമരത്തിലെ സായുധപോരാളികളെ മാത്രമല്ല ഗാന്ധിജിയുടെ നയങ്ങളിൽ നിന്നും വിഭിന്നമായ കാഴ്ച്ചപ്പാടുള്ള വരെയും അദ്ദേഹത്തിന്റെ തത്വങ്ങൾ അംഗീകരിക്കാത്തവരെയും സസൂക്ഷ്മം നോട്ടമിട്ട് അസന്തുഷ്ടരാക്കുന്ന വികൃത സ്വഭാവത്തിന് ഉടമയായിരുന്നു ഗാന്ധിജി. അതിന്റെ മര്യാദകെട്ട ഒരു ഉദാഹരണ മാണ് അദ്ദേഹത്തിന്റെ ആശയങ്ങൾ അംഗീകരിക്കാത്ത സുഭാഷ്ചന്ദ്ര ബോസിന്റെ കാര്യത്തിൽ ഉണ്ടായത്. എന്റെ അറിവിൽ സുഭാഷ് ചന്ദ്രബോസ് പുറംതള്ളപ്പെട്ടതിന് ആറുവർഷത്തോളവും ഗാന്ധിജി യുടെ ഭാഗത്ത് നിന്നും ഒരു പ്രതിക്ഷേധവും ഉണ്ടായിരുന്നില്ല. എന്നു മാത്രമല്ല ബോസ് തിരഞ്ഞെടുക്കപ്പെടേണ്ടിയിരുന്ന ഹരിപുര പ്രസി ഡന്റ് പദവി കോൺഗ്രസ്സിന് ലഭിക്കണമെങ്കിൽ അക്രമങ്ങളോട് അനു ഭാവം ഇല്ല എന്ന് കാണിക്കണമായിരുന്നു. എന്തൊക്കെ ആയാലും ബോസ് ഒരിക്കലും ഗാന്ധി ആഗ്രഹിച്ചിരുന്നതുപോലെ താൻ വരച്ച വരയിൽ വരികയോ അദ്ദേഹത്തിന്റെ നയങ്ങളുടെയും അധികാരത്തി ന്റെയും പരിധിയിൽ നിൽക്കുകയോ ചെയ്തില്ല. രണ്ടുപ്രാവശ്യം ആന്ധ്രദേശത്ത് സ്വന്തം മണ്ഡലത്തിൽ നിന്നും എതിർപ്പില്ലാതെ പ്രസി ഡൻഷ്യൽ പദവിയിലേയ്ക്ക് ജയിച്ച ഡോ.പട്ടാഭിയുടെ താല്പര്യ ത്തിനനുസരിച്ച് വഴങ്ങുവാനുള്ള ഗാന്ധിജിയുടെ ആഗ്രഹത്തെയും നിർദ്ദേശത്തെയും എതിർത്ത് പ്രസ്ഥാവന നടത്തിയതിൽ സുഭാഷ് ചന്ദ്രബോസ് രാജ്യം മുഴുവൻ പ്രശസ്തനായിരുന്നു. പ്രക്ഷുബ്ധനായ ഗാന്ധിജി അദ്ദേഹത്തിന്റെ അണപൊട്ടിയ ദേഷ്യം മഹാത്മീകമായ രീതിയിലുള്ള കഠിനമായ വിഷം ചീറ്റുന്ന പ്രസ്താവനയിലൂടെ നടത്തി; 'സുഭാഷിന്റെ വിജയം എന്നത് അദ്ദേഹത്തിന്റെ പരാജയ മാണ് അല്ലാതെ ഡോ.പട്ടാഭിയുടെതല്ല'. ഈ പ്ര്സ്ഥാവനയ്ക്ക് ശേഷ വും അദ്ദേഹത്തിന്റെ അമർഷം തണുത്തില്ല. ശുദ്ധമായ ശാപവാക്കു കളോടെ അദ്ദേഹം ത്രിപുര കോൺഗ്രസ്സ് യോഗത്തിൽ നിന്നും വിട്ടു

നിന്നു. രാജ്കോട്ടിൽ അനാവശ്യമായ നിരാഹാര പ്രദർശനം നടത്തി തന്റെ എതിരാളിയായ സുഭാഷ് ചന്ദ്രബോസിനെ കോൺഗ്രസ്സിൽ നിന്നും പുറത്താക്കിയപ്പോൾ മാത്രമാണ് ഗാന്ധിയുടെ വിഷം മൊത്തം ഇറങ്ങിയത്.

79. കോൺഗ്രസ്സിന്റെ പരമാധികാരത്തിലേയ്ക്കുള്ള സുഭാഷ് ചന്ദ്രബോസിന്റെ രണ്ടാമത്തെ തിരഞ്ഞെടുപ്പ് സംഭവവും കോൺഗ്രസ്സിൽ നിന്നുള്ള പുറത്താക്കലും ഗാന്ധി തനിക്ക് ഇഷ്ടമുള്ളതുപോലെ കോൺഗ്രസ്സിനെ നിയന്ത്രിക്കുന്നതിനും തള്ളിക്കളയുന്നതിനും ഉള്ള തെളിവും അദ്ദേഹത്തിന്റെ കാപട്യം നിറഞ്ഞ സ്വഭാവത്തിന്റെ സൂചനയുമാണ്. 1934 ന് ശേഷം അദ്ദേഹം തുടരെ-തുടരെ തന്റെ പ്രസംഗങ്ങളിൽ താൻ കോൺഗ്രസ്സിന്റെ വെറും നാലണ അംഗം മാത്രമാണ് അല്ലാതെ തനിക്ക് കോൺഗ്രസ്സിൽ ഒന്നുംതന്നെ ചെയ്യുവാൻ കഴിയുകയില്ല എന്ന് പറയുമായിരുന്നു. എന്നാൽ സുഭാഷ് ചന്ദ്രബോസ് രണ്ടാമത്തെ പ്രാവശ്യവും തിരഞ്ഞെടുക്കപ്പെട്ടപ്പോൾ ഗാന്ധിയുടെ സമനില തെറ്റുകയും തുടക്കം മുതൽ തന്നെ ഡോ. പട്ടാഭിയുടെ താല്പര്യത്തിനനുസരിച്ച് ഇടപെടുകയും ചെയ്തത് മേൽപറഞ്ഞത് നുണയാണ് എന്ന് തുറന്ന് കാണിക്കുന്ന തെളിവാണ്. താൻ സമിതിയിലെ അംഗം പോലുമല്ല എന്ന് പ്രഖ്യാപിക്കുമ്പോഴും അധികാരത്തിന്റെയും പ്രശസ്തിയുടെയും അപ്പകഷ്ണങ്ങളിൽ ആസക്തമായ അദ്ദേഹം തന്റെ എതിരാളികളിലും കോൺഗ്രസ്സിലുമുള്ള ചെറിയ വഴക്കുകളിലും ഇത്രയും സൂഷ്മതയും താല്പര്യവും പ്രകടിപ്പിച്ചിരുന്ന വ്യക്തിയാണ് എന്നതാണ് സ്പഷ്ടമാക്കുന്നത്.

80. 08 ആഗസ്ത് 1942 ൽ ഗാന്ധിജിയുടെ പ്രേരണയാൽ ക്വിറ്റ് ഇൻഡ്യാ പ്രക്ഷോഭം ആരംഭിക്കുന്നതിന് മുൻപ് തന്നെ അത് അക്രമരഹിതമായിരുന്നിട്ട് കൂടിയും മിക്കവാറും നേതാക്കളെയെല്ലാം ബ്രിട്ടീഷ് അറസ്റ്റ് ചെയ്യുകയും പ്രക്ഷോഭം മുളയിലെ നുള്ളുകയും ചെയ്തു. കോൺഗ്രസ്സിനുള്ളിൽ തന്നെ പശ്ചാത്തലത്തിൽ ഇതിന് മറ്റൊരുവശം ഉണ്ടായിരുന്നു. അവർ തങ്ങളെ ജയിലിനുള്ളിൽ ആക്കുവാനുള്ള ഗാന്ധിജിയുടെ തന്ത്രം ഇഷ്ടപ്പെട്ടിരുന്നില്ല. ഇത് എത്രയും വേഗം ഒഴിവാക്കാൻ ഇതിനിടയിൽ അവർ ഗവണ്മെന്റിന് കഴിയാവുന്ന നഷ്ടം വരുത്തുകയും, വാർത്താവിനിമയ മാർഗ്ഗങ്ങൾ വിഛേദിക്കുകയും അക്രമം, തീ വെയ്പ്പ്, കൊള്ള, കൊലപാതകം എന്നിവ നടത്തുകയും

ചെയ്തു. ഗാന്ധിജിയുടെ ''ചെയ്യുക അല്ലെങ്കിൽ മരിക്കുക'' എന്ന ആപ്തവാക്യം കോൺഗ്രസ്സ് അനുയായികൾ എല്ലാ അർത്ഥത്തിലും നാശകൃത്യങ്ങളിലൂടെയും പ്രതിരോധങ്ങളിലൂടെയും നടപ്പിൽ വരുത്തി. യാഥാർത്ഥ്യത്തിൽ അവർ ഗവണ്മെന്റിന്റെ യുദ്ധപ്രയത്നത്തെ തളർത്തിക്കിടത്താൻ അവരുടെ പരിധിയുടെ അങ്ങേയറ്റം വരെ പോയി. പോലീസ് സ്റ്റേഷനുകൾ കത്തിച്ചു, തപാൽ വിനിമയം തകരാറിലാക്കി. വടക്കൻ ബീഹാറിലും മറ്റിടങ്ങളിലുമായി 900 റയിൽവേ സ്റ്റേഷനുകൾ തീവെയ്ക്കുകയോ നശിപ്പിക്കുകയോ ചെയ്തു. അധികാര സ്ഥാപനങ്ങൾ കുറച്ച് നാളത്തേയ്ക്ക് സ്തംഭിതമായി.

81. ഈ പ്രവർത്തികളെ അവർ സത്യാഗ്രഹം, അഹിംസ തുടങ്ങിയ തന്ത്രങ്ങളിലൂടെ തിരസ്കരിച്ചു. ഗാന്ധിജി ഈ പ്രവർത്തികളെ ന്യായികരിക്കുകയോ എതിർക്കുകയോ ചെയ്തില്ല. അവരെ പിന്തുണച്ചാൽ അദ്ദേഹത്തിന്റെ അനുയായികളുടെ ഹിംസാമാർഗ്ഗം വെളിപ്പെടും. അവരെ എതിർത്താൽ തന്റെ അഹിംസ മാർഗ്ഗത്തിലൂടെയാണോ അതോ അക്രമമാർഗ്ഗത്തിലൂടെയാണോ സ്വാതന്ത്ര്യം ലഭിച്ചത് എന്ന് വെളിവാക്കുന്ന തരത്തിൽ തന്റെ പ്രസക്തി നഷ്ടപ്പെടുകയും ജനങ്ങൾ തന്നെ ഗൗനിക്കാതെ വരികയും ചെയ്യും. എന്നിരുന്നാലും യാഥാർത്ഥ്യത്തിൽ ക്വിറ്റ് ഇൻഡ്യാ സമരം മറ്റെന്തിനെക്കാളും കോൺഗ്രസ്സ് അനുയായികളുടെ അക്രമത്തിന് പേരുകേട്ടതായിരുന്നു. ക്വിറ്റ് ഇൻഡ്യാ സമരം ആരംഭിച്ചതിനുശേഷം വളരെ പെട്ടന്ന് തന്നെ ആ പേരിൽ അക്രമം വ്യാപകമാക്കപ്പെടുകയും ഗാന്ധിജിയുടെ അഹിംസാ പ്രസ്ഥാനം അദ്ദേഹത്തിന് ഭൂഷണമല്ലാത്ത രീതിയിൽ മരിച്ചു വീഴുകയും ചെയ്തു. 08 ആഗസ്ത് 1942 മുതൽ കുറച്ച് നാളേയ്ക്ക് ഗാന്ധിയൻ കാഴ്ച്ചപ്പാടുകൾ കോൺഗ്രസ്സുകാരിൽ നിന്നും അപ്രത്യക്ഷമായിരുന്നു. ആ സമയം ഗാന്ധിയൻ അനുഭാവികൾ ഹിംസാമാർഗ്ഗം 'ചെയ്യുക അല്ലെങ്കിൽ മരിക്കുക' എന്ന ഗാന്ധിജിയുടെ നയത്തിലൂടെ പ്രചരിപ്പിക്കുകയോ നടപ്പിലാക്കുകയോ ചെയ്യുകയായിരുന്നു. 1943 ൽ ലോഡ് ലിൻലിത്ഗൊവ് ഗാന്ധിയോട് വിനിമയം നടത്തി ഗാന്ധിയൻ അനുഭാവികളാൽ ക്വിറ്റ് ഇൻഡ്യയുടെ ഭാഗമായി നടത്തപ്പെടുന്ന അക്രമ മാർഗ്ഗം ഒന്നുകിൽ ഏറ്റെടുക്കുക അല്ലെങ്കിൽ കൈവെടിയുക എന്ന വെല്ലുവിളി ഉണ്ടായപ്പോൾ അതിനെ പരസ്യമായി എതിർക്കുവാൻ ഗാന്ധി നിർബന്ധിതനായി. യുദ്ധ പ്രവർത്തനങ്ങൾക്ക് തടസ്സം

വരുത്തുവാൻ കോൺഗ്രസ്സ് കാട്ടിക്കൂട്ടിയ അക്രമത്തിലൂടെ ഉണ്ടായ കഷ്ടനഷ്ടങ്ങളും, നാശനപ്രവർത്തനങ്ങളും, അസൗകര്യങ്ങളും മഹാത്മയുടെ അഹിംസ എന്നു പറയപ്പെടുന്ന മാർഗ്ഗം ആയിരുന്നില്ല. അഹിംസാ സിദ്ധാന്തം പരാജയപ്പെടുകയും ഹിംസാ മാർഗ്ഗം ഒരു പരിധി വരെ വിജയം കാണുകയും ചെയ്തു. എന്നാൽ ഇത് ജയിലിൽ വച്ച് ഗാന്ധിജി തള്ളിപ്പറഞ്ഞു. അങ്ങിനെ 8 ആഗസ്ത് 1942 നുശേഷം തന്റെ തത്വങ്ങൾ തകർന്നടിഞ്ഞപ്പോൾ ഗാന്ധിജി വിപ്ലവമുന്നേറ്റങ്ങളെ നിരുത്സാഹപ്പെടുത്തി.

82. ഈ സമയത്ത് സുഭാഷ് ചന്ദ്രബോസ് സാഹസീകമായി ഇന്ത്യയിൽ നിന്നും രക്ഷപ്പെടുകയും അഫ്ഗാനിസ്ഥാൻ വഴി ബെർലിനിലൂടെ ജപ്പാനിലെത്തുകയും ചെയ്തു. 1941ൽ കൽക്കത്തയിൽ നിന്നും അദ്ദേഹം രക്ഷപ്പെട്ട വഴിയും ഇൻഡ്യയുടെ വടക്ക് കിഴക്ക് അതിർത്തി മുതൽ കാബൂൾ, ബെർലിൻ വരെ അദ്ദേഹം അനുഭവിച്ച കഷ്ടപ്പാടുകളും യാതനകളും ശ്രീ.ഉത്തം ചന്ദ് അദ്ദേഹത്തിന്റെ ''വെൻ ബോസ് വാസ് സിയൗദിൻ'' എന്ന ഗ്രന്ഥത്തിൽ വിശദമായി വിവരിച്ചിരിക്കുന്നു. തന്റെ ധീരതയും ദൃഢനിശ്ചയവും കൊണ്ട് അദ്ദേഹം എല്ലാ ദുരിതങ്ങളും അപകടങ്ങളും പ്രയാസങ്ങളും തരണം ചെയ്ത് ബെർലിനിൽ എത്തിച്ചേർന്നത് വായനക്കാരായ ഏതൊരു ദേശസ്നേഹിയെയും ത്രസിപ്പിക്കുന്നതും അദ്ദേഹത്തോടുള്ള സ്നേഹം ജനിപ്പിക്കുന്നതുമാണ്. 1942ൽ ക്രിപ്പ്സ് മിഷൻ ഇൻഡ്യയിൽ എത്തിയപ്പോൾ ബോസ് ഇൻഡ്യൻ അധിനിവേശശക്തികളെ ആക്രമിക്കുവാനുള്ള സൈനീക ഒരുക്കം നടത്തുകയായിരുന്നു. സുഭാഷ് ജർമനി വിടുന്നതിന് മുൻപ് ഹിറ്റ്ലർ സുഭാഷ് ചന്ദ്ര ബോസിനെ അദ്ദേഹത്തിന്റെ ശ്രേഷ്ഠതയെ ബഹുമാനിക്കുകയുണ്ടായി. ജപ്പാനിൽ എത്തിച്ചേർന്ന അദ്ദേഹത്തെ ബ്രിട്ടീഷ് അധിനിവേശത്തിന് എതിരെ പോരാടുവാൻ സഹായിക്കാൻ ജപ്പാൻ തയ്യാറായി. മുൻപേ തന്നെ ജപ്പാൻ യുദ്ധത്തിൽ അണിചേർന്ന് അമേരിക്കയിലെ പേൾഹാർബറിൽ ആക്രമണം നടത്തിയിരുന്നു. ജർമ്മനി റഷ്യക്ക് മേൽ യുദ്ധം പ്രഖ്യാപിച്ചു. ബ്രിട്ടണും ഫ്രാൻസും ഇറ്റലി, ജർമ്മനി,ജപ്പാൻ എന്നിവർക്കെതിരെ യുദ്ധം പ്രഖ്യാപിച്ചു. ജപ്പാനിൽ സുഭാഷ് ചന്ദ്രബോസിന് സംയുക്ത മലയ പ്രവശ്യകൾ,ബർമ്മ, മറ്റ് കിഴക്കൻ പ്രവശ്യകൾ തുടങ്ങിയവരിൽ

നിന്നും വളരെ ശക്തവും ആഴത്തിലുള്ളതുമായ പിന്തുണയാണ് ലഭിച്ചത്.

83. ജപ്പാൻകാരും, ബർമ്മക്കാരും, ഡച്ച് ഈസ്റ്റ് ഇൻഡീസ്, സംയുക്ത മലയ പ്രവശ്യക്കാരും, കിഴക്കൻ പ്രവശ്യകൾ, ആൻഡമാൻ ദ്വീപുകാർ എല്ലാവരും ചേർന്ന് യുദ്ധം ശക്തിപ്പെടുത്തി. അങ്ങിനെ സുഭാഷ് ചന്ദ്രബോസ് താല്കാലീക ജനാധിപത്യ ഇൻഡ്യൻ ഭരണകൂടത്തിന്റെ സൃഷ്ടി ഇൻഡ്യൻ പ്രവശ്യയിൽ ആരംഭിച്ചു. 1944ൽ അദ്ദേഹം ഇൻഡ്യ ആക്രമിക്കുവാൻ ജപ്പാൻകാരുടെ സഹായത്താൽ സജ്ജമായി. സുഭാഷ് ചന്ദ്രബോസ് ഇൻഡ്യയിൽ വന്നാൽ ജപ്പാൻകാരുടെ തന്നെ സഹായത്താൽ അദ്ദേഹത്തെ ആക്രമിക്കുമെന്ന് പണ്ഡിറ്റ് ജവഹർലാൽ നെഹ്റു പ്രഖ്യാപിച്ചു. 1944 ന്റെ ആരംഭത്തിൽ ജപ്പാൻകാരും സുഭാഷ് ചന്ദ്രബോസിനാൽ രൂപികൃതമായ ഇൻഡ്യൻ നാഷണൽ ആർമിയും ചേർന്ന് ഇൻഡ്യയുടെ കോട്ടവാതിലുകളെ വിറപ്പിക്കുകയും മണിപ്പൂരും അസാം അതിർത്തിയും ആക്രമിക്കുകയും ചെയ്തിരുന്നു. ഇൻഡ്യൻ നാഷണൽ ആർമിയിൽ (INA) ഉണ്ടായിരുന്ന അണികൾ കിഴക്കൻ പ്രവശ്യയിൽ നിന്നുള്ള ഇൻഡ്യക്കാരും ജപ്പാനിലെ ജയിലുകളിൽ കഴിഞ്ഞിരുന്ന ഇൻഡ്യക്കാരും ആയിരുന്നു. എന്നിരുന്നാലും ഈ യുദ്ധം പരാജയപ്പെട്ടത് അദ്ദേഹത്തിന്റെ കുറ്റം കൊണ്ട് അല്ലായിരുന്നു. അദ്ദേഹത്തിന്റെ പോരാളികൾ ധീരമായി പോരാടി. പക്ഷേ അദ്ദേഹത്തിന്റെ സൈന്യം ആധുനീക സൈനീക സാമാഗ്രികളാൽ സജ്ജമായിരുന്നില്ല. ഇൻഡ്യൻ നാഷണൽ ആർമിക്ക് ഹെലികോപ്ടറുകൾ ഉണ്ടായിരുന്നില്ല. അവരുടെ സാമാഗ്രികളുടെ വിതരണ സംവിധാനം ദുർബലവും ആയിരുന്നു. അനവധിപ്പേർ രോഗങ്ങൾ കൊണ്ടും പട്ടിണി കൊണ്ടും മരണമടഞ്ഞു. അവർക്ക് ആവശ്യമായ മരുന്നുകളോ ചികത്സയോ ലഭ്യമായിരുന്നില്ല. പക്ഷെ സുഭാഷ് ചന്ദ്രബോസ് അവരിൽ നിറച്ചിരുന്ന ആത്മബലം ആശ്ചര്യപ്പെടുത്തുന്നതായിരുന്നു. അദ്ദേഹത്തെ അവർ സ്നേഹത്തോടെ ‘‘നേതാജി’’ സുഭാഷ് ചന്ദ്രബോസ് എന്ന് വിശേഷിപ്പിച്ചു. അവർ അദ്ദേഹത്തിന്റെ നേതൃത്വത്തിൽ ‘‘ജയ് ഹിന്ദ്’’ എന്ന മുദ്രാവാക്യം സ്വീകരിച്ചു.

84. ഗാന്ധിജി സുഭാഷ് ചന്ദ്ര ബോസിന്റെ ഇൻഡ്യയിലേയ്ക്കുള്ള അധിനിവേശത്തെ എതിർത്തു. ബോസ് ജപ്പാന് പിന്തുണ നൽകുന്നു എന്ന കാരണം ചൂണ്ടിക്കാട്ടിയാണ് നെഹ്റു ബോസിനെ എതിർത്തത്.

പക്ഷെ ബോസും മറ്റ് ഇൻഡ്യൻ നേതാക്കളും തമ്മിലുള്ള വ്യത്യാസം എന്തു തന്നെ ആയിരുന്നാലും ബ്രിട്ടിഷ് ആധിപത്യം പിഴുതെറിയാൻ മറ്റാരെക്കാളും ആഗ്രഹിച്ച ബോസിനെ ജനങ്ങൾ കൂടുതൽ സ്നേഹിച്ചു. സുഭാഷ് ജീവിച്ചിരുന്നു എങ്കിൽ 1945ൽ ജപ്പാന്റെ പതനത്തിന് ശേഷം ഇൻഡ്യയിൽ വന്നിരുന്നു എങ്കിൽ ഇൻഡ്യൻ ജനത മുഴുവൻ ഒരുമനുഷ്യനെ മാത്രം ഇഷ്ടപ്പെടുമായിരുന്നുള്ളു, അദ്ദേഹത്തിന്റെ പിന്നിൽ അണിനിരക്കുകയും ചെയ്യുമായിരുന്നു, ഹൃദയത്തിന്റെ ഭാഷയിൽ സ്വാഗതം ചെയ്യുമായിരുന്നു. ഗാന്ധിജി ഭാഗ്യവാനായിരുന്നു. 1920 ൽ ലോകമാന്യതിലകിന്റെ നിര്യാണത്തിന് ശേഷം എതിരാളികളില്ലാത്ത നേതാവായി. സുഭാഷ് ചന്ദ്ര ബോസിന്റെ വിജയം ഗാന്ധിജിക്ക് മെതിക്കപ്പെടുന്ന തോൽവിയായി. പക്ഷെ ഭാഗ്യം പിന്നെയും ഒരു വശത്ത് അദ്ദേഹത്തെ സുഭാഷിന്റെ മരണരൂപത്തിൽ കാത്തു നിന്നു. സുഭാഷിന്റെ മരണം അദ്ദേഹത്തോടും INA യോടുമുള്ള നന്ദിയും സ്നേഹവും കടപ്പാടും പ്രസംഗിച്ച് നടക്കുവാൻ കോൺഗ്രസ്സുകാർ ഉപയോഗപ്പെടുത്തി. അപ്രകാരം തന്നെ 1946ൽ റെഡ് ഫോർട്ടിൽ അക്കാലത്ത് നടന്ന വിചാരണകളിൽ നിന്ന് INA യുടെ ചില അധികാരികളെയും ആളുകളെയും ഒഴിവാക്കി. എന്നുമാതമല്ല സുഭാഷ് ചന്ദ്ര ബോസും അനുയായികളും കിഴക്കൻ പ്രവശ്യകളിൽ വിളിച്ച 'ജയ് ഹിന്ദ്' എന്ന മുദ്രാവാക്യം സ്വീകരിക്കുകയും ചെയ്തു. 1945-1946 തിരഞ്ഞെടുപ്പുകളിൽ വിജയിക്കുന്നതിനുവേണ്ടി സുഭാഷ് ചന്ദ്രബോസിനോടും INA യോടുമുള്ള കപടസ്നേഹവും സ്മരണയും കോൺഗ്രസ്സ് വളരെ സമർത്ഥമായി ഉപയോഗിച്ചു. എന്നുമാത്രമല്ല കോൺഗ്രസ്സ് പാക്കിസ്ഥാന്റെ രൂപികരണം എന്ത് വിലനൽകിയും തടയും എന്ന കപട വാഗ്ദാനം നൽകുകയും ചെയ്തു. ഈ രണ്ട് വിലകുറഞ്ഞ കാര്യങ്ങൾക്കായി INA യെ അവർ കരുവാക്കുകയും അവരുടെ വാഗ്ദാനം ലംഘിച്ചു കൊണ്ട് പാക്കിസ്താന് മുൻപിൽ കീഴടങ്ങുകയും ചെയ്തു.

85. ഇക്കാലം അത്രയും മുസ്ലീം ലീഗ് രാജ്യദ്രോഹപരമായ പ്രവർത്തനങ്ങളിൽ വ്യാപൃതരായിരുന്നു. ഇൻഡ്യയുടെ സമാധാനവും സ്വസ്ഥതയും നശിപ്പിച്ചുകൊണ്ട് അവർ ഹിന്ദുക്കളുടെ മേൽ കൂട്ടക്കൊലകൾ നടത്തിക്കൊണ്ടിരുന്നു. ലോർഡ് വാവലും ലോർഡ് മൗണ്ട് ബാറ്റനും ഇതിന് യാതൊരു പരിഗണനയും നൽകാതെ നിശ്ചലരാ

യിരുന്നു. കോൺഗ്രസ്സ് ഈ കൂട്ടക്കൊലകൾക്ക് മറുപടിയായി ശിക്ഷ വിധിക്കാനോ ഈ പ്രീണന നയത്തെ തടയുവാനോ തുനിഞ്ഞില്ല. തന്റെ പൊതുപ്രവർത്തനങ്ങൾക്ക് യോജിച്ച വിഷയമല്ല എന്നരീതിയിൽ ഗാന്ധിജി ഇതൊന്നും പരിഗണിക്കാൻ തയ്യാറയിരുന്നില്ല. അതുകൊണ്ട് തന്നെ ഗാന്ധിജിയാൽ രാജ്യം സ്വാതന്ത്ര്യം നേടി എന്ന് തുടരെ-തുടരെ പറയുമ്പോൾ ഞാൻ അത്ഭുതപ്പെടുന്നത് സ്ഥിരമായ കൂട്ടിക്കൊടുപ്പുകാരന്മാരായ മുസ്ലീം ലീഗും സ്വാതന്ത്ര്യം നേടിയിരുന്നു. ഇത് സൃഷ്ടിച്ചത് സൃഷ്ട്ടാവിന് നാശം വിതയ്ക്കുന്ന ഒരു ചെകുത്താനെ തന്നെയാണ്. അത് അവസാനം സൃഷ്ട്ടാവിനെ കാർന്നു തിന്നു എന്നതുപോലെ മൂന്നിലൊന്ന് ഇൻഡ്യയുടെ ഭാഗം വിഴുങ്ങിക്കൊണ്ട് ഒരിക്കൽ ഇൻഡ്യയുടെ ഭാഗമായിരുന്ന പ്രവശ്യ ഇന്ന് സ്ഥിരമായ ഒരു ശത്രുവായി, കുറ്റം കണ്ടുപിടിക്കുന്നവനായി, അക്രമകാരിയായ അയൽക്കാരനായി തുടരുന്നു. ഇൻഡ്യയുടെ സ്വരാജ്യം തിരിച്ചു പിടിക്കുന്നതിലും സ്വാതന്ത്ര്യം നേടുന്നതിലും ഗാന്ധിയുടെ പങ്ക് എന്ന് പറയുവാൻ വളരെ തുശ്ചമാണ് എന്ന് ഞാൻ കണക്കാക്കുന്നു. പക്ഷെ ഒരു ദേശസ്നേഹി എന്ന നിലയ്ക്ക് എന്റെ ഭാഗം അർപ്പിക്കുവാൻ ഞാൻ തയ്യാറയിരിക്കുന്നു. അദ്ദേഹത്തിന്റെ ഉപദേശങ്ങൾ വിപരീത ഫലമുണ്ടാക്കുകയും അദ്ദേഹത്തിന്റെ നേതൃത്വം രാജ്യം കണ്ട ഏറ്റവും വലിയ മൂഢത്വവുമാണ്. എന്റെ അഭിപ്രായത്തിൽ സുഭാഷ്ചന്ദ്ര ബോസാണ് ആധുനീക ഇൻഡ്യയുടെ ഉന്നതനായ നായകനും രക്തസാക്ഷിയും. അദ്ദേഹമാണ് വിപ്ലവപ്രസ്ഥാനത്തെ ജനമനസ്സുകളിൽ വളർത്തിയതും ജീവസുറ്റതാക്കിയതും ആവശ്യമെങ്കിൽ ഇൻഡ്യയുടെ സ്വാതന്ത്ര്യത്തിന് വേണ്ടി ബലം പ്രയോഗിക്കണം എന്ന് ബഹുമാന്യമായ എല്ലാരീതിയിലും ഉപദേശിച്ചതും. ഗാന്ധിജിയും അദ്ദേഹത്തിന്റെ ജനാവലിയും സ്വാർത്ഥരും അദ്ദേഹത്തെ നശിപ്പിക്കാൻ തുനിഞ്ഞിറങ്ങിയവരും ആണ്. അതുകൊണ്ട് തന്നെ സ്വതന്ത്ര്യ ഭാരതത്തിന്റെ ശില്പിയായി മഹാത്മയെ പ്രതിനിധയായി ചിത്രീകരിക്കുന്നത് പൂർണ്ണമായും തെറ്റാണ്.

86. ബ്രിട്ടീഷുകാർ ഇൻഡ്യവിട്ട് പോകാൻ കാരണം മൂന്നാണ്. അതിൽ ഗാന്ധിയൻ രീതികൾ ഉൾപ്പെടുന്നില്ല. മേൽപറഞ്ഞ മൂന്ന് ശക്തികൾ:-

(1) 1857 മുതൽ 1932 വരെയുള്ള വിപ്ലവകാരികളുടെ മുന്നേറ്റം. അതായത് അലഹബാദിൽ ചന്ദ്രശേഖർ ആസാദിന്റെ മരണം വരെയുള്ള കാലഘട്ടം. അടുത്തത് രാജ്യം മുഴുവൻ 1942 ൽ നടന്ന ഗാന്ധിയൻ രീതിയിലുള്ളതും അല്ലാത്തതുമായ ലഹളകൾ. സുഭാഷ് ചന്ദ്രബോസ് തൊടുത്ത ആയുധപ്രതിരോധത്തിൽ നിന്നും ഉതിർന്ന ശക്തിയിൽ നിന്നും ഇൻഡ്യൻ മിലിറ്ററി സേനയിൽ ഉണ്ടാക്കിയ വിപ്ലവകരമായ മാനസീകാവസ്ഥ ബ്രിട്ടീഷ് ഭരണത്തിന്റെ അടിത്തറ ഛിന്നഭിന്നമാക്കി. എന്നാൽ സ്വാതന്ത്ര്യത്തിന് വേണ്ടിയുള്ള ഈ എല്ലാ പ്രയത്നങ്ങളും ഗാന്ധിജിയാൽ എതിർക്കപ്പെടുകയായിരുന്നു.

(2) ദേശഭക്തിയുടെ ആത്മാവിനെ ഉൾക്കൊണ്ട് ഇൻഡ്യൻ ഭരണഘടനയുടെ നിയമത്തിൽ നിന്ന് ബ്രിട്ടീഷുകാരോട് പൊരുതി ഇൻഡ്യൻ രാഷ്ട്രീയത്തിൽ മാറ്റങ്ങൾ കൊണ്ട് വന്ന നേതാക്കളും മഹത്തായ അഭിനന്ദനം അർഹിക്കുന്നു. നമുക്ക് കിട്ടിയ ഈ അവകാശങ്ങളോടുള്ള കാഴ്ച്ചപ്പാട് ഭാവിയിൽ എങ്ങിനെ പൊരുതണം എന്ന് നമ്മെ പഠിപ്പിച്ചു. ഈ വഴി നമുക്ക് കാട്ടിത്തന്നത് ഹിന്ദു മഹാസഭയുടെ കഴിഞ്ഞ പത്ത് വർഷത്തെ മുഖ്യനേതാക്കളും യശശരീരനായ ശ്രീ. ലോകമാന്യ തിലക്, മി. എൻ.സി. കെൽക്കർ, മി. സി.ആർ.ദാസ്, മി. വല്ലാഭായി പട്ടേൽ, പണ്ഡിറ്റ് മാളവ്യ, ഭായ് പരമാനന്ദ്, എന്നിവർ ആയിരുന്നു. ഈ ഗുരുക്കന്മാരുടെ ത്യാഗവും ബുദ്ധിയും ഗാന്ധിയും അദ്ദേഹത്തിന്റെ അനുയായികളും ജോലിക്കാർ എന്നും അധികാര മോഹികൾ എന്നും വിളിച്ച് അവഹേളിച്ചു. എന്നിട്ടും അവസാനം വരെ അവർ അവരുടെ രീതികൾ അതേപോലെ തന്നെ തുടർന്നു.

(3) ബ്രിട്ടീഷുകാർ അധികാരം വെടിയുവാൻ പ്രാധാന്യം അർഹിക്കുന്ന മറ്റൊരുകാരണം കൂടിയുണ്ട്. അത് തൊഴിലാളി ഗവണ്മെന്റിന്റെ ആഗമനവും ചർച്ചിലിന്റെ പരാജയവും ഭയാനകമായ സാമ്പത്തീക പ്രതിസന്ധിയും പാപ്പരത്വവും ഉണ്ടാക്കുകയും അത് ബ്രിട്ടനെ യുദ്ധം അവസാനിപ്പിക്കുവാൻ നിർബന്ധിതരാക്കുകയും ചെയ്തു.

87. ഗാന്ധിയൻ തന്ത്രങ്ങൾ ഉയർച്ചയിൽ എത്തിയെങ്കിലും ആത്യന്തീകമായി നിരാശയായിരുന്നു ഫലം. ആത്മവീര്യമുള്ള ഓരോവിപ്ലവകാരിയെയും അദ്ദേഹം ഒറ്റയ്ക്കോ കൂട്ടമായോ നിരന്തരം പല്ലും നഖവും ഉപയോഗിച്ച് എതിർക്കുകയും എന്നെന്നും തന്റെ ചർക്കയും, അഹിംസയും സത്യവും ബലപ്പെടുത്തുകയും ചെയ്തുകൊണ്ടിരുന്നു.

ചർക്ക അദ്ദേഹത്തിന് 34 വയസ്സിന് ശേഷമുള്ള നല്ലൊരു ജോലി ആയിരുന്നു. 200% ഉറപ്പായും അദ്ദേഹം ഒരു യാന്ത്രീക നെയ്ത്ത് ശാല നടത്തേണ്ട വ്യക്തി ആയിരുന്നു. കാരണം ഇന്നും ഇൻഡ്യയിൽ 1% ജനതയ്ക്ക് ഉടുക്കാൻ വേണ്ടത്ര വസ്ത്രം ഇല്ലാത്തവരാണ്. അഹിംസ യുടെ കാര്യമെടുക്കുകയാണെങ്കിൽ 40 കോടി ജനങ്ങൾ അവരുടെ ജീവിതം നിയന്ത്രിക്കാൻ പ്രതീക്ഷയോടെ ആ വിമാനത്തിൽ കയറു കയും 1942ൽ നിസംശയം തകർന്ന് താഴെ വീഴുകയും ചെയ്തു. സത്യ ത്തിന്റെ കാര്യമെടുക്കുകയാണെങ്കിൽ എനിക്ക് പറയാൻ കഴിയുന്നത് ഒരു ശരാശരി കോൺഗ്രസ്സുകാരന്റെ സത്യസന്ധത തെരുവിൽ കിട ക്കുന്ന ഒരുവന്റെ സത്യസന്ധതയേക്കാൾ ഒരിക്കലും ഉയരത്തിലല്ല. എന്നുമാത്രമല്ല അത് യാഥാർത്ഥ്യത്തിൽ അസത്യം സത്യത്തിന്റെ കാപട്യമായ മുഖം അണിഞ്ഞ് നിൽക്കുന്നതുമാണ്.

## ഭാഗം നാല്

# ആദർശത്തിന്റെ മോഹഭംഗം

88.പാക്കിസ്താന്റെ രൂപികരണത്തോടുകൂടി ഗാന്ധിജി ഇൻഡ്യൻ രാഷ്ട്രീയത്തിലേയ്ക്ക് കടന്ന് വന്നതുമുതൽ മുന്നോട്ട് വച്ച ഹിന്ദു മുസ്ലീം ഐക്യം യാഥാർത്ഥ്യത്തിൽ അവസാനിപ്പിക്കപ്പെട്ടു. മുസ്ലീം ലീഗ് ഇൻഡ്യയെ ഒരൊറ്റരാജ്യമായി പരിഗണിക്കാൻ വിസമ്മതിച്ചിരുന്നു. അവർ ഇൻഡ്യക്കാർ അല്ല എന്നതുപോലെ പിന്നെയും പിന്നെയും അവരുടെ ദുഃശാഠ്യത്തിൽ ഉറച്ച് നിന്നു. എന്നാൽ ഗാന്ധിജി സ്വയം അവതരിപ്പിച്ച ഹിന്ദു-മുസ്ലിം ഐക്യം എന്നത് ഇപ്രകാരമുള്ളതായിരുന്നില്ല. അദ്ദേഹത്തിന് വേണ്ടിയിരുന്നത് ഇരുകൂട്ടരും ഇൻഡ്യയുടെ സ്വാതന്ത്ര്യ സമരത്തിൽ ഒരേപോലെ പങ്ക് വഹിക്കുക എന്നതായിരുന്നു. അതായിരുന്നു അദ്ദേഹത്തിന്റെ ഹിന്ദു-മുസ്ലിം ഐക്യം എന്ന ആശയം. ഹിന്ദുക്കൾ ഗാന്ധിജിയെ അനുസരിച്ചു. എന്നാൽ മുസ്ലീങ്ങൾ എന്നും അദ്ദേഹത്തെ ധിക്കരിച്ചു. എന്നുമാത്രമല്ല ഹിന്ദുക്കളെ അപമാനിക്കുന്നതിൽ വിനോദം കണ്ടെത്തുകയും ചെയ്തു. അവസാനം ഇതെല്ലാം വിഭജനത്തിന്റെയും കീറിമുറിക്കലിന്റെയും പരകോടിയിൽ എത്തുകയും ചെയ്തു.

89. ഗാന്ധിജിയുടെയും ജിന്നയുടെയും പരസ്പര ബന്ധങ്ങളും വ്യാഖാനിക്കേണ്ടത് മൂല്യവത്താണ്. ജ്വലിക്കുന്ന ദേശീയവാദിയായി അരങ്ങേറ്റം കുറിച്ച ജിന്ന 1920 മുതൽ വർഗ്ഗിയവാദത്വത്തിന്റെ ഒന്നാം സ്ഥാനത്തെത്തുകയായിരുന്നു. അന്നുമുതൽ അദ്ദേഹം വ്യക്തവും സ്പഷ്ടവുമായി മുന്നോട്ട് വച്ചത് മുസ്ലീം ലീഗിന്റെ താല്പര്യങ്ങൾ സംരക്ഷിക്കാൻ താൻ കടപ്പെട്ടിരിക്കുന്നു എന്നും അവർക്ക് കോൺഗ്രസ്സിനെയോ കോൺഗ്രസ്സ് നേതാക്കളെയോ ആശ്രയിക്കാൻ കഴിയില്ല എന്നതുമാണ്. മുസ്ലീം കോൺഗ്രസ്സിനോട് ചേർന്ന് സ്വാതന്ത്ര്യ സമരത്തിൽ അണിചേരുകയില്ല. എന്നുമാത്രമല്ല ജിന്ന പാക്കിസ്താൻ എന്ന പേരിൽ മുസ്ലീങ്ങൾക്കായി ഒരു സ്വതന്ത്ര്യ രാജ്യവും ആവശ്യപ്പെട്ടു. ഈ ആശയങ്ങൾ ജിന്ന പരസ്യമായി പ്രസംഗിച്ച് കൊണ്ടിരുന്നു. ആ നയങ്ങൾ പരിഗണിച്ചാൽ ആരും ജിന്നയാൽ വഞ്ചിതരാകില്ലായിരുന്നു. അദ്ദേഹത്തിന്റെ സ്വഭാവം പ്രത്യക്ഷനായ ഒരു ശത്രുവിനെ പോലെ ആയിരുന്നു. നാവിനുനീളം കൂടിയവനെന്നപോൽ വളരെ ആയാ

സത്തോടെ രാജ്യത്തിന്റെ വിഭജനത്തെപ്പറ്റി ജിന്ന പറഞ്ഞു കൊണ്ടിരുന്നു.

90. ഗാന്ധിജി അദ്ദേഹത്തെ കാണുകയും പലവട്ടം അദ്ദേഹത്തെ ക്ഷണിക്കുകയും ചെയ്തു. ഓരോ പ്രാവശ്യവും അദ്ദേഹം ''സഹോദരൻ ജിന്ന'' എന്ന് വിളിച്ച് അദ്ദേഹത്തെ പ്രീതിപ്പെടുത്താൻ ശ്രമിച്ചിരുന്നു. ഗാന്ധി ജിന്നയ്ക്ക് ഇൻഡ്യയുടെ പ്രഥമസ്ഥാനം വരെ വാഗ്ദാനം ചെയ്തു. പക്ഷെ ഒരിക്കൽപോലും ജിന്ന ഗാന്ധിയുടെ പ്രലോഭനങ്ങൾക്ക് വശംവദനായില്ല എന്നുമാത്രമല്ല അദ്ദേഹത്തോട് സഹകരിക്കാൻ കൂട്ടാക്കിയുമില്ല.

91. ഗാന്ധിജിയുടെ ആന്തരീകശബ്ദവും, ആത്മീയശക്തിയും, അദ്ദേഹത്തിന്റെ നയമായ അഹിംസയും ജിന്നയുടെ മർക്കടമുഷ്ടിക്ക് മുന്നിൽ തകർന്നടിഞ്ഞു. അദ്ദേഹത്തിന്റെ മുന്നിൽ എല്ലാം ബലഹീനമാകുകയും ചെയ്തു.

92. തന്റെ ആത്മീയശക്തി കൊണ്ട് ജിന്നയെ സ്വാധീനിക്കാൻ കഴിയില്ല എന്ന് അറിഞ്ഞിരുന്നു കൊണ്ട് തന്നെ ഗാന്ധിജി ജിന്നയ്ക്ക് വേണ്ടി തന്റെ നയങ്ങൾ മാറ്റുകയോ അല്ലെങ്കിൽ തന്റെ പരാജയം സമ്മതിച്ചു കൊണ്ട് മുസ്ലീം ലീഗിനും ജിന്നയ്ക്കും വേണ്ടി ഇതര രാഷ്ട്രീയ നയങ്ങൾ സ്വീകരിക്കുകയോ ചെയ്തു. അതിലും അദ്ദേഹം സത്യസന്ധനായിരുന്നില്ല. ദേശീയതാല്പര്യങ്ങൾക്ക് മുന്നിൽ പോലും തന്റെ അഹന്ത വെടിയാൻ അദ്ദേഹം തയ്യാറായിരുന്നില്ല. അതുകൊണ്ട് തന്നെ പ്രായോഗീക രാഷ്ട്രീയത്തിൽ അദ്ദേഹം നടത്തിയ വിഡ്ഢിത്തരത്തിനു മുൻപിൽ (ഹിമാലയൻ വിഡ്ഢിത്തരങ്ങൾ) യാതൊരു പ്രതീക്ഷയും ഉരിത്തിരിഞ്ഞിരുന്നില്ല.

93. ഭീകരമായ നോഖാലി കൂട്ടക്കൊലയ്ക്ക് ശേഷം രാജ്യം രക്തത്തിന്റെ നദിയിൽ കുളിച്ചു നിന്നിട്ടും മുസ്ലീങ്ങൾ തുടർച്ചലനം എന്ന നിലയിൽ രാജ്യത്തിന്റെ പലഭാഗങ്ങളിലും ഹിന്ദുക്കളെ ഭീകരമായ രീതിയിൽ കൂട്ടക്കൊല ചെയ്തിരുന്നു. ഇതിന്റെ പ്രതികരണം എന്ന നിലയിൽ കിഴക്കൻ പഞ്ചാബിലും, ബിഹാറിലും, ഡൽഹിയിലും ഹിന്ദുക്കൾ മുസ്ലീങ്ങളെ ആക്രമിച്ചു. മുസ്ലീം ഭൂരിപക്ഷ പ്രദേശങ്ങളിൽ മുസ്ലീങ്ങൾ നടത്തുന്ന അക്രമങ്ങളുടെ പ്രതികരണമാണ് ഇത് എന്ന് ഗാന്ധിജി അറിയാഞ്ഞിട്ടായിരുന്നില്ല. എന്നിരുന്നിട്ടും ഗാന്ധിജി ഹിന്ദു

ക്കൾക്ക് നേരെ ശക്തമായി ചീറിയടുത്തു. ഹിന്ദുക്കളെ മാത്രം കുറ്റപ്പെടുത്തി. ഹിന്ദുക്കളുടെ പ്രതികരണം നോഖാലിയിലും മറ്റിടങ്ങളിലും മുസ്ലീങ്ങൾ നടത്തിയ അക്രമമാണ് എന്ന് പരിഗണിക്കാതെ തന്നെ കോൺഗ്രസ്സും ബിഹാറിലെ ബോംബ് സ്ഫോടനത്തിന്റെ ഉത്തരവാദിത്വം വരെ ഹിന്ദുക്കളുടെ തലയിൽ കെട്ടിവച്ച് അവരുടെ അസന്തുഷ്ടി പ്രകടിപ്പിച്ചു. പാക്കിസ്താനിലെ ഹിന്ദുക്കളെയും മുഴുവൻ കൂട്ടക്കൊല ചെയ്താലും ഇൻഡ്യയിലെ ഹിന്ദുക്കൾ മുസ്ലീങ്ങളോട് വിശാലഹൃദയത്തോടെയും ബഹുമാനത്തോടെയും പെരുമാറണമെന്ന് ഗാന്ധിജി എപ്പോഴും ഉപദേശിക്കുമായിരുന്നു. സുഹ്രാവർദ്ദി ഗുണ്ടകളുടെ നേതാവായിരുന്നിട്ട് പോലും ഡൽഹിയിൽ സ്വതന്ത്രമായും സംരക്ഷണത്തോടെയും കറങ്ങിനടന്നു. ഗാന്ധിയുടെ പ്രസംഗത്തിന്റെ സ്പഷ്ടമായ ഭഗങ്ങൾ താഴെക്കൊടുത്തിരിക്കുന്നു:-

(1) ‘ നാം പരിപൂർണ്ണമായും നശിച്ചാലും നമ്മൾ സമചിത്തത കൈവിടരുത്. മുസ്ലീങ്ങൾ അവരുടെ നിലനിൽപ്പിനായി ചെയ്യുന്ന കാര്യങ്ങൾക്ക് എതിരായി ഹിന്ദുക്കൾ അവരോട് വിരോധം കാട്ടരുത്. ഒരുപക്ഷെ അവർ നമ്മെ പൂർണ്ണമായും വാളിനിരയാക്കിയാൽ നാം ധീരതയോടെ മരിക്കണം. ഒരു പക്ഷെ അവർ ലോകം മുഴുവൻ ഭരിച്ചേക്കാം ആ ലോകത്തിന് നാം തടസ്സം നിൽക്കരുത്. കുറഞ്ഞത് നാം മരിക്കാൻ ഭയപ്പെടരുത്. നമ്മൾ ജനിച്ചാൽ ഒരിക്കൽ മരിക്കാൻ വിധിക്കപ്പെട്ടവരാണ്. പിന്നെ നാം എന്തിന് അതോർത്ത് വിഷമിക്കണം?. നാം എല്ലാവരും ചുണ്ടിൽ പുഞ്ചിരിയുമായി മരിക്കുകയാണെങ്കിൽ നമ്മൾ മറ്റൊരു ജീവിതത്തിലേയ്ക്ക് കടക്കും. ഒരു പുതിയ ഹിന്ദുസ്ഥാന് ആരംഭം കുറിക്കാൻ കഴിയും. (6 ഏപ്രിൽ 1947)

(2) റാവൽപിണ്ഡിയിലുള്ള കുറച്ച് മാന്യന്മാർ എന്നെ പരുക്കനും ധൈര്യവാനുമായ വ്യാപാരി എന്ന് വിളിക്കുകയുണ്ടായി. ഞാൻ അവരോട് ശാന്തരായി ഇരിക്കുവാൻ പറയുകയാണ്. എല്ലാത്തിനും മീതെ ഈശ്വരനുണ്ട്. ഈശ്വരനില്ലാത്ത ഒരു ഇടവുമില്ല. അദ്ദേഹത്തോട് അപേക്ഷിക്കുകയും അദ്ദേഹത്തിന്റെ നാമം വിളിക്കുകയും ചെയ്താൽ എല്ലാം ശരിയാകും. അവർ എന്നോട് ചോദിക്കുകയുണ്ടായി പാക്കിസ്താനിൽ അവശേഷിക്കുന്ന ഹിന്ദുക്കളുടെ കാര്യത്തിലുള്ള തീരുമാനം എന്താണ്?. ഞാൻ അവരോട് തിരിച്ച് ചോദിച്ചു, നിങ്ങൾ എന്തിന് ഇവിടെ (ഡൽഹി) വന്നു. എന്തുകൊണ്ട് അവിടെ മരിച്ചില്ല?. ഞാൻ

ഇപ്പോഴും ഈ വിശ്വാസം പുലർത്തുന്നു; നാം എവിടെയാണോ താമസിക്കുന്നത് ആക്രമിക്കപ്പെട്ടാലും മരിക്കേണ്ടിവന്നാലും നാം അവിടെ തന്നെ തുടരണം. അവർ നിങ്ങളെ കൊല്ലുകയാണെങ്കിൽ നിങ്ങൾ മരിക്കണം. എന്നാൽ നാം ദൈവത്തിന്റെ പേർ ഉച്ചരിച്ച് ധൈര്യമായി മരിക്കണം. നമ്മുടെ ബന്ധുക്കളെ കൊന്നാൽപ്പോലും നാം അവരോട് ശത്രുത പുലർത്തേണ്ട ആവശ്യമില്ല. കാരണം മരിച്ചവ ർക്ക് ദൈവം നല്ലത് വരുത്തും. ഒരുപക്ഷെ നമുക്കെല്ലാം സ്വർഗ്ഗം ലഭി ക്കുകയും ചെയ്യും. ദൈവം നമ്മെ നയിക്കട്ടെ. ഇതാണ് ഉള്ളിൽ നാം പ്രാർത്ഥിക്കേണ്ടത്. ഒരു റാവൽപിണ്ഡി നിവാസി അല്ലാത്ത ഞാൻ നിങ്ങളെ ഉപദേശിക്കുകയും ശാസിക്കുകയും ചെയ്യുന്നു. നിങ്ങൾ തിരിച്ച് പോയി സിഖ്- ഹിന്ദു അഭയാർത്ഥികളെ കാണുക. അവരോട് ശാന്തമായി പാക്കിസ്താനിൽ പോലീസിന്റെയോ സൈന്യത്തിന്റെ യോ സഹായമില്ലാത്ത അവരുടെ താമസസ്ഥലത്തേയ്ക്ക് മടങ്ങു വാൻ പറയുക. (23 സെപ്തംബർ 1947).

(3) 'പഞ്ചാബിൽ മരിച്ച ഒരാളും തിരിച്ച് വരുവാൻ പോകുന്നില്ല. എല്ലാം കഴിയുമ്പോൾ നമുക്ക് അവിടെ പോകണം. അവിടെ ആളുകൾ കൊല്ലപ്പെടുന്നു എന്നത് സത്യമാണ്. എന്നാൽ അവിടെ കോളറ മൂലവും മറ്റ് കാരണങ്ങളാലും ആളുകൾ മരിക്കുന്നുണ്ട്. ജനിച്ചവർ ആരായാലും മരിക്കണം. കൊല്ലപ്പെടുന്നവർ ധൈര്യമായി മരിക്കണം. അവർക്ക് നഷ്ടപ്പെടുവാൻ ഒന്നുമില്ല, നേടാനെയുള്ളു. പക്ഷെ കൊല പാതകികളെ എന്തുചെയ്യും എന്നത് ചോദ്യചിഹ്നമാണ്. അവരെ തെറ്റുപറ്റിയ മനുഷ്യരായി അംഗീകരിക്കണം. മനുഷ്യജീവിതം തന്നെ തെറ്റുകളാൽ നിർഭരിതമാണ്. പഞ്ചാബിൽ നമ്മുടെ സംരക്ഷകർ അവ രാണ് (ബ്രിട്ടിഷ് സൈന്യം). പക്ഷെ ഇതാണോ സംരക്ഷണം?. എനി ക്ക് നേരിടുവാൻ കഴിവുള്ള ആളുകളെയാണ് ആവശ്യം. അവർ മരണ ത്തെ ഭയപ്പെടരുത്. എല്ലാത്തിനും ഉപരി കൊലപാതകികൾ മറ്റാരുമല്ല, നമ്മുടെ മുസ്ലീം സഹോദരന്മാരാണ്. മതം മാറിയതുകൊണ്ട് നമ്മുടെ സഹോദരങ്ങൾ നമ്മുടെ സഹോദരങ്ങൾ അല്ലാതാകുമോ?. അതു കൊണ്ട് നമ്മൾ അവരെപ്പോലെ ആകുവാൻ പാടില്ല. ബീഹാറിലെ സ്ത്രീകളോട് നാം എന്താണ് ചെയ്യാത്തത്'

94. ഹിന്ദുക്കളിലുണ്ടാകുന്ന പ്രതികാരമനോഭാവം തികച്ചും സ്വാഭാവീകമായ പ്രതികരണം മാത്രമായി എടുക്കണമെന്ന് അദ്ദേഹം

അവരോട് ആവശ്യപ്പെട്ടു. ആയിരക്കണക്കിന് ഹിന്ദുക്കൾ മുസ്ലീം പ്രവശ്യകളിൽ തങ്ങൾ ഹിന്ദുക്കളായിപ്പോയി എന്ന ഒറ്റക്കാരണത്താൽ മാത്രം കൂട്ടക്കൊല ചെയ്യപ്പെട്ടു. ഗവണ്മെന്റിന് അവരെ സംരക്ഷിക്കാനോ ഈ സാഹചര്യത്തെ തടയാനോ കഴിയാതെ അടിയറവ് പറയേണ്ടിവന്നു. ഈ ദുഖത്തിന്റെയും വ്യസനത്തിന്റെയും തരംഗങ്ങൾ മറ്റ് പ്രവശ്യകളിലെ ഹിന്ദുക്കളുടെ ഹൃദയങ്ങളിൽ അലയടിച്ചത് സ്വാഭാവീകമായ പ്രതികരണം മാത്രമായിരുന്നില്ല. തീഷ്ണമായ മനുഷ്യത്വത്തിന്റെയും കൂടി അടയാളമായിരുന്നു. ഒറ്റ കാരണത്തിനു മാത്രമേ ഈ വേദനയെയും ദുരന്തത്തെയും ഉണക്കുവാൻ സാധിക്കുമായിരുന്നുള്ളു, അത് ആ പ്രദേശത്തുള്ള തങ്ങളുടെ സഹോദരങ്ങൾക്ക് സംരക്ഷം നൽകുക എന്നത് മാത്രമായിരുന്നു. അതുതന്നെ ആയിരുന്നു മുസ്ലീങ്ങൾക്ക് നേരെയുള്ള പ്രതികാരത്തിന്റെ കാരണവും മുസ്ലീം അക്രമങ്ങളെ ചെറുക്കുവാനുള്ള ഉപായവും. ഹിന്ദുക്കൾ കണ്ടതും മനസ്സിലാക്കിയതുമായ ഒന്ന് ഇൻഡ്യൻ യൂണിയൻ ഗവണ്മെന്റ് പാക്കിസ്താനിൽ ഉണ്ടായിരുന്ന ഹിന്ദുക്കൾക്ക് യാതൊരു സംരക്ഷണവും നൽകുന്നില്ല. അതിനാൽ നിയമം കൈയ്യിലെടുക്കുവാൻ അവർ തീരുമാനിച്ചു. ബിഹാറിലും മറ്റിടങ്ങളിലും ഹിന്ദുക്കൾ നടത്തിയ പ്രതികാര നടപടി ഞെട്ടിക്കുന്ന മുസ്ലീം ക്രൂരതകളിൽ നിന്നും ഹിന്ദുക്കളെ സംരക്ഷിക്കുന്നതിൽ വലുതും നിസ്സംശയകരവുമായ ഫലമാണ് കാഴ്ച്ചവച്ചത്. അത്തരം വേളകളിൽ ഉണ്ടായത് ദയവിന്റെ സ്വാഭാവീകവും ആത്മീയവുമായ വികാരങ്ങളാണ്.

95. മഹത്തായ പല വിപ്ലവങ്ങളുടെയും വിജയം എന്നത് ദുഷ്ടന്മാരായ ഭരണാധികാരികളോടുള്ള അസംതൃപ്തി എന്ന ആശയമാണ്. ഈ ക്രൂരതയ്ക്ക് അവസാനം കാണുവാൻ തിരിച്ചും ക്രൂരത, അതൃപ്തി, പ്രത്യാക്രമണം, ക്രൂരന്മാരായ ഏകാതിപതികളോടുള്ള പ്രതികാര മനോഭാവം എന്നിവ ഇല്ലെങ്കിൽ കഴിയുകയില്ല. ഇത്തരം സംഭവങ്ങൾ പൗരാണികമായ മഹാഭാരതത്തിലും രാമായണത്തിലും അതിൽകൂടുതൽ ഇംഗ്ലണ്ടും അമേരിക്കയും ചേർന്ന് ജർമ്മനിക്കും ജപ്പാനും എതിരെ നടത്തിയ ആധുനീക യുദ്ധങ്ങളിലും ക്രിയയ്ക്ക് പ്രതിക്രീയ എന്ന രീതിയിൽ വിവരിച്ചിരിക്കുന്നു. അത് നല്ലതായാലും മോശമായാലും അത് തന്നെയാണ് മാനുഷീക പ്രകൃതം.

96. ഇൻഡ്യൻ രാഷ്ട്രീയത്തിന്റെ കാഴ്ച്ചപ്പാടിൽ നിന്നും സ്വാതന്ത്ര്യലബ്ദിക്കായി നടത്തപ്പെട്ട അനവധി പ്രയത്നങ്ങൾ ഗാന്ധിജിയാൽ എതിർക്കപ്പെട്ടിട്ടുള്ളത് ഞാൻ പലയിടത്തും ചൂണ്ടിക്കാണിക്കുകയും വിവരിക്കുകയും ചെയ്തിട്ടുണ്ട്. അവസാനയുദ്ധം ചിന്തയ്ക്കും അതീതമായപ്പോൾ പോലും അദ്ദേഹത്തിന്റെ നയങ്ങളിലോ സ്വഭാവത്തിലോ ഏതെങ്കിലും തരത്തിലുള്ള സ്ഥിരത ഉണ്ടായിരുന്നില്ല.

97. അദ്ദേഹം ഇംഗ്ലണ്ടും ജർമ്മനിയും തമ്മിലുള്ള യുദ്ധം ഇൻഡ്യയെ ഒരു തരത്തിലും സഹായിക്കാൻ ഉതകുന്നതല്ല എന്ന് ചിന്തിച്ച് 'യുദ്ധം എന്നാൽ അക്രമമാണ്, എനിക്ക് എങ്ങിനെയാണ് സഹായിക്കുവാൻ കഴിയുക' എന്ന് പറഞ്ഞുകൊണ്ട് ഉപേക്ഷിച്ചു. എന്നാൽ സമ്പന്നരായ ഗാന്ധിയൻ അനുഭാവികൾ തങ്ങളുടെ പണം സ്വരൂപിച്ച് യുദ്ധത്തിനുള്ള ആയുധങ്ങൾ വിതരണം ചെയ്യുന്നതിനായി ഗവണ്മെന്റിൽ നിന്നും കരാറെടുത്തു. അവരുടെ പേരെടുത്ത് പറയുന്നത് ഈ അവസരത്തിൽ അനാവശ്യമാണെങ്കിലും അറിവിലേയ്ക്കായി പറയുന്നു. ബിർല, ഡാൽമിയ, വാൾചന്ദ് ഹീരാചന്ദ്, നാഞ്ചിബായ് കാളീദാസ്, തുടങ്ങിയവർ അതിൽപ്പെടുന്നു. ഗാന്ധിജിയും കോൺഗ്രസ്സ് പ്രവർത്തകരും അവരെ വളരെ അധികം സഹായിച്ചു. യുദ്ധത്തിലെ രക്തക്കറപുരണ്ട പണമായിരുന്നിട്ട് കൂടിയും ഗാന്ധിജി അവർ കൊടുത്ത പണം വേണ്ടന്ന് പറഞ്ഞില്ല. സമ്പന്നരായ അവരോട് യുദ്ധ സാമാഗ്രികൾ വിതരണം ചെയ്യനുള്ള ഗവണ്മെന്റുമായുള്ള കരാർ ഒഴിവാക്കാൻ പറഞ്ഞതുമില്ല. എന്നുമാത്രമല്ല, സൈനീകർക്ക് കമ്പളി വിതരണം ചെയ്യുവാനുള്ള കരാർ കോൺഗ്രസ്സിന്റെ ഖാദി ഭണ്ഡറിന് ലഭിക്കുവാൻ അനുമതി (സമ്മർദ്ദം) കൊടുക്കുകയും ചെയ്തു.

98. 1944ൽ ഗാന്ധിജി മറ്റ് കോൺഗ്രസ്സ് നേതാക്കളോടൊപ്പം ജയിൽ മോചിതനായി. കോൺഗ്രസ്സ് നേതാക്കൾക്ക് ജപ്പാന് എതിരെയുള്ള യുദ്ധത്തിൽ ബ്രിട്ടനെ സഹായിച്ചതിന് ഭരണം ഉറപ്പ് നൽകി. ഗാന്ധിജി എതിർത്തില്ല എന്ന് മാത്രമല്ല ഗവണ്മെന്റ് വാഗ്ദാനം സ്വീകരിക്കുകയും ചെയ്തു.

99. ഗാന്ധിജിയുടെ രാഷ്ട്രീയത്തിൽ ആശയസ്ഥിരതയ്ക്കോ യുക്തിക്കോ ഒരു സ്ഥാനവും ഉണ്ടായിരുന്നില്ല. സത്യം എന്തെന്ന് ഗാന്ധിജിക്ക് മാത്രമേ നിർവചിക്കാൻ കഴിയു. അദ്ദേഹത്തിന്റെ രാഷ്ട്രീയം നിലനിന്നിരുന്നത് പുരാതന അന്ധവിശ്വാസങ്ങളായ ആത്മാവിന്റെ

ശക്തി, ആന്തരീക ശബ്ദം, വൃതം, പ്രാർത്ഥന, മനസ്സിന്റെ നൈർമല്യം തുടങ്ങിയവയിലായിരുന്നു.

100. ഗാന്ധിജി ഒരിക്കൽ പറഞ്ഞു:

അഹിംസയിലൂടെ ലഭിച്ച സ്വാതന്ത്ര്യം ആയിരം വർഷങ്ങൾക്ക് ശേഷം ഇന്ന് അക്രമത്തിലൂടെ ലഭിക്കുന്ന സ്വാതന്ത്രയത്തേക്കാൾ കൂടുതൽ പ്രീയങ്കരമായിരിക്കുമോ?.

അദ്ദേഹം പറഞ്ഞതുപോലെ അദ്ദേഹം പ്രവർത്തിച്ചിരുന്നാലും അദ്ദേഹത്തിന്റെ ഉപദേശവും പ്രവർത്തിയും പൂർണ്ണമായും പരസ്പര വിരുദ്ധമായിരുന്നു എന്ന് മുകളിൽ സൂചിപ്പിച്ചിട്ടുള്ള ഉദാഹരണങ്ങളിൽ നിന്നും വ്യക്തമാണ്.

101. അദ്ദേഹത്തിന്റെ അഹിംസാ ഉപദേശത്തിന്റെ അസ്ഥിരതയ്ക്കുള്ള അടുത്തകാലത്തുള്ള ഉദാഹരണം കുറിച്ചിടുന്നത് നല്ലതാണ്. പ്രത്യേകിച്ച് പാക്കിസ്താനുമായി ബന്ധപ്പെട്ട് കാശ്മീരിൽ നടക്കുന്ന പ്രശ്നം. പാക്കിസ്താൻ കാശ്മീരിൽ അതിഭയാനകമായ അക്രമം നടത്തി കാശ്മീർ കീഴടക്കാൻ തുടങ്ങി. കാശ്മീർ മഹാരാജാവ് നെഹ്രു ഗവണ്മെന്റിനോട് സഹായം ആവശ്യപ്പെട്ടു. നെഹ്രു, രാജാവ് സ്ഥാനം ഒഴിഞ്ഞ് ഷേഖ് അബ്ദുള്ളയെ ഭരണാധികാരി ആകാൻ സമ്മതം അറിയിക്കുകയാണെങ്കിൽ സഹായം നൽകാൻ തയ്യാറാണ് എന്നറിയിച്ചു. എല്ലാകാര്യങ്ങളും നെഹ്രു ഗാന്ധിജിയോട് ചർച്ച ചെയ്തിരുന്നു. ഇതിന് പിന്നിൽ ഒരു പക്ഷപാതിത്വ വികാരവും ഉണ്ടായിരുന്നു. കാരണം കാശ്മീർ പണ്ഡിറ്റ് നെഹ്രുവിന്റെ ജന്മസ്ഥലം ആയിരുന്നു. ഈ പക്ഷപാതിത്വ വികാരം ഒഴിവാക്കാൻ കഴിയാത്തതിനാൽ നെഹ്രു ഗാന്ധിയോട് കാശ്മീരിലേയ്ക്ക് സഹായത്തിനായി സൈന്യത്തെ അയയ്ക്കുന്നതിനെപ്പറ്റി ചർച്ച ചെയ്തു. കാശ്മീർ സംരക്ഷിക്കുവാൻ സൈന്യത്തെ അയയ്ക്കാൻ അനുമതി ഗാന്ധി കൊടുത്തതിന് ശേഷം മാത്രമാണ് നെഹ്രു സൈന്യത്തെ അയച്ചത്. പണ്ഡിറ്റ് നെഹ്രു സ്വയം അദ്ദേഹത്തിന്റെ ഒരു പ്രസംഗത്തിൽ ഇതിനെപ്പറ്റി പറഞ്ഞിട്ടുണ്ട്.

102. കാശ്മീരിലേയ്ക്കുള്ള അധിനിവേശത്തിന്റെ ആരംഭം മുതൽ തന്നെ അക്രമകാരികളെ പാക്കിസ്താൻ പിന്തുണയ്ക്കുന്നുണ്ട് എന്ന് നമ്മുടെ രാഷ്ട്രീയ നേതാക്കൾക്ക് അറിയാമായിരുന്നു. അതുകൊണ്ട്

തന്നെ പാക്കിസ്താന് എതിരെ കാശ്മീർ ജനതയ്ക്ക് സഹായമായി സൈന്യത്തെ അയയ്ക്കുന്നത് കൂലിക്ക് ഉള്ള യുദ്ധമായിരുന്നു എന്നത് സ്പഷ്ടമാണ്. ഗാന്ധിജി ആയുധം കൊണ്ടുള്ള യുദ്ധം എതിർക്കുകയും അത് വീണ്ടും-വീണ്ടും ലോകത്തോട് വിളിച്ച് പറയുകയും ചെയ്തു കൊണ്ടിരുന്നു. പക്ഷെ അദ്ദേഹം കാശ്മീരിലേയ്ക്ക് സൈന്യത്തെ അയയ്ക്കാൻ പണ്ഡിറ്റ് നെഹ്രുവിന് അനുമതി നൽകി. എന്താണ് സംഭവിച്ച് കൊണ്ടിരിക്കുന്നത് എന്ന് സംഗ്രഹിക്കുകയാണെങ്കിൽ വിഭജിത ഇൻഡ്യയ്ക്ക് ഗാന്ധിജിയുടെ അനുഗ്രഹത്താൽ സ്വാതന്ത്ര്യം ലഭിച്ച ശേഷം ഇന്നും ഗവണ്മെന്റ് ആയുധം ഉപയോഗിച്ച് മനുഷ്യനെ കൊന്ന് കൊണ്ട് അത് പുന: ക്രമീകരിക്കുന്നു.

103. ഗാന്ധിജിക്ക് അദ്ദേഹത്തിന്റെ അഹിംസയിൽ അത്രയ്ക്ക് വിശ്വാസമുണ്ടായിരുന്നെങ്കിൽ സൈന്യത്തിന് പകരം ഈ പരീക്ഷണം നടത്താൻ സത്യാഗ്രഹികളുടെ സംഘത്തെ അങ്ങോട്ട് അയയ്ക്കണമായിരുന്നു. വെടിക്കോപ്പുകൾക്ക് പകരമായി നൂലും തോക്കുകൾക്ക് പകരം ചർക്കയും അയയ്ക്കണമായിരുന്നു. ഗാന്ധിജിയ്ക്ക് തന്റെ കാഴ്ച്ചപ്പാടിലെ സത്യാഗ്രഹത്തിന്റെ ശക്തികാണിക്കാൻ കിട്ടിയ സുവർണ്ണ അവസരമായി സ്വാതന്ത്ര്യത്തിനുവേണ്ടി നടത്തിയ പരീക്ഷണമായി അത് ഉപയോഗിക്കാമായിരുന്നു.

104. പക്ഷെ ഗാന്ധിജി അത്തരത്തിലൊന്നും തന്നെ ചെയ്തില്ല. സ്വതന്ത്ര്യ ഇൻഡ്യയുടെ ആരംഭത്തിൽ തന്റെ ഇഷ്ടത്തിനനുസരിച്ച് പുതിയ യുദ്ധം തുടങ്ങി. എന്താണ് ഈ സ്ഥിരത അർത്ഥമാക്കുന്നത്?. അദ്ദേഹത്തിന് വിജയപട്ടം കിട്ടിയ അഹിംസ നയത്തിനെ മറിച്ചിട്ട് അദ്ദേഹം ഇത്രയും അക്രമിയായത് എന്തിന്?. എന്റെ മനസ്സിൽ ഇതിനുള്ള ഉത്തരം വളരെ വ്യക്തമാണ്. ഈ യുദ്ധം അദ്ദേഹം ഷേഖ് അബ്ദുള്ളയ്ക്ക് വേണ്ടി നടത്തുന്നതാണ്. അധികാരം മുസ്ലീങ്ങളുടെ കൈയ്യിലേയ്ക്ക് കൈമാറ്റം ചെയ്യാനുള്ള കാരണങ്ങളാൽ അല്ലെങ്കിൽ അക്കാരണം കൊണ്ട് മാത്രമാണ് ഗാന്ധിജി അക്രമികളെ അമർച്ച ചെയ്യാൻ ആയുധമെടുത്ത് പോരാടുവാൻ അനുമതി നൽകിയത്. കാശ്മീർ യുദ്ധത്തിന്റെ ഭയാനകവും ഭീകരവുമായ വാർത്തകൾ അദ്ദേഹം വായിച്ചിരുന്നു. എന്നാൽ ആ സമയവും അദ്ദേഹം മുസ്ലീങ്ങൾക്ക് ഡൽഹിയിൽ ജീവിക്കാനുള്ള സാഹചര്യം ഇല്ലാ എന്ന് വിലപിച്ചു കൊണ്ട് മരണം വരെ നിരാഹാരം അനുഷ്ഠിക്കുകയാണ് ചെയ്തത്.

എന്നാൽ കാശ്മീരിലെ അക്രമകാരികളുടെ മുന്നിൽ നിരാഹാര സമരം നടത്താനുള്ള നട്ടെല്ലുറപ്പ് അദ്ദേഹത്തിനുണ്ടായിരുന്നില്ല. എന്നു മാത്രമല്ല മുസ്ലീം അക്രമികൾക്ക് എതിരെ സത്യാഗ്രഹം അനുഷ്ഠിക്കാനുള്ള ധൈര്യവും അദ്ദേഹത്തിന് ഉണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ എല്ലാ സത്യാഗ്രഹങ്ങളും ഹിന്ദുക്കൾക്ക് എതിരെ മാത്രമായിരുന്നു.

105. ഇരുപതാം നൂറ്റാണ്ടിലെ ഏറ്റവും വലിയ കാപട്യക്കാരനെ ഇൻഡ്യൻ രാഷ്ട്രീയത്തിന്റെ ആചാര്യനായി അവതരിപ്പിക്കുന്നതിലും വലിയ ദൗർഭാഗ്യം ഇല്ല എന്ന് ഞാൻ കരുതുന്നു. ഹൈദരാബാദിൽ ഹിന്ദുക്കൾ അനുഭവിച്ച യാതനകൾ ഒന്നും തന്നെ ഗാന്ധിജിയുടെ മനസ്സിനെ സ്വാധീനിച്ചില്ല. മഹാത്മ ഒരിക്കലും നിസാമിനോട് അധികാരം വിട്ടൊഴിയാൻ കൽപ്പിച്ചതുമില്ല. ഇൻഡ്യൻ രാഷ്ട്രീയം ഇത്തരത്തിൽ ഗാന്ധിജിയുടെ നയങ്ങളെ പിന്തുടർന്നാൽ ഇന്ന് കിട്ടിയ (വിഭജിത ഇൻഡ്യയുടെ) സ്വാതന്ത്ര്യം പോലും അതികം താമസിയാതെ ഇല്ലാതാകും. എന്റെ മനസ്സിൽ ഉണ്ടാകുന്ന ചിന്തകൾ വീണ്ടും വീണ്ടും അതിനെക്കുറിച്ച് മാത്രമാണ്. മേൽ പറഞ്ഞ സംഭവങ്ങൾ നടക്കുമ്പോൾ ഗാന്ധിജി 13 ജനുവരി 1948 ൽ ഹിന്ദു-മുസ്ലീം ഐക്യത്തിന് വേണ്ടി പ്രഖ്യാപനം നടത്തി സത്യാഗ്രഹം തുടങ്ങുകയായിരുന്നു. അപ്പോഴേയ്ക്കും എനിക്ക് എന്റെ വികാരങ്ങൾക്ക് മേലുള്ള എല്ലാ നിയന്ത്രണങ്ങളും നഷ്ടമായിരുന്നു.

106. അവസാന നാലുവർഷം ഞാൻ ദിനപത്രത്തിന്റെ പത്രാധിപരായി ജോലി ചെയ്യുകയായിരുന്നു. അതിനും മുൻപുള്ള കാലഘട്ടം ഞാൻ പൊതുജന സേവനത്തിലായിരുന്നു. അതുകൊണ്ട് തന്നെ ഇൻഡ്യൻ രാഷ്ട്രീയത്തിലുണ്ടാകുന്ന മാറ്റങ്ങളിന്മേൽ എപ്പോഴും ഞാൻ ശ്രദ്ധാലുവായിരുന്നു.

107. മുസ്ലീം ലീഗ്, ഹിന്ദു മഹാസഭ, കോൺഗ്രസ്സ് എന്നീ മൂന്ന് രാഷ്ട്രീയ ഘടകങ്ങൾക്കിടയിലെ പരസ്പര ബന്ധം എന്നതിനെ പറ്റി എനിക്ക് നല്ല അവബോധം ഉണ്ടായിരുന്നു. മുസ്ലീം ലീഗ് കോൺഗ്രസ്സിനെ ഹിന്ദുക്കളുടെ പാർട്ടിയായി എപ്പോഴും മുദ്രണം ചെയ്തിരുന്നു. എന്നാൽ കോൺഗ്രസ്സ് നേതാക്കൾക്ക് ഹിന്ദുക്കളുടെ വിഭാഗം എന്ന് പറയുവാൻ ജാള്യതയായിരുന്നു. കോൺഗ്രസ്സുകാർ വർഗ്ഗീയർ എന്ന് വിളിക്കപ്പെടുന്നതിനെ അപമാനമായി കരുതിയിരുന്നു.

108. തുറന്ന് പറയുകയാണെങ്കിൽ ഏതെങ്കിലും ഒരു സംഘടന രാജ്യത്തിന്റെ പുരോഗതിയെ ആസ്പദമാക്കാതെ ഒരു പ്രത്യേക ജാതി യുടെ താല്പര്യം മാത്രം സംരക്ഷിക്കുകയാണെങ്കിൽ അവരെ വർഗ്ഗീ യ സംഘടന എന്ന് പറയുന്നതിൽ അപമാനപ്പെടുന്നതെന്തിന്?. ദേശീ യതയുടെ ആത്മാവിന്റെ പുരോഗതി ഒരു വിഭാഗത്തിനുവേണ്ടി നശി പ്പിക്കുന്ന സംഘടനയെ ഇടുങ്ങിയ ചിന്താഗതിക്കാരെന്നും വർഗ്ഗീയ മനസ്സുള്ളവരെന്നും തന്നെയാണ് വിളിക്കേണ്ടത്. എന്നാൽ കോൺഗ്ര സ്സിന് അതിലും വകതിരിവ് ഉണ്ടായിരുന്നില്ല. കോൺഗ്രസ്സ് ഹിന്ദുമഹാ സഭയെയും മുസ്ലീം ലീഗിനെയും ഒരുപോലെ വർഗ്ഗീയ സംഘടനയാ യി മുദ്രകുത്തി വർഗ്ഗീയവാദികൾ എന്ന് വിളിച്ച് അപമാനിക്കുകയാ ണ് ചെയ്തത്. പ്രത്യേകമായി കുറിക്കേണ്ട ഒരുകാര്യം കോൺഗ്രസ്സ് മുസ്ലീം ലീഗിന്റെ എല്ലാ ആവശ്യങ്ങൾക്കും മുൻപിൽ വഴങ്ങിയപ്പോൾ ദേശീയതയുടെ നയത്തിൽ നിലനിന്നിരുന്ന ഹിന്ദു മഹാസഭയെ ഒരിക്കൽപ്പോലും ഗൗനിച്ചില്ല എന്ന് മാത്രമല്ല. ഹിന്ദു മഹാസഭയെയും അതിന്റെ നേതാക്കളെയും നശിപ്പിക്കാനുള്ള ഗൂഢാലോചന നടത്തു കയും ചെയ്തു.

109. മുസ്ലീം ലീഗ് മുസ്ലീങ്ങളെ പ്രതിനിധീകരിക്കുന്ന പാർട്ടിയാ ണെന്ന് കോൺഗ്രസ്സുകാർക്ക് യുക്തിയുടെ കാഴ്ച്ചപ്പാടിൽ മനസ്സിലാ യപ്പോൾ ഹിന്ദു മഹാസഭ ഹിന്ദുക്കളെ പ്രതിനിധീകരിക്കുന്ന പാർട്ടി യാണെന്ന് അംഗീകരിക്കാനുള്ള മാനസീകാവസ്ഥ അവർക്ക് ഉണ്ടായി ല്ല. ഏറ്റവും കുറഞ്ഞത് കോൺഗ്രസ്സുകാർ ഹിന്ദുക്കളുടെ താല്പര്യം സംരക്ഷിച്ചുകൊള്ളാം എന്ന് പ്രസ്താവനയെങ്കിലും നടത്തണമായിരു ന്നു. എന്നാൽ കോൺഗ്രസ്സ് അതും ചെയ്തില്ല. ഇതിന്റെ ഫലമായി മുസ്ലീങ്ങളുടെ താല്പര്യം സംരക്ഷിക്കുന്ന അതിശക്തമായ പാർട്ടി യായ മുസ്ലീം ലീഗ് നിലനിൽക്കുമ്പോൾ തന്നെ ചില മുസ്ലീങ്ങൾ കോൺഗ്രസ്സിൽ അംഗമായി മുസ്ലീങ്ങളുടെ താല്പര്യം സംരക്ഷിച്ചു. എന്നാൽ ആരും തന്നെ ഹിന്ദുക്കളുടെ താല്പര്യം സംരക്ഷിക്കാനു ണ്ടായിരുന്നില്ല. കോൺഗ്രസ്സ് ഹിന്ദു മഹാസഭയെ വർഗീയ സംഘടന എന്ന് പരിഹസിക്കുകയും ലോഡ് വാവലിന്റെ സിംലയിലെ ആസ്ഥാ നത്ത് നടത്തിയ യോഗത്തിൽ മുസ്ലീങ്ങളുടെ 50% പ്രാതിനിധ്യത്തിന് അനുമതി നൽകുന്ന നയം അംഗീകരിക്കുകയും ചെയ്തു. അതുമാ ത്രമല്ല ഗാന്ധിജിയുടെ നേതൃത്വത്തിൽ കോൺഗ്രസ്സുകാർ ഹിന്ദുക്ക

ളിൽ നിന്നും ജാതീയമായി പ്രതിനിധികളെ അംഗീകരിക്കാൻ തയ്യാറെടുപ്പ് നടത്തി. പരിപൂർണ്ണമായും മുസ്ലീം പ്രീണന നയങ്ങൾ നടപ്പിലാക്കിയ കോൺഗ്രസ്സ് ആണ് രാജ്യത്തിലെ ഏറ്റവും വിഷം കൂടിയ വർഗ്ഗീയ സംഘടന.

110. ഇൻഡ്യയുടെ സ്വാതന്ത്ര്യവും സ്വയംഭരണാധികാരവും പൂർണ്ണമായിരുന്നോ?. രാജ്യം കീറി മുറിക്കപ്പെട്ടപ്പോൾ, കോൺഗ്രസ്സുകാർക്ക് മുന്നിൽ, മഹത്തരമായ രാജ്യത്തിന്റെ അടിത്തറയുണ്ടാക്കുന്നതിൽ, ബുദ്ധിമാന്മാരും ത്യാഗസന്നദ്ധരുമായ നേതാക്കൾ സ്ഥിരോത്സാഹത്തോടെ ദേശത്തിന്റെ പൂർണ്ണ സ്വാതന്ത്ര്യത്തിന് വേണ്ടി പ്രയത്നിച്ചു, അതിൽ പലരും പരിപൂർണ്ണമായ ജനാധിപത്യത്തിന് വേണ്ടി ജീവത്യാഗം ചെയ്തു, രാജ്യത്തിലെ ചെറുതും വലുതുമായ ജാതികളുമായി സഹകരിച്ചു, പഞ്ചാബ്, ബംഗാൾ, സിന്ധ്, വടക്ക് പടിഞ്ഞാറൻ അതിർത്തി (ഇന്ന് പാക്കിസ്ഥാനിൽ) ഇവിടങ്ങളിലെല്ലാം നടന്ന സ്വാതന്ത്ര്യ സമരത്തിന്റെ തീഷ്ണത മറ്റ് പ്രദേശങ്ങളിൽ നിന്നും ഒട്ടും പിന്നിലായിരുന്നില്ല. അതുകൊണ്ട് തന്നെ ആ ദേശസ്നേഹികളുടെ സ്വാതന്ത്ര്യത്തിന്റെ പൂർണ്ണത എന്നത് മുഴുവൻ ഭാരതഖണ്ഡത്തിലെയുമാണ്. അവർ കോൺഗ്രസ്സിന് പുറത്ത് ഉള്ളവരായിരുന്നിട്ട് കൂടിയും വിപ്ലവത്തിന്റെ മുൻനിരയിൽ നിൽക്കുകയും സന്തോഷത്തോടെ കഴുമരത്തിലേറുകയും ചിലർ ഭ്രഷ്ടരായി നാടുകടത്തപ്പെടുകയും മറ്റ് ചിലർ ആന്റമാനിലെ ഇരുണ്ട തടവറയിൽ നരകിച്ച് മരിക്കുകയും ചെയ്യപ്പെട്ടു. അവർകണ്ട സ്വാതന്ത്ര്യം എന്ന സ്വപനം കീറിമുറിക്കപ്പെട്ട മാതൃരാജ്യത്തിന്റെ സ്വാതന്ത്ര്യമാണോ? രാജ്യത്തിന്റെ ഒരുഭാഗം അന്ധമായ മതഭ്രാന്തന്മാരുടെ രാജ്യമായി രൂപീകരിച്ചായിരുന്നോ ഉപമകളില്ലാത്ത ത്യാഗത്തിന്റെ ഉടമകളായ സ്വാതന്ത്ര്യ സമര സേനാനികൾക്ക് തക്കതായ പ്രതിഫലം നൽകേണ്ടിയിരുന്നത്?.

111. മുഹമ്മദ് അലി ജിന്ന മുന്നോട്ട് വച്ച 14 ആവശ്യങ്ങൾ അംഗീകരിച്ചത് മുതൽ പാക്കിസ്താന്റെ രൂപികരണം വരെ ഗാന്ധിജിയുടെ കീഴിലുള്ള കോൺഗ്രസ്സ് ജിന്നയ്ക്ക് മുന്നിൽ കീഴടങ്ങിയിരുന്നു. പാക്കിസ്താനാൽ കിഴക്കും പടിഞ്ഞാറുമായി ഛിന്നഭിന്നമായി കീറിമുറിയ്ക്കപ്പെട്ടതും ചിതറിപ്പോയതുമായ രാജ്യത്തിൽ ഹൈദരാബാദ് തുളയ്ച്ച് കയറുന്ന വേദനയുടെ നടുവിൽ നീറുന്നതിനിടയിൽ കോൺഗ്രസ്സിന് കിട്ടിയ സ്വയംഭരണാവകാശം ആഘോഷിച്ച് ആസ്വദി

ക്കുന്നത് കണ്ടപ്പോഴും ജനത്തിന് അത് സങ്കടകരമായ അവസ്ഥയായി തോന്നിയില്ല. ഗാന്ധിജിയുടെ നേതൃത്വത്തിൽ കോൺഗ്രസ്സിനുണ്ടായ പതനം കണ്ടപ്പോൾ എനിക്ക് രാജ ഭർത്ത്രിഹരിയിലെ വരികൾ ഓർമ്മ വന്നു:

ശിര: ശാർവ് സ്വർഗത്പശുപതി ശിരസ്ത: ക്ഷിതിദരം

മഹീന്ദ്രദുത്യ ഗംഗാദ്വനിമവ്നെശ്ചാപി ജലദിം !

അഥോ ഗംഗാ സെയം പദ്മുപ്ഗത സ്നോക്മയദാ

വിവേക് ഭ്രഷ്ടാനം ഭവതി വിനിപാപ: ശത്മുഖ: !!

സ്വർഗ്ഗത്തിൽ നിന്നും ഗംഗാ പരമശിവന്റെ തലയിൽ പതിയ്ക്കുന്നു, അവിടെ നിന്നും ഹിമാലയത്തിലേയ്ക്കും അവിടെ നിന്നും ഭൂമിയിലേയ്ക്കും പിന്നീട് സമുദ്രത്തിലേയ്ക്കും. ഈ രീതിയിൽ അവൾ പതുക്കെ പതുക്കെ താഴ്ന്ന നിലയിലേയ്ക്ക് എത്തുന്നു. സത്യത്തിൽ ഇത് സൂചിപ്പിക്കുന്നത് വിവേകമില്ലാത്ത മനുഷ്യൻ നൂറുവഴികളിലൂടെ താഴ്ന്ന തരത്തിലേയ്ക്ക് അധ:പതിക്കുന്നതിനെപ്പറ്റിയാണ്.

## ഭാഗം അഞ്ച്

# ദേശവിരുദ്ധ പ്രീണനങ്ങളുടെ മൂർദ്ധന്യം

112. ഗാന്ധിജിയെ രാഷ്ട്രീയത്തിന്റെ അരങ്ങിൽ നിന്നും നീക്കം ചെയ്യാൻ ഞാൻ തീരുമാനിച്ച ദിനം തന്നെ എനിക്ക് എന്റേത് എന്ന് പറയുവാനുള്ളതെല്ലാം നഷ്ടമാകും എന്ന് എനിക്ക് സ്പഷ്ടമായിരുന്നു. ഞാൻ ഒരു സമ്പന്നനായിരുന്നില്ല എന്നാൽ ഇടത്തരക്കാരുടെ സമൂഹത്തിൽ എനിക്ക് ഒരു സ്ഥാനവും വിലയും ഉണ്ടായിരുന്നു. ഞാൻ എന്റെ പ്രവശ്യയിൽ പൊതുജീവിതം ആരംഭിക്കുകയും അവിടെയുള്ള ജനങ്ങളെ സേവിക്കുകയും ചെയ്തിരുന്നതിനാൽ അവർ എനിക്ക് മനസ്സിൽ സ്ഥാനവും ബഹുമാനവും തന്നിരുന്നു. സംസ്കാരത്തിന്റെയും സഭ്യതയുടെയും കാഴ്ച്ചപ്പടുകൾ എനിക്ക് അപരിചിതമായിരുന്നില്ല. എനിക്ക് എന്റെ കാഴ്ച്ചപ്പാടിൽ ഒട്ടനവധി പുരോഗമപരമായ കാര്യങ്ങൾ ചെയ്യണം എന്ന് ആഗ്രഹമുണ്ടായിരുന്നു. അത് സഫലമാക്കാനുള്ള ശക്തിയും സാമർത്ഥ്യവും എനിക്കുണ്ടായിരുന്നു. എനിക്ക് നല്ല ആരോഗ്യം ഉണ്ടായിരുന്നു. ഞാൻ ശാരീരികമായി വൈകല്യമുള്ള വ്യക്തി ആയിരുന്നില്ല. എന്നുമാത്രമല്ല ഞാൻ ഒരു ദുശ്ശീലത്തിനും അടിമയും ആയിരുന്നില്ല. ഞാൻ അത്ര വലിയ പഠിപ്പുള്ള വ്യക്തി ആയിരുന്നില്ല എന്നാൽ അറിവുള്ളവരോട് എനിക്ക് എന്നും ആദരവും ബഹുമാനവും ഉണ്ടായിരുന്നു.

113. 1929-30 മുതൽ കോൺഗ്രസ്സ് ആദ്യമായി കൊണ്ട് വന്ന നിസ്സഹകരണപ്രസ്ഥാനത്തിലൂടെ ഞാൻ പൊതുസേവകനായി. ഞാൻ അന്ന് ഒരു വിദ്യാർത്ഥി ആയിരുന്നു. ഈ മുന്നേറ്റത്തെപ്പറ്റിയുള്ള ലേഖനം പത്രത്തിൽ വായിക്കുകയും ഞാൻ അതിൽ വളരെ ആകൃഷ്ടനാകുകയും അതിൽ അണിചേർന്ന് എന്റെ പൊതുജീവിതം ആരംഭിക്കാൻ തീരുമാനിക്കുകയും ചെയ്തു. എന്നാൽ പ്രക്ഷോഭം ആരംഭിച്ച് അധികം താമസിയാതെ തന്നെ മുസ്ലീങ്ങൾ പ്രശനങ്ങൾ ആരംഭിച്ച് അതിന്റെ ശവക്കുഴി തോണ്ടുകയും പിന്നിട് ഈ മുന്നേറ്റം കൂടുതൽ തീഷ്ണമായി ഹിന്ദുക്കൾ ഏറ്റെടുക്കുകയും ചെയ്തു. ഹിന്ദു മഹാസഭ നേതാക്കളായ ഡോ.മൂഞ്ചെ, ഭായ് പരമാന്ദ് ജി, ആര്യസമാജ് നേതാവായ പണ്ഡിറ്റ് മദൻ മോഹൻ മാളവ്യ, രാഷ്ട്രീയ സ്വയം സേവക് സംഘ് പ്രവർത്തകർ എന്നിവർ അതിൽപ്പെടുന്നു. വർഗീയ ബഹുമതി

നൽകാനുള്ള നീക്കത്തെപ്പറ്റി എല്ലാ രാഷ്ട്രീയക്കാർക്കിടയിലും ചൂടുള്ള ചർച്ചകൾ നടന്നിരുന്നു. ഇവിടെ ചൂണ്ടിക്കാട്ടേണ്ട മൂല്യവത്തായ മറ്റൊരുകാര്യം 1935 ൽ പൂനെയിൽ വച്ച് നടന്ന ഹിന്ദുമഹാസഭയുടെ സമ്മേളനത്തിൽ മേൽപറഞ്ഞ കാര്യവുമായി ബന്ധപ്പെട്ട് കോൺഗ്രസ്സിന്റെ മുസ്ലീം പ്രീണനവും ഹിന്ദു വിരോധവുമായ കാഴ്ച്ചപ്പാടിൽ പ്രതിഷേധിച്ച് നിയമസഭയിലേയ്ക്ക് കോൺഗ്രസ്സിനെതിരെ മത്സരിക്കാൻ ഹിന്ദു മഹാസഭ തീരുമാനിക്കുകയുണ്ടായി. കോൺഗ്രസ്സിലെ തന്നെ പ്രമുഖ നേതാവായ മദൻ മോഹൻ മാളവ്യയുടെ ആഭിമുഖ്യത്തിൽ തന്നെ ആയിരുന്നു ഹിന്ദുമഹാസഭ കോൺഗ്രസ്സിന് എതിരെ മത്സരിക്കാൻ തീരുമാനിച്ചത്.

114. 1932ൽ നാഗ്പൂർ നിവാസിയായിരുന്ന യശശ്ശരീരനായ ഡോ. ഹെഡ്ഗ്വാർ രാഷ്ട്രീയ സ്വയം സേവക് സംഘ് മഹാരാഷ്ട്രയിൽ രൂപീകരിച്ചു. അദ്ദേഹത്തിന്റെ പ്രസംഗം എന്നെ വളരെ അധികം സ്വാധീനിക്കുകയും ഞാൻ രാഷ്ട്രീയ സ്വയം സേവക് സംഘത്തിന്റെ സന്നദ്ധ സേവകനാവുകയും ചെയ്തു. മഹാരാഷ്ട്രയിൽ സംഘത്തിൽ ചേർന്ന ആദ്യത്തെ സേവകരിൽ ഞാനും ഒരുവനായിരുന്നു. കുറച്ച് വർഷക്കാലം മഹാരാഷ്ട്രയുടെ ബൗദ്ധീകമേഖലകളിൽ ഞാൻ സേവനം അനുഷ്ഠിച്ചു. ഹിന്ദുക്കളുടെ അവകാശങ്ങൾ സംരക്ഷിക്കുന്നതിനും ഉന്നമനത്തിനും രാജ്യത്തിന്റെ രാഷ്ട്രീയ പ്രവർത്തനങ്ങളിൽ പങ്കാളിയാകേണ്ടത് അത്യാവശ്യമാണ് എന്ന് എനിക്ക് മനസ്സിലായി. അതുകൊണ്ട് ഞാൻ ആർ.എസ്സ്.എസ്സിൽ നിന്നും വിട്ട് ഹിന്ദു മഹാസഭയിൽ ചേർന്നു.

115. ഹൈദരാബാദിലെ പ്രവശ്യയിലേയ്ക്ക് ഉത്തരവാദിത്വം ഉള്ള ഗവണ്മെന്റ് എന്ന ആവശ്യവുമായി ഹിന്ദുവിരുദ്ധ ഗവണ്മെന്റിനെതിരെ ഹിന്ദുമഹാസഭ നടത്തിയ പ്രക്ഷോഭത്തിൽ ആദ്യസംഘത്തെ നയിച്ചത് ഞാൻ ആയിരുന്നു. എന്നെ അറസ്റ്റ് ചെയ്യുകയും ഒരു വർഷം തടവിൽ പാർപ്പിക്കുകയും ചെയ്തു. എനിക്ക് സംസ്കാരമില്ലാത്തതും പ്രാകൃതമായതുമായ ഹൈദരാബാദ് ഗവണ്മെന്റിന്റെ നിയമങ്ങളിൽ വ്യക്തിപരമായി അനുഭവമുണ്ട്. പ്രാർത്ഥനാ സമയത്ത് വന്ദേമാതരം പാടിയതിന് പ്രാഥമീക ശിക്ഷ എന്ന നിലയ്ക്ക് ചൂരൽ കൊണ്ടുള്ള ഡസൻ കണക്കിന് അടി കിട്ടി.

116. 1943 ൽ ബീഹാർ ഗവണ്മെന്റ് ഭഗൽപ്പൂരിൽ നടക്കാനിരിക്കുന്ന ഹിന്ദു മഹാസഭാ സമ്മേളനം നിരോധിച്ചുകൊണ്ട് വിജ്ഞാപനം പുറപ്പെടുവിച്ചു. എന്നാൽ ഈ നിരോധനം അന്യായവും നിയമപരവുമല്ലാത്തതിനാൽ മഹാസഭ ലംഘിക്കുകയുണ്ടായി. തടയുവാനുള്ള ശ്രമങ്ങൾ ഗവണ്മെന്റ് നടത്തിയിട്ടും സമ്മേളനം നടന്നു. ഈ സമ്മേളനം നടത്തുവാൻ വേണ്ടി ഞാൻ ഒരുമാസം പശ്ചാത്തലത്തിൽ പ്രവർത്തിച്ചു കൊണ്ട് പ്രമുഖമായ പങ്ക് വഹിച്ചു. ഇക്കാലയളവിൽ വന്ന പത്രത്തിൽ എന്റെ പ്രവർത്തനത്തെ അഭിനന്ദിച്ചുകൊണ്ടുള്ള വാർത്ത വായിക്കാനിടയായി. എന്നുമാത്രമല്ല പൊതുജീവിതത്തിൽ ആളുകൾ എന്റെ പ്രവർത്തനത്തെ അംഗീകരിക്കുന്നത് ഞാൻ അറിഞ്ഞു. സ്വഭാവം കൊണ്ട് ഞാൻ ഒരു ശാന്തപ്രകൃതിക്കാരനായിരുന്നു. മാപ്പുസാക്ഷിയായ ബാഡ്ഗെയുടെ പ്രസ്ഥാവന 225 ൽ ഞാൻ ഭോപാട്കറെ കത്തികൊണ്ട് കുത്താൻ ചെന്നു എന്ന് പറയുന്നത് അസംബന്ധമാണ്. മി. ഭോപാട്കർ ഇന്ന് വളരെ പ്രമുഖനായ അഭിഭാഷകനും പ്രതിഭാഗത്തിന് വേണ്ടി വദിക്കുന്നയാളുമാണ്. ബാഡ്ഗെ പറയുന്നത് പോലെ എന്തെങ്കിലും പ്രവർത്തി എന്റെ ഭാഗത്ത് നിന്നും ഉണ്ടായിട്ടുണ്ടെങ്കിൽ അദ്ദേഹം ഞങ്ങൾക്ക് വേണ്ടി വാദിക്കുവാൻ തയ്യാറാകുമോ?. ആരോപിക്കപ്പെട്ട സംഭവം സത്യമെങ്കിൽ കുറഞ്ഞത് ഞാനെങ്കിലും ഭോപാട്കറിന്റെ സഹായം സ്വീകരിക്കണമോ എന്ന് ചിന്തിക്കുകയില്ലേ?.

117. എന്നെ വ്യക്തിപരമായി അറിയുന്ന എല്ലാവർക്കും ഞാൻ ശാന്തസ്വഭാവത്തിന് ഉടമയാണ് എന്ന് അറിയാം. എന്നാൽ ഗാന്ധിജിയുടെ അനുമതിയോടെ ഉന്നത കോൺഗ്രസ്സ് നേതാക്കൾ ഞങ്ങൾ ആരാധിക്കുന്ന ദേവതയായ മാതൃഭൂമിയെ വിഭജിക്കുകയും പിച്ചിചീന്തുകയും ചെയ്യുന്നത് കണ്ടപ്പോൾ എന്റെയുള്ളിൽ അടക്കാനാവാത്ത കോപം നിറഞ്ഞിരുന്നു.

ഞാൻ കോൺഗ്രസ്സിന്റെ ശത്രു അല്ല എന്ന് വ്യക്തമാക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. രാജ്യത്തിന്റെ അഭിവൃദ്ധിക്കായി പ്രവർത്തിക്കുന്ന ഒരു രാഷ്ട്രീയ സംഘടനയായി ഞാൻ എന്നും അതിനെ പരിഗണിച്ചിരുന്നു. എനിക്ക് കോൺഗ്രസ്സ് നേതാക്കളുമായി അഭിപ്രായ വ്യത്യാസം ഉണ്ട്, ഉണ്ടായിരുന്നു. ഇത് ഞാൻ 28 ഫെബ്രുവരി 1938 (RX D/30) ന് വീർ സവർക്കർക്ക് അയച്ച കത്തിൽ നിന്നും വ്യക്തമാണ്.

ആ കത്ത് എന്റെ ഒപ്പോടുകൂടി എന്റെ കൈവശം ഉണ്ട്. ഇതിൽ പറഞ്ഞിരിക്കുന്ന കാര്യങ്ങൾ ഞാൻ അംഗീകരിക്കുന്നു.

118. ഞാനും ഗാന്ധിജിയും തമ്മിൽ വ്യക്തിപരമായി യാതൊരു വിരോധവുമില്ല. പാകിസ്താനെ പിന്തുണയ്ക്കുന്നതിലുള്ള ഗാന്ധിജിയുടെ സത്യസന്ധതയെപ്പറ്റി വാചാലരാവുന്നവരോട് എനിക്ക് പറയുവാനുള്ളത്, എനിക്ക് തികച്ചും എന്റെ മാതൃരാജ്യത്തിനോടുള്ള താല്പര്യം മാത്രമാണ് ഗാന്ധിജിക്ക് എതിരെ അവസാന വഴി തിരഞ്ഞെടുക്കുവാൻ എന്നെ പ്രേരിപ്പിച്ചത്. അദ്ദേഹമായിരുന്നു ഭീകരമായ എല്ലാ സംഭവങ്ങളുടെയും ഉത്തരവാദിയും ഉത്തരം പറയേണ്ടവനും. ഞാൻ ഗാന്ധിജിയുടെ ജീവന് ഭീഷിണിയാകുന്ന സമയത്ത് ജനങ്ങൾ എന്നെപ്പറ്റിയുള്ള അവരുടെ കാഴ്ച്ചപ്പാട് സാഹചര്യത്തിനനുസരിച്ച് മാറ്റുമെന്ന് ഞാൻ മുൻകൂട്ടി കണ്ടിരുന്നു. ആളുകൾ സമൂഹത്തിൽ എനിക്ക് തന്നിരുന്ന ബഹുമാനവും എന്നോട് കാട്ടിയിരുന്ന സഹാനുഭൂതിയും ഒരു നിമിഷം കൊണ്ട് തകർന്നടിയും എന്ന് എനിക്കുറപ്പായിരുന്നു. ഞാൻ സമൂഹത്തിലെ ഒരു നികൃഷ്ടജീവിയായി കണക്കാക്കപ്പെടുമെന്ന് പൂർണ്ണമായും ഞാൻ അറിഞ്ഞിരുന്നു.

119. മാധ്യമങ്ങൾ എന്നെ എങ്ങിനെയായിരിക്കും ആക്രമിക്കാൻ പോകുന്നത് എന്നതിനെപ്പറ്റി എനിക്ക് നല്ല ബോധ്യം ഉണ്ടായിരുന്നു. എന്നുവെച്ച് മാധ്യമങ്ങളുടെ ആക്രമണം ഭയന്ന് പിൻവാങ്ങുന്നതിനെപ്പറ്റി ചിന്തിക്കുവാൻ എനിക്ക് കഴിയുമായിരുന്നില്ല. ഇൻഡ്യൻ മാധ്യമങ്ങൾ പക്ഷപാതമില്ലാതെ ഗാന്ധിയുടെ ദേശദ്രോഹങ്ങളെ വിമർശിച്ചിരുന്നു എങ്കിൽ, തന്നെക്കൾ മഹത്തായത് രാഷ്ട്രമാണ് എന്ന് കരുതി പ്രവർത്തിച്ച ദേശസ്നേഹികളോട് കൂറ് കാണിച്ചിരുന്നു എങ്കിൽ എത്ര വലിയവനെങ്കിലും ഗാന്ധിജിയും അദ്ദേഹത്തിന്റെ അനുയായികളും മുസ്ലീങ്ങൾക്ക് വേണ്ടി ഇത്രലാഘവത്തോടെ പാക്കിസ്താൻ രൂപികരിക്കാൻ ധൈര്യപ്പെടുമായിരുന്നില്ല. മാധ്യമങ്ങൾ കോൺഗ്രസ്സിന്റെ ഹൈക്കമാന്റിനോട് കാട്ടിയ ദൗർബല്യവും വിധേയത്വവും നേതാക്കന്മാരുടെ തെറ്റുകൾ മറയ്ക്കപ്പെടുവാനും ഇല്ലാതാക്കാനും സഹായിക്കുകയും അവരുടെ വിഭജന നയം എളുപ്പമാക്കുകയും ചെയ്തു.

120. പാക്കിസ്താൻ രൂപികരണത്തിന് വഴങ്ങിയില്ലെങ്കിൽ സ്വാതന്ത്ര്യം കിട്ടുകയില്ല എന്ന് ചില ആസ്ഥാനങ്ങളിൽ നിന്നും പ്രഖ്യാപനം വന്നു. എന്നാൽ ഞാൻ ഇതിനെ അസത്യവും തെറ്റായ പ്രസ്ഥാവന

യെന്നും കണക്കാക്കുന്നു. എന്നെ സംബന്ധിച്ചിടത്തോളം ഇത് കോൺഗ്രസ്സ് നേതാക്കൾ തങ്ങളുടെ തെറ്റിനെ ന്യായികരിക്കുവാൻ വേണ്ടി കെട്ടിച്ചമയ്ക്കുന്ന പൊള്ളയായ വാദം മാത്രമാണ്. ഗാന്ധിയൻ അനുഭാവികൾ സ്വാതന്ത്ര്യ സമരത്തിലൂടെ ''സ്വരാജ്യം'' കീഴടക്കും എന്ന് എപ്പോഴും ഗീർവാണം മുഴക്കുമായിരുന്നു. അവർ സ്വരാജ്യം കീഴടക്കിയെങ്കിൽ നമുക്ക് മുന്നിൽ കീഴടങ്ങിയ ബ്രിട്ടീഷ് ഗവണ്മെന്റ് പാക്കിസ്താൻ എന്ന ആശയവും സ്വതന്ത്ര്യം അംഗീകരിക്കുന്നതിന് മുൻപേ തന്നെ നമുക്ക് മുന്നിൽ അടിയറവ് പറയുമായിരുന്നു. എന്നാൽ എന്റെ മനസ്സിൽ തോന്നുന്നത് ഗാന്ധിജിക്കും ഗാന്ധിയൻ അനുഭാവികൾക്കും പാക്കിസ്താൻ രൂപികരണം അനുവദിക്കാൻ ജനങ്ങളിൽ പ്രതിരോധവും ശങ്കയും തുടക്കത്തിലെ ഉണ്ടാക്കി അവസാനം മുസ്ലീം ആവശ്യം അംഗീകരിക്കുന്നതായി വരുത്തി തീർക്കണമായിരുന്നു.

121. 1947 ആഗസ്ത് 15ന് പാക്കിസ്താൻ രൂപികരിക്കപ്പെട്ടു. പക്ഷെ എങ്ങിനെ?. ജനങ്ങളെ വഞ്ചിച്ചും പഞ്ചാബ്, ബംഗാൾ, വടക്ക് പടിഞ്ഞാറൻ അതിർത്തി പ്രവശ്യ, സിന്ധ് തുടങ്ങീ പ്രദേശങ്ങളിലെ ജനങ്ങളുടെ അഭിപ്രായം പരിഗണിക്കാതെയുമാണ് പാക്കിസ്താൻ രൂപികരിക്കപ്പെട്ടത്. അഖണ്ഡഭരതം രണ്ടായി വിഭജിക്കപ്പെടുകയും അതിന്റെ ഒരുഭാഗത്ത് മതാതിഷ്ഠിതമായ ഒരു രാജ്യം നിലവിൽ വരികയും ചെയ്തു. മുസ്ലീങ്ങൾക്ക് അവരുടെ ദേശദ്രോഹപ്രവർത്തനങ്ങൾക്കും മുന്നേറ്റങ്ങൾക്കും പ്രതിഫലമായി പാക്കിസ്താൻ എന്ന പേരിൽ രാജ്യം ലഭിച്ചു. പാകിസ്താനെ എതിർത്തവരെ വർഗ്ഗീയ വാദികൾ എന്ന് മുദ്രകുത്തി ഗാന്ധിയൻ നേതാക്കളും അനുഭാവികളും പരിഹസിക്കുകയും അതേസമയം ജിന്നയ്ക്ക് വഴങ്ങി ഇൻഡ്യയിൽ മുസ്ലീം രാജ്യം സ്ഥാപിക്കുകയും ചെയ്തു. പാക്കിസ്താൻ സംഭവം എന്റെ മനസ്സിന്റെ പ്രശാന്തതയെ കുലുഷിതമാക്കി. എന്നാൽ പാക്കിസ്താൻ രൂപീകൃതമായതിന് ശേഷവും ഗാന്ധിയൻ ഗവണ്മെന്റ് പാക്കിസ്താനിലെ ഹിന്ദുക്കളെ രക്ഷിക്കുവാൻ തയ്യാറായിരുന്നെങ്കിൽ ഇത്രയും ഭീകരമായ ചതിയിൽ കുലുഷിതമായ എന്റെ മനസ്സിനെ എനിക്ക് അടക്കി നിർത്താൻ കഴിയുമായിരുന്നു. പക്ഷെ മുസ്ലീങ്ങളുടെ ദയാവായ്പ്പിനാൽ പാക്കിസ്താൻ കോടിക്കണക്കിന് ഹിന്ദുക്കളെ ഇൻഡ്യയ്ക്ക് കൈമാറാൻ തയ്യാറായിട്ടും ഗാന്ധിജിയും അനുഭാവികളും അവരോട് പാകിസ്താനിൽ തന്നെ തുടർന്നാൽ മതി ഇൻഡ്യയിലേ

യ്ക്ക് വരണ്ട എന്നാണ് ഉപദേശിച്ചത്. അങ്ങിനെ മതാതിഷ്ഠിതമായ പാകിസ്താൻ ഗവണ്മെന്റിന്റെ കൈയ്യിൽ അകപ്പെട്ട ഹിന്ദുക്കൾക്ക് അവർ മാനുഷീക പരിഗണന നൽകപ്പെട്ടില്ല. ഒന്നിനു പിറകെ ഒന്ന് എന്ന നിലയിൽ ദുരന്തങ്ങൾ അവർക്ക് മേൽ പതിക്കപ്പെട്ടു. ഈ സംഭവങ്ങളെല്ലാം എന്റെ മനസ്സിലേയ്ക്ക് വരുമ്പോൾ ഇപ്പോഴും എന്റെ രക്തം തിളയ്ക്കുന്നു.

122. ഓരോ ദിവസവും പ്രഭാതത്തിൽ വരുന്ന വാർത്തകളിൽ ആയിരക്കണക്കിന് ഹിന്ദുക്കളെ കൂട്ടക്കൊല ചെയ്തു, 15000 സിഖുകാരെ വെടിവെച്ച് കൊലപ്പെടുത്തി, നൂറ് കണക്കിന് ഹിന്ദുസ്ത്രീകളെ ഉടുതുണിയുരിഞ്ഞ് നഗ്നയാക്കി മാടുകളെപ്പോലെ ചന്തകളിൽ വിൽപ്പന നടത്തി തുടങ്ങീ വാർത്തകൾ നിറഞ്ഞിരുന്നു. അയിരക്കണക്കിന് ആയിരങ്ങൾ സ്വന്തം ജീവന്വേണ്ടി തങ്ങൾക്കുള്ളതെല്ലാം ഉപേക്ഷിച്ച് പാലയനം ചെയ്തു. 40 മൈൽ നീളത്തിൽ ഇൻഡ്യൻ അതിർത്തിയിൽ ഹിന്ദു അഭയാർത്ഥികളുടെ വലിയ നിര പ്രത്യക്ഷപ്പെട്ടു. ഇൻഡ്യൻ ഗവണ്മെന്റ് നടപടി സ്വീകരിച്ചിരുന്നെങ്കിൽ എങ്ങിനെയാണ് ഇതു സംഭവിക്കുക. അവർ അഭയാർത്ഥികൾക്ക് അകാശത്തു നിന്നും റൊട്ടി കഷ്ണങ്ങൾ എറിഞ്ഞുകൊടുക്കുന്ന നടപടിയാണോ സ്വീകരിക്കേണ്ടിയിരുന്നത്?.

123. പാക്കിസ്താനിലെ ഹിന്ദു ന്യൂനപക്ഷത്തിനെതിരെ നടക്കുന്ന അക്രമത്തിനും രക്തപ്പുഴയൊഴുക്കുന്ന കൂട്ടക്കൊലയ്ക്കും എതിരെ ഇൻഡ്യാ ഗവണ്മെന്റ് നടപടി എടുത്തിരുന്നു എങ്കിൽ, പ്രതികാര നടപടി എന്ന നിലയ്ക്ക് ശീതസമരമായി ഇൻഡ്യൻ മുസ്ലീങ്ങൾക്കെതിരെയും അത്തരത്തിൽ ദുർവിധികൾ അരങ്ങേറിയിരുന്നു എങ്കിൽ പാക്കിസ്താൻ ഇത്തരത്തിലുള്ള ക്രൂരതകൾക്ക് ഒരു പരിധിവരെ മുതിരുകയില്ലായിരുന്നു. എന്നാൽ ഗാന്ധിജിയുടെ വിരലിൽ പമ്പരം കറങ്ങുന്നതുപോലെയുള്ള ഗവ്ണ്മെന്റ് വിചിത്രമായ രീതിയിലായിരുന്നു പ്രതികരിച്ചിരുന്നത്. പാക്കിസ്താനിലെ ന്യൂനപക്ഷങ്ങളുടെ ദീനരോദനങ്ങൾ മാധ്യമങ്ങൾ കേട്ടിരുന്നു എങ്കിൽ അത് സമൂഹത്തിൽ പടർന്നിരുന്നു എങ്കിൽ കോൺഗ്രസ്സ് വിരുദ്ധ വികാരം ഉണർത്തപ്പെടുകയും പ്രസ്സ് എമർജൻസി പവർ ആക്ടിനു കീഴിൽ ഒന്നിനു പിറകെ ഒന്നായി സുരക്ഷിതത്വം ആവശ്യപ്പെടുകയും ചെയ്യപ്പെടുമായിരുന്നു. ഞാൻ 16000 രൂപ മുടക്കി അവരുടെ സുരക്ഷയ്ക്ക് വേണ്ടി പ്രവർത്തിച്ചു.

പ്രാദേശീക അംഗം മൊറാർജിഭായ് ദേശായ് ഈ കോടതിയിൽ പറഞ്ഞതുപോലെ ബോംബെയിൽ മാത്രം അത്തരത്തിൽ 900 കേസുകൾ ഉണ്ടായിരുന്നു. എന്നാൽ മാധ്യമങ്ങൾ ഈ ദീനവിലാപങ്ങൾ കേട്ടതായി നടിച്ചില്ല അവർ നേതാക്കളുടെ വാക്കുകൾക്കായി കാതോർത്ത് മാത്രം ഇരുന്നു. ഗാന്ധിജി നയിച്ചിരുന്ന ഗവണ്മെന്റിനുമേൽ സമ്മർദ്ദം കൊണ്ട് വരുവാനുള്ള എന്റെ സമാധാന പൂർണ്ണമായ ശ്രമം പരാജയപ്പെട്ടു.

124. ഈ ദൗർഭാഗ്യകരമായ സംഭവങ്ങളെല്ലാം അരങ്ങേറുമ്പോഴും ഗാന്ധിജി പാക്കിസ്താൻ ഗവണ്മെന്റിനെതിരെയോ മുസ്ലീങ്ങൾക്കെതിരെയോ ഒരക്ഷരം പറയുകയോ ശാസിക്കുകയോ ചെയ്തില്ല. പാകിസ്താനിൽ ഹിന്ദു സംസ്കാരത്തിന്റെയും ഹൈന്ദവ സമൂഹത്തിന്റെയും ഉന്മൂല നാശത്തിടയാക്കിയ സംഭവങ്ങളക്ക് പൂർണ്ണമായ കാരണക്കാരൻ ഗാന്ധിജിയും അദ്ദേഹത്തിന്റെ ഉപദേശങ്ങളും സ്വഭാവവും മാത്രമാണ്. ഇൻഡ്യയുടെ രാഷ്ട്രീയം പ്രായോഗീകമായ രീതിയിലാണ് കൈകാര്യം ചെയ്തിരുന്നതെങ്കിൽ ചരിത്രത്തിൽ ഇന്നുവരെ ഉണ്ടാകാത്ത തരത്തിലുള്ള മനുഷ്യക്കുരുതി നടക്കുമായിരുന്നില്ല.

125. ചൂണ്ടിക്കാട്ടേണ്ട മറ്റൊരു പ്രധാന കാര്യം മുസ്ലീങ്ങളുടെ കാര്യത്തിൽ തീരുമാനമെടുക്കുമ്പോൾ ഗാന്ധിജി പൊതുജന അഭിപ്രായം പരിഗണിച്ചിരുന്നില്ല എന്നതാണ്. അദ്ദേഹത്തിന്റെ ഹിന്ദു-മുസ്ലീം ഐക്യം എന്ന ആശയം മനുഷ്യരക്തത്തിൽ മുങ്ങുകയും ജനങ്ങൾക്ക് അദ്ദേഹത്തിന്റെ പാക്കിസ്താന് വേണ്ടിയുള്ള പ്രീണനം അംഗീകരിക്കാൻ കഴിയാതെ വരികയും ചെയ്തു. മതാതിഷ്ഠിതമായ ഒരു രാജ്യവും സർക്കാരും രാജ്യത്തിന്റെ ഒരുഭാഗത്ത് നിലനിൽക്കുന്നിടത്തോളം കാലം ഇൻഡ്യയുടെ ശാന്തിയും സമാധാനവും എന്നത് അപകടത്തിൽ തന്നെയാണ്. ഈ യാഥാർത്ഥ്യം നിലനിൽക്കെത്തന്നെ മുസ്ലീം ലീഗുമായി ഒട്ടിച്ചേർന്ന് ഗാന്ധിജി ഗൂഡാലോചനയിൽ പങ്കാളിയായതിനാൽ പാക്കിസ്താന്റെ രൂപീകരണം ജനങ്ങൾ ഇഷ്ടപ്പെടാതിരുന്നിട്ട് കൂടി തടയാൻ കഴിയാതെ വന്നു.

126. തക്കസമയം നോക്കി ഗാന്ധിജി തന്റെ മരണം വരെ നിരാഹാരം അനുഷ്ഠിക്കാൻ തുടങ്ങി. അദ്ദേഹം തന്റെ നിരാഹാരങ്ങൾ അവസാനിപ്പിച്ചിരുന്നത് ഹിന്ദു വിരുദ്ധവും മുസ്ലീം പ്രീണിതവുമായ

അദ്ദേഹത്തിന്റെ ആവശ്യങ്ങൾ വിജയം കാണുമ്പോൾ മാത്രമായിരുന്നു.

127. ഗാന്ധിജി മരണം വരെയുള്ള നിരാഹാരം അവസാനിപ്പിക്കാൻ ഏഴ് ആവശ്യങ്ങൾ മുന്നോട്ട് വച്ചിരുന്നു. അതിൽ ഒന്ന് ഡൽഹിയിലെ മോസ്ക്കുകളിൽ അഭയം തേടിയ അഭയാർത്ഥികളെ സംബന്ധിക്കുന്നതായിരുന്നു. ഈ മോസ്ക്കുകളിൽ നിന്നും അഭയാർത്ഥികൾ ഒഴിഞ്ഞുപോകുകയോ അവരെ ബലപ്രയോഗത്തിലൂടെ ഒഴിപ്പിക്കുകയോ ചെയ്ത് മോസ്ക്കുകൾ മുസ്ലീങ്ങൾക്ക് വിട്ടുകൊടുക്കണം എന്നതായിരുന്നു അദ്ദേഹത്തിന്റെ ആവശ്യം. ഈ ആവശ്യം അദ്ദേഹം ഗവണ്മെന്റിനെയും കോൺഗ്രസ്സ് നേതാക്കളെയും കൊണ്ട് നിരാഹാരം എന്ന സമ്മർദ്ദതന്ത്രത്താൽ അംഗീകരിപ്പിച്ചു. ഈ ആവശ്യം പ്രാവർത്തീകമാക്കുമ്പോൾ ഞാൻ ഡൽഹിയിൽ ഉണ്ടായിരുന്നു എന്ന് മാത്രമല്ല ചില സംഭവങ്ങൾക്ക് സാക്ഷിയാകുകയും ചെയ്തു. അത് അതികഠിനവും തുളഞ്ഞുകയറുന്നതുമായ തണുപ്പുള്ള കാലമായിരുന്നു. ഗാന്ധിജി നിരാഹാരം അവസാനിപ്പിക്കുന്ന ദിവസം മഴയുണ്ടായിരുന്നു. അസ്വാഭാവീകമായ തണുപ്പ് ഉണ്ടായിരുന്നതിനാൽ സുരക്ഷിതമായ ഇടത്ത് ഇരിക്കുന്ന വ്യക്തിപോലും തണുത്ത് വിറയ്ക്കുമായിരുന്നു. കുടുംബങ്ങൾ കുടുംബങ്ങളായി അഭയസ്ഥാനം തേടി ഡൽഹിയിലെത്തിയ അഭയാർത്ഥികൾ ആട്ടിയോടിക്കപ്പെട്ടു. അവർക്ക് പകരം അഭയം ഗവണ്മെന്റ് ഒരുക്കിയിരുന്നില്ല. കുട്ടികളും സ്ത്രീകളും അവരുടെ നാമമാത്രമായ സാധനങ്ങളുമായി ഒന്നുരണ്ട് കുടുംബങ്ങൾ ഗാന്ധിജിയുടെ പിന്നാലെ ബിർലാ ഹൗസ് വരെ ' ഗാന്ധിജി ഞങ്ങൾക്ക് തലചയ്ക്കാൻ ഒരിടം തരൂ' എന്ന് വിലപിച്ചുകൊണ്ട് ചെന്നു. ബിർലാ ഹൗസിലെ രാജകീയമായ സൗകര്യങ്ങളിൽ താമസിക്കുന്ന ഗാന്ധിജിക്ക് പാവപ്പെട്ട ഹിന്ദുക്കളുടെ ദീനരോദനങ്ങൾ കേൾക്കുന്നത് അസാദ്ധ്യമായിരുന്നോ?. കഠിന ഹൃദയനെപ്പോലും അലിയിച്ചു കളയുന്ന ഈ കാഴ്ച്ചയ്ക്ക് ഞാൻ ദൃസാക്ഷിയായി. ചിന്തകൾ കൂടുതൽ കൂടുതൽ ആഴത്തിൽ എന്റെ മനസ്സിൽ നാമ്പിടാൻ തുടങ്ങി. അവർ ആട്ടിയോടിക്കപ്പെട്ട അവരുടെ ഭവനങ്ങളേക്കാൾ ഭേദമായിരുന്നതിനാലാണോ അതോ തമാശയായാണോ അവർ മോസ്ക്കുകളിൽ താമസം തുടങ്ങിയത്?. അവർ മോസ്ക്കുകളിൽ അഭയം തേടുവാനുണ്ടായ കാരണവും സാഹചര്യവും ഗാന്ധിജിക്ക് അറിവുള്ളതായിരു

ന്നില്ലേ?. പാക്കിസ്താൻ എന്ന് വിളിക്കപ്പെടുന്ന സ്ഥലത്ത് ഒരൊറ്റ ക്ഷേത്രങ്ങളും ഗുരുദ്വാരകളും അവശേഷിച്ചിരുന്നില്ല. ഈ അഭയാർത്ഥികൾ അവരെ അധിക്ഷേപിക്കുന്നതിന് വേണ്ടി അവരുടെ ആരാധനാലയങ്ങൾ മുസ്ലീങ്ങൾ മാലിന്യങ്ങൾ കൊണ്ട് വൃത്തികേടാക്കുന്നതിന് സാക്ഷികളാണ്. അവരുടെ എല്ലാസ്വത്തുക്കളും വിട്ടെറിഞ്ഞ് ഡൽഹിയിലെത്തിയ അവർക്ക് അഭയം നൽകപ്പെട്ടില്ല. വഴിയരികുകളിലും മരച്ചുവട്ടിലും അഭയം കണ്ടെത്തുമ്പോൾ അവർ അവരുടെ വടക്ക് പടിഞ്ഞാറൻ അതിർത്തിയിലും പഞ്ചാബിലും ഉള്ള അവരുടെ വീടുകളെപറ്റി വീണ്ടും-വീണ്ടും അവരുടെ മനസ്സിലും ഹൃദയത്തിലും ചിന്തിക്കുമ്പോൾ എന്ത് അത്ഭുതമായിരിക്കും നടക്കുക?. ഈ സാഹചര്യത്തിലാണ് അവർ മോസ്ക്കുകളിൽ അഭയം തേടിയത്. അവർ മോസ്ക്കുകൾക്ക് കീഴിൽ അഭയം തേടുമ്പോൾ അവ മനുഷ്യരുടെ ഗുണത്തിന് വേണ്ടിയല്ലേ ഉപയോഗിക്കപ്പെട്ടത്?. മോസ്ക്കുകളിൽ നിന്നും അഭയാർത്ഥികളെ ഒഴിപ്പിക്കണം എന്ന് ആവശ്യപ്പെട്ട ഗാന്ധിജി അവരെ ഒഴിപ്പിക്കുന്നതിന് മുൻപ് അവർക്ക് പകരം വാസസ്ഥലം ഒരുക്കണമെന്ന് ആവശ്യപ്പെട്ടുവോ?. അങ്ങിനെ ചെയ്തിരുന്നു എങ്കിൽ അത് മനുഷ്യത്വത്തെ അറിഞ്ഞുകൊണ്ടുള്ള ആവശ്യം ആവുമായിരുന്നു. മോസ്ക്കുകളിൽ നിന്നും ഹിന്ദുക്കളെ ഒഴിപ്പിക്കണം എന്ന് ആവശ്യപ്പെട്ടപ്പോൾ ഗാന്ധിജി പാക്കിസ്താനിലെ ക്ഷേത്രങ്ങളും ഗുരുദ്വാരകളും മുസ്ലീങ്ങൾ തിരികെ കൊടുക്കണം എന്ന് ആവശ്യപ്പെട്ടിരുന്നു എങ്കിൽ അത് സമാനമായ അവശ്യമായി പരിഗണിക്കപ്പെടുമായിരുന്നു. അതായിരുന്നു അദ്ദേഹം ചെയ്യേണ്ടിയിരുന്നത്. അദ്ദേഹത്തിന്റെ അഹിംസാ സിദ്ധാന്തവും ഹിന്ദു-മുസ്ലീം ഐക്യത്തിലുള്ള ഉത്കണ്ഠയും, ആത്മശക്തി എന്ന അദ്ദേഹത്തിന്റെ വിശ്വാസവും പുറത്തെടുക്കുകയോ അല്ലെങ്കിൽ അവ പക്ഷപാതിത്വം ഇല്ലാത്തതും, ആത്മീകവും, വർഗ്ഗീയത ഇല്ലാത്തതുമാണ് എന്ന് തെളിയിക്കുകയും ചെയ്യാമായിരുന്നു. പാക്കിസ്താനി മുസ്ലീങ്ങളുടെ മേൽ അദ്ദേഹത്തിന്റെ നയങ്ങൾ അടിച്ചേൽപ്പിക്കാൻ ഗാന്ധിജി നിരാഹാരം അനുഷ്ഠിച്ചാൽ അദ്ദേഹം നിരാഹാരം കിടന്ന് മരിക്കുകയല്ലാതെ ദുഖിക്കാൻ ഒരൊറ്റ മുസ്ലീങ്ങൾ പോലും കാണുകയില്ല എന്ന് മനസ്സിലാക്കുവാനുള്ള കൗശലബുദ്ധി അദ്ദേഹത്തിനുണ്ടായിരുന്നു. ഈ ഒറ്റ കാരണം കൊണ്ടാണ് അദ്ദേഹം തന്റെ നയങ്ങൾ മുസ്ലീങ്ങളിൽ അടിച്ചേൽപ്പിക്കാഞ്ഞത്. അദ്ദേഹത്തിന്റെ നിരാഹരം കൊണ്ട് ജിന്നയെ സ്വാധീനി

ക്കുവാനോ ഉലയ്ക്കുവാനോ കഴിയുകയില്ല എന്ന മുൻഅനുഭവം ഗാന്ധിജിക്ക് ഉണ്ടായിരുന്നു. മുസ്ലീം ലീഗ് ഗാന്ധിജിയുടെ 'ആത്മശബ്ദ ത്തിന്' എന്തെങ്കിലും വില കൽപ്പിച്ചിരുന്നില്ല.

128. ഗാന്ധിജിയുടെ ഭൗതീകാവശിഷ്ടം വലിയ പട്ടണങ്ങളിലും ഇൻഡ്യയിലും വിദേശത്തുമുള്ള നദികളിലും ഒഴുക്കി എന്നാൽ പാക്കി സ്താനിലെ ഇൻഡ്യൻ ഹൈക്കമ്മീഷണർ, ശ്രീ. ശ്രീപ്രകാശ് കണി ഞ്ഞ് പരിശ്രമിച്ചിട്ടും പുണ്യ നദിയായ സിന്ധുവിൽ ഒഴുക്കാൻ കഴി ഞ്ഞില്ല എന്നത് ഇവിടെ പറയാതിരിക്കുവാൻ കഴിയുന്നില്ല.

129. ഇനി നമുക്ക് 55 കോടിയുടെ കേസ് പരിഗണിക്കാം, ഇൻഡ്യ ൻ മുന്നറിയിപ്പ് 2 ഫെബ്രുവരി 1948 ലെ സത്ത ഞാൻ വായിക്കുന്നു.

1) 12 ജനുവരി 1948ൽ മാധ്യമ സമ്മേളനത്തിൽ ബഹുമാന്യനായ സർദാർ വല്ലാഭായി പട്ടേൽ നടത്തിയ പ്രസംഗത്തിന്റെ ഉള്ളടക്കം.

2) സർ ഷണ്മുഖം ചെട്ടിയുടെ പ്രസംഗത്തിന്റെ ഉള്ളടക്കം.

3) ഇൻഡ്യയുടെ നൈസർഗീകമായ സൗമനസ്യം

4) ബഹുമാന്യനായ പ്രധാനമന്ത്രിയുടെ പ്രസംഗത്തിന്റെ ഉള്ളട ക്കം.

ഗാന്ധിജി ഈ 55 കോടിയുടെ കാര്യത്തിൽ ഒരു ഗവണ്മെന്റിനെ സംബന്ധിച്ചിടത്തോളം തീരുമാനമെടുത്താൽ അത് തിരുത്തുവാനോ ഭേദംവരുത്തുവാനോ ബുദ്ധിമുട്ടാണ് എന്ന് സ്വയം പറഞ്ഞിരുന്നു. എന്നാൽ ഇതേ ഗാന്ധിജി തന്നെ 55 കോടി രൂപ പാക്കിസ്താന് നൽകാതെ തടഞ്ഞ് വച്ച ഗവണ്മെന്റിന്റെ യഥാർത്ഥ തീരുമാനം ഭേദ ഗതി ചെയ്യിച്ച് മാറ്റിച്ചു. അതിനുള്ള കാരണം ഗാന്ധിജിയുടെ മരണം വരെയുള്ള നിരാഹാരം ആയിരുന്നു. (ഗാന്ധിജിയുടെ പ്രാർത്ഥനാ യോഗത്തിലെ പ്രസംഗം അല്ലെങ്കിൽ 21 ജനുവരി 1948). പാകിസ്താന് നൽകാനുള്ള ഫണ്ട് തടഞ്ഞ് വച്ച തീരുമാനം ജനങ്ങളുടെ ഗവണ്മെന്റ് എന്ന നിലയിലുള്ളതായിരുന്നു. എന്നാൽ ജനങ്ങളുടെ സർക്കാറിന്റെ തീരുമാനം ഗാന്ധിജിയുടെ നിരാഹാരത്തിനനുസരിച്ച് ഭേദഗതി ചെയ്യ പ്പെട്ടു. ഇതിൽ നിന്നും ജനങ്ങളുടെ അഭിപ്രായത്തിന്റെ ശക്തി എന്നത് ഗാന്ധിജിയുടെ പാക്കിസ്താനോടുള്ള ചായ്വിന്റെ മുന്നിൽ നിസ്സാരമാ ണ് എന്ന് എനിക്ക് ബോദ്ധ്യമായി.

130. പാക്കിസ്താന്റെ രൂപികരണം ഇൻഡ്യയുടെ ദേശീയ മുന്നേറ്റത്തോടുള്ള മുസ്ലീങ്ങളുടെ ശത്രുതയുടെ ഫലമായിരുന്നു. പുതിയ ഗവണ്മെന്റ് പാക്കിസ്താനോട് പ്രതിപത്തി കാണിച്ചവരെ അഞ്ചാം തരത്തിലാക്കി ജയിലിൽ കയറ്റി തല്ലിച്ചതച്ചു. എന്നാൽ എന്റെ മനസ്സിൽ ഗാന്ധിജി ആയിരുന്നു പാക്കിസ്താന്റെ ഏറ്റവും വലിയ പിന്തുണയും വക്കീലും. അദ്ദേഹത്തിന്റെ ഈ മനോഭാവത്തിനെ ഒരു ശക്തിക്കും നിയന്ത്രിക്കുവാൻ കഴിഞ്ഞിരുന്നില്ല.

131. ഈ സാഹചര്യത്തിൽ മുസ്ലീം അക്രമങ്ങളിൽ നിന്നും ഹിന്ദുക്കളെ മോചിപ്പിക്കുവാനുള്ള ഏക പോംവഴി ഗാന്ധിജിയെ ഈ ലോകത്തിൽ നിന്നും ഇല്ലാതാക്കുക എന്നതായിരുന്നു.

132. എറ്റവും ഉയർന്ന ബഹുമാനം എന്ന നിലയിൽ ഗാന്ധിജിയെ രാഷ്ട്രപിതാവ് എന്ന് വിളിക്കുന്നു. അങ്ങിനെയെങ്കിൽ രാജ്യത്തെ ഛിന്നഭിന്നമാക്കി ചതിയിലൂടെ വിഭജിച്ച് അദ്ദേഹം തന്റെ പിതാവിന്റെ കടമയിൽ പരാജയപ്പെട്ടിരിക്കുന്നു. ഗാന്ധിജി പാക്കിസ്താന്റെ രൂപീകരണത്തോടുള്ള തന്റെ എതിർപ്പ് സത്യസന്ധമായി മുറുകെ പിടിച്ചിരുന്നെങ്കിൽ മുസ്ലീം ലീഗിന് അത് അവകാശപ്പെടാനുള്ള ത്രാണിയുണ്ടാകുമായിരുന്നില്ല. എല്ലാപ്രയത്നങ്ങളും കൊണ്ട് ബ്രിട്ടിഷുകാർ പാക്കിസ്ഥാൻ രൂപികരിക്കുമായിരുന്നുമില്ല. കാരണം ഇതുതന്നെയാണ് തേടി പോകേണ്ട ആവശ്യമില്ല. രാജ്യത്തിലെ ജനങ്ങൾ തീവ്രതയോടും തീഷ്ണതയോടും പാക്കിസ്താന്റെ രൂപികരണം എതിർത്തിട്ടും ഗാന്ധിജി ജനങ്ങളെ പറഞ്ഞ് പറ്റിച്ച് മുസ്ലീങ്ങൾക്കായി പാക്കിസ്താൻ എന്ന രാജ്യം രൂപികരിച്ചു. അപ്രകാരം ചെയ്ത് ഗാന്ധിജി, താൻ സ്വയം ചെയ്യേണ്ടിയിരുന്ന രാഷ്ട്രപിതാവിന്റെ കർത്തവ്യത്തിൽ പരാജയപ്പെട്ടു എന്ന് ഞാൻ ശക്തമായി വിശ്വസിക്കുന്നു. ഗാന്ധിജി പാക്കിസ്താന്റെ പിതാവ് തന്നെ എന്ന് സ്വയം തെളിയിച്ചു. ഈ ഒറ്റക്കാരണം കൊണ്ടാണ് മാതൃഭൂമിയോട് വിധേയത്വമുള്ള പുത്രൻ എന്ന നിലയിൽ രാഷ്ട്രപിതാവ് എന്ന് വിളിക്കപ്പെടുന്നവനും എന്റെ മാതൃഭൂമിയെ വെട്ടിമുറിക്കാൻ വലിയപങ്ക് വഹിച്ചവനുമായ ഗാന്ധിയെ ഇല്ലാതാക്കുക എന്നത് എന്റെ കർത്തവ്യമായി ഞാൻ ഏറ്റെടുത്തത്.

133. ഹൈദരാബാദിനും സമാനമായ ചരിത്രമാണുള്ളത്. നിസാമിന്റെ മന്ത്രിമാരും റസാക്കർമാരും ചെയ്ത അക്രമം നിറഞ്ഞ കുറ്റകൃത്യങ്ങൾ ഇവിടെ പ്രതിപാതിക്കേണ്ട ആവശ്യം ഉണ്ടെന്ന് തോന്നുന്നി

ല്ല. ഹൈദരാബാദ് പ്രധാനമന്ത്രി ആയ ലയിക് അലി കഴിഞ്ഞ ആഴ്ച്ച ജനുവരി 1948ന് ഗാന്ധിയുമായി ഒരു ആഭിമുഖം നടത്തി. ഇതിൽ നിന്നും ഹൈദരാബാദിലെ കാര്യങ്ങൾ ഗാന്ധിജി എങ്ങിനെയാണ് കാണുന്നത് എന്ന് ഇതിൽ നിന്നും വ്യക്തമാണ്. അധികം താമസിയാതെ അദ്ദേഹം തന്റെ അഹിംസാ പരീക്ഷണം തുടങ്ങുകയും കാസിം റസ്വിയെ സുഹ്രാവർദ്ദിയെപ്പോലെ തന്റെ ദത്തുപുത്രനായി പ്രഖ്യാപിക്കുകയും ചെയ്യും. ഗാന്ധിജിയെപ്പോലെയുള്ള ഒരാൾ കൂടെയുള്ളപ്പോൾ ഹൈദരാബാദിനെപ്പോലുള്ള ശക്തമായ മുസ്ലീം സംസ്ഥാനങ്ങളിന്മേൽ അധികാരം പ്രയോഗിക്കാൻ രാജ്യത്തിന്റെ ഗവണ്മെന്റിന് കഴിയുകയില്ല. ഗവണ്മെന്റ് പട്ടാളത്തെയോ പോലീസിനെയോ ഉപയോഗിച്ച് അക്രമം അമർച്ച ചെയ്യാൻ തുനിഞ്ഞാൽ ഹിന്ദു-മുസ്ലീം ഐക്യം എന്നപേരിൽ 55 കോടി രൂപയുടെ പേരിൽ നടത്തിയ നിരാഹാര നാടകം പോലെതന്നെ അവ പിൻവലിക്കാൻ അദ്ദേഹം മരണം വരെ നിരാഹാരം അനുഷ്ഠിക്കുകയും ഗവണ്മെന്റിനെ നിസ്സഹായകനാക്കി അത് സാധിച്ചെടുക്കുകയും ചെയ്യും.

134. ഗാന്ധിജിയുടെ അഭിപ്രായത്തിൽ അഹിംസയുടെ പരിശീലനം എന്നത് അക്രമിക്ക് കീഴടങ്ങുകയോ അവരുമായി ഒത്തുപോകുകയോ ചെയ്ത് ഒരുതരത്തിലും കായികമായോ ആയുധം ഉപയോഗിച്ചോ പ്രതിരോധം തീർക്കാതെയുള്ളതായിരുന്നു. ഗാന്ധിജി തന്റെ അഹിംസാ സിദ്ധാന്തം ഉദാഹരണത്തിലൂടെ വിവരിക്കുന്നു. '' കടുവ അഹിംസാ മാർഗ്ഗം സ്വീകരിച്ചത് പശുക്കൾ തങ്ങളെ കൊല്ലാൻ അനുവദിക്കുകയും ഭക്ഷിക്കാൻ വിരോധം പ്രകടിപ്പിക്കാതിരിക്കയും ചെയ്തപ്പോൾ കടുവ തളർന്ന് പോകുകയും പശുക്കളെ കൊല്ലണ്ടന്ന് തീരുമാനം എടുക്കുകയും ചെയ്തു''. കാൺപൂരിലെ ഗണേശ് ശങ്കർ എന്ന വിദ്യാർത്ഥിയെ അയാളുടെ നിവാസിയായ മുസ്ലീം കൊലപ്പെടുത്തിയത് ഞാൻ ഓർക്കുന്നു. മുസ്ലീം അതിക്രമങ്ങൾക്ക് കീഴടങ്ങി അഹിംസാ മാർഗ്ഗം തുടരണമെന്ന് ഗാന്ധിജി പറഞ്ഞു കൊണ്ടിരുന്നു. ഞാൻ ശക്തവും അതിശക്തവുമായി വിശ്വസിക്കുന്നത് മേൽപറഞ്ഞതുപോലുള്ള അഹിംസാ മാർഗ്ഗം തുടർന്നാൽ രാജ്യം നശിക്കുകയും ബാക്കിയുള്ള ഇൻഡ്യയിൽ അധിനിവേശം ഉറപ്പിക്കുവാൻ പാക്കിസ്താന് മാർഗ്ഗം എളുപ്പമാകുകയും ചെയ്യും.

135. ചുരുക്കിപ്പറഞ്ഞാൽ, ഞാൻ ഗാന്ധിജിയെ വധിക്കുകയാണെങ്കിൽ എന്റെ ജീവിതം പൂർണ്ണമായും നശിക്കുമെന്നും, ജനങ്ങളുടെ മനസ്സിൽ എന്നോട് വെറുപ്പ് മാത്രമേ അവശേഷിക്കൂ എന്നും, ഞാൻ എന്റെ ജീവനേക്കാൾ വിലമതിക്കുന്ന മാന്യതയും എല്ലാം ഇല്ലാതാകും എന്ന് ഞാൻ മനസ്സിലാക്കുകയും മുൻകൂട്ടി കാണുകയും ചെയ്തിരുന്നു. അതേസമയം ഇൻഡ്യൻ രാഷ്ട്രീയം ഗാന്ധിജിയുടെ വിയോഗത്തിൽ പ്രായോഗീകമാകുമെന്നും, തിരിച്ചടിക്കാൻ ശേഷിയുള്ളതും സൈനീക ശേഷിയിൽ ശക്തിപ്രാപിക്കുമെന്നും എനിക്ക് തോന്നി. എന്റെ ജീവിതം നശിക്കുമെന്ന് സംശയമില്ലെങ്കിലും രാജ്യം പാക്കിസ്താന്റെ കൈയ്യിൽ നിന്നും രക്ഷപ്പെടും എന്നതിൽ എനിക്ക് സംശയം ഉണ്ടായിരുന്നില്ല. ഒരു പക്ഷെ ജനങ്ങൾ എന്നെ ബുദ്ധിഹീനനെന്നും വിഡ്ഢിയെന്നും ചിത്രീകരിക്കുമെങ്കിലും രാജ്യത്തിന്റെ ശക്തമായ പുരോഗതിക്ക് സ്വതന്ത്രമായ അവസ്ഥവേണമെന്ന് ഞാൻ ചിന്തിച്ചിരുന്നു. ഈ ചോദ്യങ്ങളെല്ലാം പരിഗണിച്ചശേഷം ഞാൻ അവസാനമായി ഇക്കാര്യത്തിൽ തീരുമാനമെടുത്തു. ആ തീരുമാനം ആരോടും പറയുകയില്ല എന്നു ഉറപ്പിച്ചു. ഞാൻ എന്റെ കരങ്ങൾക്ക് ശക്തി പകർന്നു കൊണ്ട് 30 ജനുവരി 1948 ന് ബിർലാ ഹൗസിനു മുൻപിലെ പ്രാർത്ഥനാ യോഗ മൈതാനിയിൽ വച്ച് ഗാന്ധിജിയെ നിറയൊഴിച്ചു.

136. ഇനി എനിക്ക് കൂടുതലായി ഒന്നും പറയാനില്ല. ഒരുവന് രാജ്യത്തോടുള്ള ഭക്തി പാപമാണെങ്കിൽ ഞാൻ പാപിയാണ്. അത് ഒരു ഗുണമായി കരുതുന്നു എങ്കിൽ ഞാൻ വിനീതമായി അത് സ്വീകരിക്കുന്നു. ഞാൻ പൂർണ്ണമായും പ്രതീക്ഷയോടെ വിശ്വസിക്കുന്നത് മരണത്തിനും അപ്പുറം ഏതെങ്കിലും ഒരു കോടതിയുണ്ടെങ്കിൽ അവിടെ എന്റെ പ്രവൃത്തി അന്യായമായി കരുതുകയില്ല. മരണത്തിന് ശേഷം അങ്ങിനെ മറ്റൊരു സ്ഥലം പോകുവാനോ എത്തിച്ചേരുവാനോ ഇല്ലെങ്കിൽ എനിക്ക് ഒന്നും പറയുവാനില്ല. ഞാൻ ഈ പ്രവൃത്തിക്ക് തുനിഞ്ഞത് പൂർണ്ണമായും മനുഷീക നന്മ ഉദ്ദ്യേശിച്ച് മാത്രമാണ്. എന്റെ വെടിയേറ്റ് മരിച്ച മനുഷ്യന്റെ നയങ്ങളും ഉപദേശങ്ങളും വരുത്തിവെച്ചത് ലക്ഷക്കണക്കിന് ഹിന്ദുക്കളുടെ നാശവും, ഉന്മൂലനവും, ചാരവും മാത്രമാണ് എന്ന് ഞാൻ പറയുന്നു.

137. സത്യത്തിന്റെ എന്റെ ജീവിതം ഞാൻ ഗാന്ധിജിയെ നിറയൊഴിച്ച നിമിഷം തന്നെ അവസാനിക്കുകയായിരുന്നു. അന്നു മുതൽ

ഞാൻ എന്റെ ജീവിതം ധ്യാനത്തിലൂടെയും പ്രാർത്ഥനയിലൂടെയും തള്ളിനീക്കുകയായിരുന്നു. ഇക്കാലത്തിനിടയിൽ ഞാൻ നിരീക്ഷിച്ച തും കണ്ടതുമായ കാര്യങ്ങളിൽ ഞാൻ സംതൃപ്തനാണ്.

138. ഹൈദരാബാദ് ഗവൺമെന്റിന്റെ പ്രശ്നം അനാവശ്യമായി വൈകിക്കുകയും നീട്ടിവയ്ക്കുകയുമാണ് ഉണ്ടായത്. ഗാന്ധിജിയുടെ വിയോഗത്തിന് ശേഷം അത് യഥോചിതം സൈനീകബലം ഉപയോ ഗിച്ച് അവസാനിപ്പിക്കാമായിരുന്നു. വിഭജിത ഇൻഡ്യയുടെ നിലവിലെ പുതിയ ഗവൺമെന്റ് പ്രായോഗീക രാഷ്ട്രീയം പരിശീലിക്കുന്നതായി കാണപ്പെട്ടു. രാജ്യത്തിന്റെ സൈന്യത്തെ ആധുനീക ആയുധങ്ങളാൽ സജ്ജമാക്കണം എന്ന് പ്രാദേശീക അംഗം പറഞ്ഞതായി കേട്ടു. എന്നാൽ ഇത്തരം നയങ്ങൾ ഗാന്ധിയൻ തത്വങ്ങളുമായി പൊരുത്ത പ്പെടുന്ന രീതിയിലാകും എന്ന് അദ്ദേഹം പറയുകയുണ്ടായി. അദ്ദേഹം തന്റെ സംതൃപ്തിക്ക് വേണ്ടി പറഞ്ഞതാകാം. എന്നാൽ ഒരുകാര്യം ആരും മറക്കരുത് ഇത്തരത്തിലാണെങ്കിൽ രാജ്യത്തിന്റെ സുരക്ഷയ് ക്കായി ഹിറ്റ്ലറും, മുസ്സോളിനിയും, റുസ്വെൽറ്റും രൂപകൽപ്പന ചെയ്ത പദ്ധതിയും ഗാന്ധിയൻ സങ്കൽപ്പത്തിലുള്ള അഹിംസാ പദ്ധതിയും തമ്മിൽ യാതൊരു വ്യത്യാസവും ഉണ്ടാവുകയില്ല.

139. ഗാന്ധിജി രാജ്യത്തിനുവേണ്ടി യാതന അനുഭവിച്ചേ മതിയാ കൂ എന്ന തീരുമാനം ഞാൻ നടപ്പിലാക്കാൻ തയ്യാറെടുത്തു. അദ്ദേഹം ജനമനസ്സുകളെ ഉണർത്തി. അദ്ദേഹം സ്വന്തം സ്വാർത്ഥതയ്ക്ക് വേണ്ടി ഒന്നും ചെയ്തില്ല. പക്ഷെ തന്റെ നയമായ അഹിംസയോട് സത്യസ ന്ധത പുലർത്താതെ അറിഞ്ഞുകൊണ്ട് തന്നെ പരാജയം സമ്മതിക്കു കയും തെറ്റ് ചെയ്യുകയും ചെയ്തു. ഗാന്ധിജിയേക്കാൾ മഹാന്മാരും ബുദ്ധിമാന്മാരും ശക്തരുമായ ദേശസ്നേഹികളുടെ ജീവചരിത്രം ഞാൻ വായിച്ചിട്ടുണ്ട്. ചിലരെ ഞാൻ നേരിട്ട് കണ്ടിട്ടുമുണ്ട്. പക്ഷെ അത് എന്തുമായിക്കോട്ടെ, ഗാന്ധിജി രാജ്യത്തിന് ചെയ്ത സേവനങ്ങ ളിൽ ഞാൻ ആദരവ് പ്രകടിപ്പിക്കുന്നു. ഗാന്ധിജി ചെയ്ത സേവനങ്ങ ൾക്ക് വേണ്ടി ഞാൻ നിറയൊഴിക്കുന്നതിന് മുൻപായി ഗാന്ധിജിയെ വണങ്ങുകയും ആശംസകൾ അർപ്പിക്കുകയും ചെയ്തിരുന്നു. എന്നി രുന്നാലും രാഷ്ട്രസേവകൻ എന്ന നിലയിൽ ജനങ്ങളെ കബളിപ്പിച്ച് ഞങ്ങളുടെ ആരാധനാ മൂർത്തിയായ മാതൃഭൂമിയെ വെട്ടിമുറിക്കാനു ള്ള അവകാശം അദ്ദേഹത്തിനില്ല എന്ന കാര്യത്തിൽ ഞാൻ ഉറച്ച്

നിൽക്കുന്നു. പക്ഷെ അദ്ദേഹം അതുചെയ്തു. അത്തരത്തിലുള്ള ഒരു കുറ്റവാളിയെ നിഗ്രഹിക്കാൻ നിയമം അനുശാസിക്കുന്ന ഏതെങ്കിലും ഒരു ആയുധം ഉണ്ടായിരുന്നില്ല. അതിനാൽ ഞാൻ അദ്ദേഹത്തെ നിറയൊഴിക്കാൻ തീരുമാനിച്ചു. അതുമാത്രമേ എനിക്ക് ചെയ്യാൻ കഴിയുമായിരുന്നുള്ളൂ.

140. ഈ കൃത്യം ഞാൻ ചെയ്തില്ലായിരുന്നെങ്കിൽ എനിക്ക് നല്ലത് വരുമായിരുന്നു. പക്ഷെ സാഹചര്യങ്ങൾ എന്റെ നിയന്ത്രണത്തിലായിരുന്നില്ല. ഈ മനുഷ്യൻ സ്വാഭാവീക മരണത്തിന് വിധേയമാകരുതെന്ന തരത്തിൽ ശക്തമായിരുന്നു എന്റെ മനസ്സിലെ വികാരം. അങ്ങിനെ സംഭവിച്ചാൽ അദ്ദേഹത്തിന്റെ അന്യായത്തിനും, ദേശദ്രോഹത്തിനും, രാജ്യത്തിലെ മതഭ്രാന്ത് നിറഞ്ഞ കൂട്ടരോടുള്ള അപകടകരമായ പ്രീണനത്തിനും തക്കതായ ശിക്ഷ കിട്ടി എന്ന് ലോകം അറിയുവാൻ ഇടവരും എന്ന് ഞാൻ ചിന്തിച്ചു. ഇക്കാര്യത്തിനും തങ്ങളുടേതല്ലാത്ത കാരണത്താൽ കൂട്ടക്കൊല ചെയ്യപ്പെടുന്ന ലക്ഷക്കണക്കിന് ഹിന്ദുക്കളുടെ നാശം തുടരാതിരിക്കാനും ഞാൻ അവസാനം കാണുവാൻ തീരുമാനിച്ചു. പരിപാവനമായ ഈ രാജ്യത്തിന്റെ പ്രീയപ്പെട്ട മക്കൾക്ക് ദുരന്തം വിതച്ച അദ്ദേഹത്തിന്റെ അഹംഭാവത്തിന് ഇപ്പോൾ ദൈവം മാപ്പ് നൽകിയിരിക്കും എന്ന് പ്രതീക്ഷിക്കട്ടെ.

141. ഞാൻ ഒരു വ്യക്തിയോടും ശത്രുതയോ വൈരാഗ്യമോ വച്ച് പുലർത്തുന്നില്ല. എന്റെ വ്യക്തിത്വത്തോട് ആരെങ്കിലും ശത്രുത പുലർത്തുന്നതായി ഞാൻ കരുതുന്നുമില്ല. മുസ്ലീങ്ങളോട് അപകടകരമായ രീതിയിൽ വിധേയത്വം പ്രകടിപ്പിക്കുന്ന നയങ്ങൾ സ്വീകരിക്കുന്ന നിലവിലെ ഗവണ്മെന്റിനോട് എനിക്ക് ഒട്ടും തന്നെ ബഹുമാനമില്ല എന്ന് വെളിപ്പെടുത്തട്ടെ. അതേസമയം ഈ നയങ്ങൾ എല്ലാം തന്നെ ഗാന്ധിജി കാരണമാണ് എന്ന് എനിക്ക് വ്യക്തവുമാണ്. അദ്ദേഹത്തിന്റെ അഭാവത്തിൽ സമ്മർദ്ദങ്ങളില്ലാതെ മതേതരമായ ഒരു ഗവണ്മെന്റിന്റെ രൂപീകരണത്തിനുള്ള വാതായനങ്ങൾ അക്ഷരാർത്ഥത്തിൽ തുറക്കപ്പെട്ടിരിക്കുന്നു. ബഹുമാന്യനായ പ്രധാനമന്ത്രി പണ്ഡിറ്റ് ജവഹർലാൽ നെഹ്രുവിന്റെ വാക്കുകളും പ്രവൃത്തികളും സ്ഥലകാലബോധമില്ലാത്തതായിരുന്നു എന്ന് ദുഖത്തോടെ ഞാൻ പറയട്ടെ. എന്തുകൊണ്ടെന്നാൽ നെഹ്രു പാക്കിസ്താൻ എന്ന മതാതിഷ്ഠിത രാഷ്ട്രത്തിന് വഴങ്ങി അതിന്റെ രൂപീകരണത്തിന് വലിയ പങ്ക് വഹിച്ചി

ട്ടുണ്ട്. എന്നാൽ മതഭ്രാന്തിനാൽ അന്ധമായതും മതവിശ്വാസത്തിൽ അതിഷ്ഠിതവുമായ രാജ്യം ഒരു വശത്ത് ഒള്ളിടത്തോളം കാലം ഇൻഡ്യാ മഹാരാജ്യത്തിന് പുരോഗതി പ്രാപിക്കുവാൻ കഴിയുകയില്ല എന്ന സത്യം അദ്ദേഹം മനസ്സിലാക്കേണ്ടതുണ്ട്. എന്റെ മനസ്സിന്റെ പൂർണ്ണമായ സമ്മതത്തിന് വഴങ്ങി ഞാൻ ഗാന്ധിക്കെതിരെ നീങ്ങുവാൻ തീരുമാനിച്ചു. ഈ കൃത്യത്തിൽ ആരും എന്നിൽ സമ്മർദ്ദം ചെലുത്തിയിട്ടില്ല ആർക്കും എന്നിൽ സമ്മർദ്ദം ചെലുത്തുവാൻ കഴിയുകയുമില്ല. ഇത് പൂർണ്ണമായും എന്നാൽ ചെയ്യപ്പെട്ട പ്രവൃത്തിയാണ്.

142. ബഹുമാനപ്പെട്ട കോടതിക്ക് എന്നിലുണ്ടായ വികാരത്തിനു മേൽ ഏതുതരത്തിലുള്ള നിലപാട് വേണമെങ്കിലും സ്വീകരിക്കാം. എന്റെ പ്രവർത്തിക്ക് ഉചിതമായ എന്ത് ശിക്ഷവേണമെങ്കിലും വിധിക്കാം. അതിൽ എനിക്ക് ഒരു ആഗ്രഹവും പറയുവാനില്ല. എനിക്കുമേൽ ഏതെങ്കിലും തരത്തിലുള്ള അനുകമ്പ ചൊരിയുന്നത് ഞാൻ ഇഷ്ടപ്പെടുന്നില്ല. എനിക്ക് വേണ്ടി മറ്റാരെങ്കിലും കോടതിയുടെ ദയവ് യാജിക്കുന്നതും ഞാൻ ഇഷ്ടപ്പെടുന്നില്ല.

143. നിരവധിപേർ എന്നോടൊപ്പം ഈ പ്രവൃത്തിയിൽ പ്രതിചേർക്കപ്പെട്ടിട്ടുണ്ട്. ഞാൻ മുന്നേ പറഞ്ഞതു പോലെ ഈ പ്രവൃത്തിയിൽ എനിക്ക് കൂട്ടാളികൾ ആരും തന്നെ ഇല്ല. ഈ പ്രവൃത്തിക്ക് ഞാൻ മാത്രമാണ് ഉത്തരവാദി. അവരെ എന്നോടൊപ്പം ചേർത്ത് കുറ്റം ചുമത്തരുത്. ഞാൻ യാഥാർത്ഥ്യത്തിനോട് യാതൊരു വിധത്തിലുമുള്ള എതിർപ്പ് രേഖപ്പെടുത്തുവാൻ ആഗ്രഹിക്കുന്നില്ല എന്ന് സ്പഷ്ടമാക്കട്ടെ. ഈ പ്രവൃത്തിയിൽ ഞാൻ ആഗ്രഹിക്കുന്നതും നിർബന്ധിക്കുന്നതും 30 ജനുവരി 1948ൽ നടത്തിയ ഈ കൃത്യത്തോട് ബന്ധപ്പെട്ട് ഒറ്റയ്ക്ക് വിചാരണനേരിടുവാനാണ് അല്ലാതെ മറ്റാരെങ്കിലെയും വിചാരണ ചെയ്യുന്നതിനോട് എനിക്ക് യോജിപ്പില്ല.

144. ഞാൻ നേരത്തെ സ്പഷ്ടമായി പറഞ്ഞതുപോലെ 20 ജനുവരി 1948 ൽ മുതൽ നടത്താനിരുന്നതും തയ്യാറാക്കിയിരുന്നതുമായ സമാധാനപരമായ പ്രതിക്ഷേധ നാടകങ്ങളോട് എനിക്ക് വ്യക്തിപരമായി യോജിപ്പുണ്ടായിരുന്നില്ല. അതിയായ വൈമനസ്യത്തോടെയാണെങ്കിലും ഞാൻ ഗാന്ധിജിയുടെ പ്രാർത്ഥന സമ്മേളനങ്ങളിൽ നടത്താൻ ആഗ്രഹിക്കുന്ന ഇത്തരം നാടകങ്ങളിൽ പങ്കാളിയാകാൻ സമ്മതിച്ചിരുന്നു. പക്ഷെ ഭാഗ്യം കൊണ്ട് എനിക്ക് അതിൽ പങ്കാളിയാകാൻ

കഴിഞ്ഞില്ല. എന്നുമാത്രമല്ല ഒരു കാരണത്താൽ അല്ലെങ്കിൽ മറ്റൊരു കാരണത്താൽ ഈ നാടകങ്ങൾ യഥോചിതം നടത്തുവാൻ കഴിയുകയില്ലെന്നതും മനസ്സിലാക്കിയപ്പോൾ ഞാൻ വളരെ അധികം നിരാശനായി. വോളന്റിയേഴ്സിന് വേണ്ടി ബോംബെയിലും പൂനെയിലും ഗ്വാളിയോറിലും മി. ആപ്തെയും മറ്റുള്ളവരും നടത്തിയ ശ്രമങ്ങൾ ഫലം കണ്ടില്ല. എന്റെ മുന്നിൽ അപ്പോൾ ഈ അവസാനവഴിയല്ലാതെ വേറെ മാർഗ്ഗങ്ങളോന്നും തെളിഞ്ഞിരുന്നില്ല.

145. ഈ ചിന്തയോടെ ഞാൻ അഭയാർത്ഥി കാമ്പിൽ അലയുമ്പോൾ ക്യാമറ പുറത്ത് തൂക്കിയ ഒരു ഫോട്ടോഗ്രാഫറെ കണ്ടു. അവൻ എന്റെ ഫോട്ടോ എടുക്കട്ടെ എന്ന് ചോദിച്ചു. അവൻ അഭയാർത്ഥിയെപ്പോൽ കാണപ്പെട്ടു. ഞാൻ അവനെക്കൊണ്ട് എന്റെ ഫോട്ടോ എടുപ്പിച്ചു. ഡൽഹി റെയിൽവേ സ്റ്റേഷനിലേയ്ക്ക് തിരിക്കുമ്പോൾ എന്റെ മാനസീകാവസ്ഥയുടെ മങ്ങിയ പശ്ചാത്തലത്തെപ്പറ്റി എന്റെ ഫോട്ടോകൾ ഉൾപ്പടെ ഞാൻ മി. നാരായൺ റാവ് ആപ്തെയ്ക്ക് എഴുതി. മി. നാരായൺ റവ് ആപ്തെ എന്റെ അടുത്ത സുഹൃത്ത് എന്നതിലുപരിയായി പത്രവ്യവസായത്തിൽ എന്റെ പങ്കാളികൂടി ആയിരുന്നതിനാൽ അദ്ദേഹത്തെ അറിയിക്കേണ്ടത് എന്റെ കടമയായിരുന്നു. അത്തരത്തിൽ ഒരു കത്ത് വ്യക്തിപരമായി ഞാൻ അദ്ദേഹത്തിന്റെ ഭവനത്തിലേയ്ക്കും മറ്റൊന്ന് ഹിന്ദുരാഷ്ട്രയുടെ കാര്യാലയത്തിലേയ്ക്കും അയച്ചു.

146. ഞാൻ ഇവിടെ പറഞ്ഞിട്ടുള്ള എല്ലാ പ്രസ്ഥാവനകളും പൂർണ്ണമായും സത്യവും ആധികാരികാമായ പ്രമാണങ്ങളോടെ പരിശോധിക്കപ്പെട്ടതുമാണ് എന്ന് ഞാൻ പറഞ്ഞു കൊള്ളട്ടെ. ഇതിനായി ഞാൻ ഇൻഡ്യാ ഗവണ്മെന്റിന്റെ അറിയിപ്പുകൾ, പൊതുജനങ്ങൾക്കായുള്ള വിവരാവകാശനിയമം, ഇൻഡ്യൻ വാർഷീകപ്പതിപ്പ്, കോൺഗ്രസ്സിന്റെ ചരിത്രം, ഗാന്ധിജിയുടെ ജീവചരിത്രം, കോൺഗ്രസ്സിന്റെ സമയാസമയങ്ങളിലുള്ള വാർത്താക്കുറിപ്പുകൾ, യങ്ങ് ഇൻഡ്യയുടെയും, ഹരിജന്റെയും കോപ്പികൾ, ഗാന്ധിജിയുടെ പ്രസംഗങ്ങൾ എന്നിവ പരിശോധിച്ചിട്ടുണ്ട്. ഞാൻ ഈ നീണ്ടപ്രസ്ഥാവന ഇവിടെ നടത്തിയത് പൊതുജങ്ങൾ എന്നെ പ്രശംസിക്കാനല്ല. എന്നെക്കുറിച്ചുള്ള തെറ്റുദ്ധാരണ ഇല്ലാതാക്കുക എന്നതുമാത്രമായിരുന്നു ലക്ഷ്യം. എന്റെ

മനസ്സിലെ കാഴ്ച്ചപ്പാടുകളെപ്പറ്റി അവർക്ക് ഒരിക്കലും അവ്യക്തത ഉണ്ടാവാൻ പാടില്ല.

147. ഈ രാജ്യം ഒരിക്കൽക്കൂടി ഒന്നായി ഹിന്ദുസ്ഥാൻ എന്ന പേരിൽ അറിയപ്പെടട്ടെ. ഇവിടുത്തെ ജനങ്ങൾ അക്രമകാരികളുടെ മുന്നിൽ പരാജയ മനോഭാവം ഉപേക്ഷിക്കട്ടെ. ഇതാണ് അവസാനമായി എനിക്ക് ജഗതീശ്വരനോടുള്ള പ്രാർത്ഥന.

148. എനിക്ക് പറയുവാനുള്ളതെല്ലാം ഞാൻ പറഞ്ഞു കഴിഞ്ഞു. പക്ഷെ ഇരിക്കുന്നതിന് മുൻപായി എന്റെ പ്രസ്താവന ക്ഷമയോടെ ശ്രവിച്ചതിനും എന്നോട് കാട്ടിയ ദാക്ഷിണ്യത്തിനും, ഇതിനുള്ള സാഹചര്യം തന്നതിനും അങ്ങേയ്ക്ക് ഞാൻ ആത്മാർത്ഥതയോടെയും ബഹുമാനത്തോടെയും എന്റെ നന്ദി അറിയിക്കുന്നു. അതുപോലെ എന്റെ നിയമോപദേശകർക്കും ഉപദേഷ്ടാക്കൾക്കും ഈ മഹാ വിചാരണയിൽ എന്നെ സഹായിച്ചതിന് ഞാൻ നന്ദിപറയുന്നു. ഈ കേസുമായി ബന്ധപ്പെട്ട ഒരു പോലീസുകാരോട് പോലും എനിക്ക് യാതൊരു വൈരാഗ്യവും ഇല്ല. അവർ എന്നോട് കാണിച്ച ദയവിനും പരിചരണത്തിനും ഞാൻ അവരോട് ആത്മാർത്ഥമായി നന്ദി പറയുന്നു. എന്നോട് നല്ല രീതിയിൽ പെരുമാറിയ ജയിൽ അധികൃതർക്കും ഞാൻ എന്റെ നന്ദി ഈ അവസരത്തിൽ രേഖപ്പെടുത്തുന്നു.

149. ഏകദേശം 300–400 വരെയുള്ള ആൾക്കൂട്ടത്തിനിടയിൽ പകൽ വെളിച്ചത്തിൽ ഞാൻ ഗാന്ധിജിയെ നിറയൊഴിച്ചു എന്നത് സത്യമാണ്. എന്നുവെച്ച് ഞാൻ അവിടെ നിന്നും രക്ഷപ്പെടാൻ ശ്രമിച്ചില്ല. ഞാൻ സ്വയം നിറയൊഴിച്ച് മരിക്കുവാനും ശ്രമിച്ചില്ല. അത് എന്റെ ഇംഗിതം ആയിരുന്നുമില്ല. ഞാൻ എന്റെ ചിന്തകൾ വിചാരണയിലൂടെ നേരിട്ട് പുറം ലോകത്തെ അറിയിക്കുവാൻ തീഷ്ണമായി ആഗ്രഹിച്ചിരുന്നു.

150. ഞാൻ ചെയ്ത പ്രവൃത്തിയുടെ നന്മയെ എല്ലാഭാഗത്തു നിന്നും വിമർശിച്ചാലും ചഞ്ചലമാക്കാൻ കഴിയില്ലന്ന ആത്മവിശ്വാസം എനിക്കുണ്ട്. സത്യസന്ധരായ ചരിത്രമെഴുത്തുകാർ ഭാവിയിൽ എന്റെ പ്രവൃത്തിയിലെ മൂല്യം കണ്ടെത്തും എന്നതിൽ എനിക്ക് യാതൊരു സംശയവുമില്ല.

''അഖണ്ഡ്ഭാരത് അമർ രഹേ

വന്ദേമാതരം‘‘

ഒപ്പ് നാഥൂറാം വി.ഗോഡ്സെ

ശ്രീ. ആത്മചരൺ ഡൽഹി, 08.11.1948

08 നവംബർ 1948

(സ്പെഷ്യൽ ജഡ്ജ്)

# സ്പെഷ്യൽ ജഡ്ജിനു മുന്നിലെ വാദങ്ങൾ

## വിധിയും ഹൈക്കോടതി നിവേദനങ്ങളും

കുറ്റവാളികളുടെ പ്രസ്ഥാവനകൾ 08 നവംബർ 1948 മുതൽ 22 നവംബർ 1948 വരെ രേഖപ്പെടുത്തിയതനുസരിച്ച് 260 പേജുകൾ ഉണ്ടായിരുന്നു. പ്രതിഭാഗത്തിന്റെ വാദവും 119 രേഖകൾ ഉണ്ടായിരുന്നു.

പ്രതിചേർക്കപ്പെട്ടവരിൽ മദൻലാൽ പഹ്വ 20 ജനുവരി 1948 ന് ഗാന്ധിജിയുടെ പ്രാർത്ഥനാ മൈതാനിയിൽ കോട്ടൻ സ്ലാബ് കത്തിച്ച് സ്ഫോടനമുണ്ടാക്കിയതായി സമ്മതിച്ചു. അത് ഗാന്ധിജിയുടെ മുസ്ലീം പ്രീണിതമായ സമീപനത്തിനെതിരെ രാജ്യത്തിന്റെ പ്രതിക്ഷേധം എന്ന നിലയ്ക്ക് ചെയ്തതാണന്നും അല്ലാതെ യാതൊരു വിധ ഗൂഢാലോചനകളും നടന്നിട്ടില്ലന്നും അദ്ദേഹം അത്തരം ഒരു ഗൂഢാലോചനയിൽ പങ്കാളിയല്ലെന്നും മൊഴി നൽകി.

ദിഗംബർ ബാഡ്ഗെ മാപ്പുസാക്ഷിയായി മാറുകയും അദ്ദേഹത്തിന്റെ പ്രസ്ഥാവനകൾ വാദിഭാഗത്തിന്റെ കഥകളായി രൂപപ്പെടുകയും ചെയ്തു.

നാഥൂറാം ഗോഡ്സെ, താൻ ഗന്ധിജിയെ മനപ്പൂർവ്വം വധിക്കാനായി നിറയൊഴിച്ചതാണന്ന് സ്പഷ്ടമായി പ്രസ്ഥാവിച്ചു. അതിനുള്ള വിശദ്ധമായ കാരണങ്ങളും നിരത്തി. അദ്ദേഹവും ഗൂഢാലോചന തള്ളിക്കളഞ്ഞു. മറ്റ് എല്ലാ പ്രതികളും ഗൂഢാലോചന നിരാകരിച്ചു അല്ലെങ്കിൽ അതിൽ പങ്കെടുത്തു എന്ന ആരോപണം നിക്ഷേധിച്ചു.

വാദിഭാഗത്തിന്റെയും പ്രതിഭാഗത്തിന്റെയും വാദം 1.12.1948 ന് തുടങ്ങാൻ തീരുമാനിക്കുകയും ദിനംപ്രതി തുടരുകയും ചെയ്തു. നാഥൂറാം വി. ഗോഡ്സെ തന്റെ കേസ് സ്വയം വാദിച്ചു. വീർ സവർക്കറിന് വേണ്ടി വാദിക്കാൻ പട്നയിലെ പി. ആർ.ദാസ് ഹാജരായി. ഇതിനിടെ കോടതിയിൽ നടന്ന രണ്ട് സംഭവങ്ങൾ പറയാതെ ഒഴിവാക്കി കളയാൻ സാധ്യമല്ല.

വിചാരണ വേളയിൽ നാഥുറാം പറഞ്ഞു അദ്ദേഹത്തിന്റെ തോക്കിൽ നിന്നും രണ്ട് തിരകളെ നിറയൊഴിക്കാൻ ഉപയോഗിച്ചിട്ടുള്ളൂ എന്ന്. എന്നാൽ വൈദ്യപരിശോധന രേഖയിൽ മൂന്ന് വെടിയുണ്ടകൾ

എന്നായിരുന്നു കണ്ടെത്തൽ. പ്രതിയായ നാഥൂറാം ഗോഡ്സെ രണ്ട് തിരകൾ എന്ന വാദം ഉന്നയിച്ചിട്ടുള്ളത് നേട്ടവും സംശയവും ഉണ്ടാക്കാനാണെന്ന് ശ്രീ.ദഫ്ത്താരി എതിർവാദം നിരത്തി. നാഥൂറാം തത്ക്ഷണം എഴ്ന്നേറ്റ് നിന്ന് മറുപടി പറഞ്ഞു;

“പിസ്തോൾ ആട്ടോമാറ്റിക് ആയിരുന്നു. ഒരു തവണ കാഞ്ചി വലിച്ചു. രണ്ടോ മൂന്നോ തിരകൾ പാഞ്ഞു എന്നത് അപ്രസക്തമാണ്, ഒന്നുതന്നെ ധാരളമായിരുന്നു. ആ ഒന്ന് ഞാൻ നിറയൊഴിച്ചതാണ്. ഈ ഒരു പിശകിന്റെ പേരിൽ നേട്ടവും സംശയവും ഉണ്ടാകുമെങ്കിൽ അത് വാദിഭാഗത്തിന് ലഭിക്കട്ടെ.”

മറ്റൊന്ന് ശ്രീ. ദഫ്ത്താരി അദ്ദേഹത്തിന്റെ വാദത്തിന്റെ നടുവിൽ കൊലപാതക സംഭവത്തെ ദുർമാർഗ്ഗീയമായ പ്രവൃത്തി എന്ന് വിശേഷിപ്പിക്കുകയുണ്ടായി. നാഥൂറാം എഴുന്നേറ്റ് നിന്ന് ശക്തമായി അതിനെ എതിർത്തു.

കുറഞ്ഞത് ഈ കേസ് പരിഗണിക്കപ്പെടുന്ന കാലഘട്ടത്തിൽ വാദിഭാഗത്തിന് സാന്മാർഗ്ഗീകതയെപ്പറ്റി ചർച്ചചെയ്യുവാൻ കോടതിയിൽ അവകശമില്ല. എന്നതിന്മേൽ തീരുമാനമെടുക്കുവാനുള്ള അധികാരം എനിക്കില്ല എന്ന് ഞാൻ വിനീതമായി സമ്മതിക്കുന്നു. എന്നാൽ സാന്മാർഗ്ഗീകത എന്ന കാഴ്ച്ചപ്പാട് സമൂഹത്തിൽ നിന്നും സമൂഹത്തിലും, രാജ്യങ്ങളിൽ നിന്നും രാജ്യങ്ങളിലും, നുറ്റാണ്ടുകളിൽനിന്നും നൂറ്റാണ്ടുകളിലും വ്യത്യസ്ഥമാണ്. ചിലയിടത്ത് പർദ്ദ ധരിക്കുന്നത് അസന്മാർഗ്ഗികതയായി കരുതപ്പെടുന്നു എന്നാൽ ചിലയിടത്ത് അത് സന്മാർഗ്ഗീകമായി പരിഗണിക്കപ്പെടുന്നു. ചില നൂറ്റാണ്ടുകളിൽ ബ്രാഹ്മണരല്ലാത്തവരെ വേദം പഠിപ്പിക്കുന്നത് അസന്മാർഗ്ഗീകമായി കരുതിയിരുന്നു എന്നാൽ ഇന്ന് അതല്ല. ചിലരാജ്യങ്ങളിൽ മദ്യപാനം അസന്മാർഗ്ഗീകമായി കണക്കാക്കപ്പെടുന്നേയില്ല. അതുകൊണ്ട് തന്നെ സന്മാർഗ്ഗീകത എന്ന ആശയം മാറ്റത്തിന് വിധേയമായിക്കൊണ്ടിരിക്കുന്നു. ഒരാൾക്കും സന്മാർഗ്ഗീകതയോ അസന്മാർഗ്ഗീകതയോ ഒരു ചട്ടക്കൂടിനുള്ളിൽ നിർത്തി കാലവും, രാജ്യവും, സമൂഹത്തിലെ മാറ്റങ്ങളും നോക്കാതെ തീരുമാനിക്കാനാവില്ല.

വാദിഭാഗത്തിന് കൊലപാതകം അസന്മാർഗ്ഗീകം ആണെന്ന് തെളിയിക്കണമെങ്കിൽ എല്ലാ കൊലപാതങ്ങളും അങ്ങിനെയാണന്ന്

സമ്മതിക്കണം. അങ്ങിനെ വരുമ്പോൾ ഭരണാധികാരികൾ എല്ലാവരും കടുത്ത അസന്മാർഗ്ഗികളാണന്ന് സമ്മതിച്ചേ മതിയാകൂ. ഈ അടുത്ത കാലത്ത് അവർ ജനങ്ങളെ നിറയൊഴിച്ച് കൊല്ലുകയുണ്ടായി.

വാദിഭാഗത്തിന് ഈ ചോദ്യം ഉന്നയിക്കാൻ യാതൊരുവിധ നിയമപരമോ സന്മാർഗ്ഗപരമോ ആയ അവകാശങ്ങളും ഇല്ല. ഗവണ്മെന്റ് ഭാഗത്ത് നിന്നുള്ള വക്കീലന്മാർക്ക് കൂടുതൽ പണം നൽകിയാൽ അവർ ശങ്കയില്ലാതെ പ്രതിഭാഗത്തും വാദിക്കാൻ എത്തും. അല്ലാതെ സന്മാർഗ്ഗികതയുടെ പേർ പറഞ്ഞ് അവർ അത് ഒഴിവാക്കുകയില്ലല്ലോ!.

ന്യായപീഠത്തിന് തീരുമാനമെടുക്കുവാനുള്ള അധികാരം നിയമപരം മാത്രമാണ്. എന്റെ പ്രവൃത്തിയിലെ സന്മാർഗ്ഗീകത പരിഗണിച്ചാൽ അത് വിധിയെ സംബന്ധിക്കുന്നത് മാത്രമാണ്. ഞാൻ ചെയ്തത് തികച്ചും സന്മാർഗ്ഗീകതയാണ് അതിനാൽ ആ വിധിക്കും മേൽ തീരുമാനമെടുക്കാനുള്ള അവകാശം ഈ കോടതിയ്ക്കും മേലാണ്.

വാദങ്ങൾ 30.12.1948 ന് തീരുകയും ഞങ്ങളുടെ വിധി ഒരു മാസത്തിന് ശേഷം പറയുമെന്ന് കോടതി പ്രഖ്യാപിക്കുകയും ചെയ്തു.

10 ഫെബ്രുവരി പ്രഭാതം പുലർന്നു. ഞങ്ങൾ കോടതിയിൽ എത്തി. റെഡ് ഫോർട്ട് സ്പെഷ്യൽ ജഡ്ജ് ശ്രീ. ആത്മചരൺ ഒരാൾക്ക് പിന്നാലെ അടുത്തയാൾ എന്ന ക്രമത്തിൽ ശിക്ഷാവിധി പ്രസ്ഥാവിക്കാൻ തുടങ്ങി. അവരുടെ മനസ്സിലെ ആശങ്കകൾക്ക് വിരാമമായി. അവർ അത് പൂർണ്ണമായും മനസ്സുകൊണ്ട് അംഗീകരിച്ചു.

നാഥൂറാമിനെയും നാന ആപ്തെയെയും മരണം വരെ തൂക്കിക്കൊല്ലാൻ വിധിച്ചു. വിഷ്ണു കർക്കറെ, മദൻലാൽ പഹ്വ, എന്നെയും (ഗോപാൽ ഗോഡ്സെ), ശങ്കർ കിസ്തയ്യ, ഡോ. പർച്ചൂരെ എന്നിവരെ ജീവപര്യന്തം തടവിന് വിധിച്ചു. ദിഗംബർ ബാഡ്ഗെ മാപ്പുസാക്ഷിയായതിനാൽ മാപ്പ് നൽകപ്പെട്ടു. വീർ സവർക്കറെ ബഹുമാനപൂർവ്വം മോചിപ്പിച്ചു. ജഡ്ജി ശിക്ഷാവിധി പുറപ്പെടുവിച്ച ശേഷം എന്തെന്നില്ലാത്ത നിശ്ചലത അവിടെയാകെ അനുഭവപ്പെട്ടു. അപ്പോൾ കുറ്റവാളികളായ ഞങ്ങൾ എല്ലാവരും ചേർന്ന് ഒരേസ്വരത്തിൽ മുദ്രാവാക്യം മുഴക്കി;

സ്വതന്ത്ര്യ ലക്ഷ്മി ഈദ് ജയ്, വിക്ടറി ടു ഹിന്ദു നേഷൻ;

ലോങ്ങ് ലിവ് അൻഡിവൈഡ് ഇൻഡ്യ! വന്ദേമാതരം.

ഞങ്ങൾക്ക് ശിക്ഷ വിധിച്ച ദിനം ആ ദിനത്തിലെ സംഭവങ്ങൾ കൊണ്ടും പുതുമകളാലും വേഗത്തിൽ കടന്നു പോകുന്നതായി കാണപ്പെട്ടു. പിറ്റേദിവസം നേരം പുലർന്നപ്പോൾ ഞങ്ങൾ എല്ലാവരും മറ്റൊരു ലോകത്തിലേയ്ക്ക് കടന്നു കഴിഞ്ഞു എന്ന് ഞങ്ങൾ മനസ്സിലാക്കി. ഞങ്ങളുടെ നിദ്രയ്ക്ക് കൈയ്യാമങ്ങൾ നിരന്തരം ഭംഗം വരുത്തുന്നുണ്ടായിരുന്നു. അവസ്ഥ അത്രയ്ക്ക് മോശമായിരുന്നു എങ്കിലും ഞങ്ങളെ അറിയുന്ന ആരും ആ അവസ്ഥ കാണാൻ ഇടവരുന്നില്ലല്ലോ എന്ന ചിന്തയിൽ ഞങ്ങൾ സന്തോഷിച്ചു.

കോടതി വിധിക്കെതിരെ അപ്പീൽ പോകുവാൻ 15 ദിവസം സമയം തന്നിരുന്നു. ഞങ്ങളുടെ വക്കീലന്മാർ അപ്പീൽ അപേക്ഷകൾ പൂരിപ്പിക്കുന്ന തിരക്കിലായിരുന്നു. അതിനാൽ രണ്ടുമൂന്നു ദിനത്തിനുള്ളിൽ അവർ ഞങ്ങളെ സന്ദർശിച്ചു. എന്നാൽ അവർക്കാർക്കും ഞങ്ങളുടെ ആരുടേയും മുഖത്ത് വിഷാദമോ നിരാശയോ ദർശിക്കാനായില്ല. നാഥൂറാം ഇൻഡ്യൻ പീനൽകോഡ് 302 പ്രകാരം തെളിയിക്കപ്പെട്ടതും ശിക്ഷ വിധിക്കപ്പെട്ടതുമായ കുറ്റത്തിന് അപ്പീൽ പോയില്ല. അദ്ദേഹത്തിന്റെ അപ്പീലുകൾ അദ്ദേഹത്തിൽ അടിച്ചേൽപ്പിക്കപ്പെട്ട മറ്റ് കുറ്റങ്ങൾക്കെതിരെ ആയിരുന്നു. ഞങ്ങളെ രണ്ട് മാസത്തിന് ശേഷം ഒരു പോലീസ് വാനിൽ പാനിപത്ത് വഴി അമ്പാല സെന്റ്രൽ ജയിലിലേയ്ക്ക് മാറ്റി.

നാഥുറാമിനെയും നാന ആപ്തെയെയും വധശിക്ഷയ്ക്ക് വിധിക്കപ്പെട്ടവർക്കുള്ള തടവുമുറിയിലേയ്ക്ക് മാറ്റി. ബാക്കിയുള്ളവരെ ഒരു തൊടിയിലേയ്ക്ക് കൊണ്ട് പോയി. ഞങ്ങൾക്ക് എപ്പോഴും വധശിക്ഷാ സെല്ലുകളിലേയ്ക്ക് വരുവാനോ നാഥുറാമിനെയും നാന ആപ്തെയും കാണുവാനോ കഴിയുമായിരുന്നില്ല. അമ്പാല ജയിലിലെ അധികാരികളുടെ അനുകമ്പയായിരുന്നു ഞങ്ങളുടെ സംതൃപ്തി. അത് ചിലപ്പോൾ രണ്ട് കാരണങ്ങൾ കൊണ്ടാകാം.

ഈ അധികാരികൾ ഞങ്ങളെ കുറച്ച് ദിനമായി സൂക്ഷ്മമായി നിരീക്ഷിക്കുന്നുണ്ടായിരുന്നു. അവർക്ക് ഞങ്ങളിൽ എന്തെങ്കിലും കുറ്റവാസന ഉള്ളതായി കാണുവാൻ കഴിഞ്ഞില്ല. രണ്ടാമതായി അവരുടെ

ഉള്ളിന്റെ ഉള്ളിൽ ഗാന്ധിജി കൊല്ലപ്പെടാനുള്ള കാരണം എന്താണ് എന്ന് അവർക്ക് വ്യക്തമായിരുന്നു.

മഹാത്മ കൊലപാതക കേസിന്റെ വിചാരണയുടെ അച്ചടിച്ച പ്രതികളും പതിനഞ്ച് ദിനത്തിന് ശേഷം നടന്ന അപ്പീൽ വിചരണ യുടെ പ്രതികളും പുസ്തക രൂപത്തിൽ ഞങ്ങൾക്ക് 14 ഏപ്രിൽ 1949 ന് ലഭിച്ചു. നാഥുറാം ആ പുസ്തകങ്ങൾ പഠിക്കുകയും കുറിപ്പുകൾ തയ്യാറാക്കുകയും ചെയ്തിരുന്നു.

നാഥൂറാം ഗോഡ്സെയെ സ്വയം വാദിക്കാൻ അനുവദിക്കണമോ അതോ ഗവണ്മെന്റ് നൽകുന്ന അഭിഭാഷകനെ സ്വീകരിക്കുവാൻ നിർ ബന്ധിക്കണമോ എന്നത് 24.03.1949ന് നീതിപീഠത്തിന്റെ മുന്നിൽ വന്നു. അത് (എയർ ഇൻഡ്യ റേഡിയോ 1949 ഈസ്റ്റ് പഞ്ചാബ് 321) നാഥൂറാം വി. ഗോഡ്സെയും അധികാരവും എന്നപേരിൽ റിപ്പോർട്ട് ചെയ്യപ്പെട്ടു. കോടതി നാഥൂറാമിന്റെ അപേക്ഷ പരിഗണിച്ച് സ്വയം തന്റെ കേസ് വാദിക്കാൻ അനുവദിക്കുന്നതായി വിധി പ്രസ്ഥാവിച്ചു. അങ്ങിനെ നാഥൂറാമിനെ സിംലയിലേയ്ക്ക് കൊണ്ട് പോയി.

19 മെയ് 1949 ന് നാഥുറാമിന്റെ നാൽപതാമത്തെ പിറന്നാൾ ആയിരുന്നു. അപ്പോൾ നാഥുറാം സിംലയിൽ അയിരുന്നു. പൂനെയി ലെ (മഹാരാഷ്ട്ര) യെരാവാഡ സെന്റ്രൽ ജയിലിൽ തടങ്കലിൽ വച്ചിരു ന്ന ഞങ്ങളുടെ ഇളയ സഹോദരൻ ദത്താത്രേയയെ ഏതാനും മാസ ങ്ങൾക്ക് മുൻപേ വിട്ടയച്ചിരുന്നു. ദത്താത്രേയ കോടതി നടപടികളും വിചാരണയും കാണുവാൻ സിംലയിലേയ്ക്ക് പോയി.

19 മെയ് വൈകുന്നേരം ദത്താത്രേയ നാഥുറാമിനെ കണ്ട് പിറ ന്നാൾ ആശംസകൾ നേരുവാൻ പോകുവാൻ തയ്യറെടുത്തു. അപ്പോൾ ഒരു പെൺകുട്ടി അവനെ കാണുവാൻ വന്നു. ദത്താത്രേയ കോടതിയി ൽ വച്ച് ആ പെൺകുട്ടിയെ കണ്ടിരുന്നു.

ആ പെൺകുട്ടി ദത്താത്രേയയോട് തന്നെയും ജയിലിലേയ്ക്ക് കൊണ്ടുപോകുവാൻ അപേക്ഷിച്ചു. അവൾക്കും നാഥുറാമിനെ കാണ ണം എന്ന് പറഞ്ഞു. ബന്ധുക്കളെ മാത്രമേ സന്ദർശനത്തിന് അനുവദി ക്കുകയുള്ളൂ എന്ന് ദത്താത്രേയ മറുപടി നൽകി. നാഥുറാമിനെ തടവി ൽ വച്ചിരിക്കുന്നിടത്തേയ്ക്ക് അവളെ കൊണ്ട് പോയാൽ മാത്രം മതി.

ബാക്കിയെല്ലാം അവൾ കൈകാര്യം ചെയ്തോളാം എന്ന് അവൾ വിശ്വാസത്തോടെ മറുപടി നൽകി.

അതിന് ശേഷം അവൾ ആരെന്ന് വെളിപ്പെടുത്തി. അവൾ ഹൈക്കോടതി ജഡ്ജിയുടെ മകളായിരുന്നു. എന്നാൽ അപ്പിൽ കേൾക്കുന്ന ജഡ്ജിമാരുടെ ബെഞ്ചിൽ അവളുടെ പിതാവ് ഉൾപ്പെട്ടിട്ടുണ്ടായിരുന്നില്ല. അവളുടെ കൈയ്യിലെ കുട്ടയിൽ കുറെ പഴങ്ങളും കുറച്ച് പൂക്കളും ഉണ്ടായിരുന്നു. ജയിൽ അധീകൃതർ ദത്താത്രേയയുടെ പേർ മാത്രം സന്ദർശകരുടെ പട്ടികയിൽ എഴുതി അവളെയും കൂടെ ദത്താത്രേയയെ അനുഗമിക്കാൻ അനുമതി നൽകി.

ആ പെൺകുട്ടി നാഥുറാമിനെ വേണ്ടവിധത്തിൽ ബഹുമാനിച്ചു. പിന്നെ പഴങ്ങളും പൂക്കളും നൽകി. ചുരുങ്ങിയ വാക്കുകളിൽ അവൾ നഥുറാമിനെ അനുമോദിച്ചു. കുട്ടയുടെ അടിയിൽ നിന്നും അവൾ ഒരു കമ്പളിക്കുപ്പായം പുറത്തെടുത്തു. ആ കുപ്പായം അവൾ നാഥുറാമിന് നൽകാനായി കൊണ്ടു വന്നതായിരുന്നു. അധീകൃതർ അത് പരിശോധിച്ച ശേഷം അവൾക്ക് അനുമതി നൽകി.

'കേസ് വാദിക്കുന്ന ദിവസം ഈ കമ്പളികുപ്പായം ധരിക്കണം. അത് എന്നെ സന്തോഷിപ്പിക്കും.' അവൾ പറഞ്ഞു. നാഥുറാം അവൾക്ക് നന്ദി പറയുകയും അത് ധരിക്കാമെന്ന് സമ്മതിക്കുകയും ചെയ്തു.

യശശ്ശരീരനായ മൗലാന ആസാദ് അദ്ദേഹത്തിന്റെ ഗ്രന്ഥത്തിൽ പ്രതിപാദിച്ചിരിക്കുന്നു. 'ഇൻഡ്യാ വിൻസ് ഫ്രീഡം' പേജ് 225,' സമൂഹത്തിൽ ബഹുമാന്യം അർഹിക്കുന്ന ചില കുടുംബങ്ങളിൽ നിന്നും സ്ത്രീകൾ സ്വന്തം കൈകളാൽ നാഥുറാമിന് വേണ്ടി തുന്നിയ കമ്പളിക്കുപ്പായങ്ങൾ അദ്ദേഹത്തിന് അയച്ച് കൊടുത്തിരുന്നു.' ഇവിടെ അദ്ദേഹം കാണിക്കുന്നത് സമൂഹത്തിലെ നിലയും വിലയും ഉള്ള കുടുംബങ്ങൾ പോലും നാഥുറാമിനെ നായകനായാണ് കണ്ടിരുന്നത്. അത് സത്യവുമായിരുന്നു. തീർച്ചയായും അത് നായകനോടുള്ള ആരാധനയായിരുന്നു.

അമർനാഥ് ഭണ്ഡാരി, അഛരു റാം, ഗോപാലദാസ് ഖോസ്ല എന്നിവരായിരുന്നു അപ്പീൽ ബഞ്ചിലുണ്ടായിരുന്ന ജഡ്ജിമാർ. അവസാന വിചാരണ കേൾക്കൽ 23 മെയ് 1949 ന് ആരംഭിക്കുകയും അത് 14 ദിവസം തുടരുകയും ചെയ്തു.

നാഥുറാമിന്റെ സിംലയിലെ താമസം എപ്രകാരമായിരിക്കും എന്ന് അറിയുവാൻ ജനങ്ങൾക്ക് വളരെ ഉത്കണ്ഠ ഉണ്ടായിരുന്നു. കാരണം നാഥുറാം തന്റെ കേസ് സ്വയമാണ് വാദിക്കുന്നത് എന്നു മാത്രമല്ല മരണത്തിന്റെ വാൾമുന അദ്ദേഹത്തിന്റെ തലയ്ക്ക് മുകളിൽ നിലനിൽക്കുന്നുമുണ്ട്. നാഥുറാം, തനിക്ക് റെഡ് ഫോർട്ട് സ്പെഷ്യൽ കോടതി പ്രഖ്യാപിച്ച വധശിക്ഷക്ക് മേൽ അപ്പീൽ പോയിട്ടില്ലന്ന് ജനങ്ങൾക്ക് അറിയാമായിരുന്നു. നാഥുറാമിന് തന്റെ കേസ് ഉചിതമായ രീതിയിൽ വാദിക്കാനുള്ള മാനസാന്നിദ്ധ്യം ലഭിക്കുമോ എന്ന് ജനങ്ങൾ ആശങ്കപ്പെട്ടിരുന്നു. അപ്പിൽ കേൾക്കുവാനെത്തിയവർ ഉന്നതരും ബുദ്ധിജീവികളും ആയിരുന്നു. ആപ്പോഴേയ്ക്കും അവർ സിലംയിലെ ജനസാന്ദ്രതയുടെ വലിയ ഭാഗമായിക്കഴിഞ്ഞിരുന്നു.

ജസ്റ്റിസ് ശ്രീ. ഖോസ്‌ല (ഈസ്റ്റ് പഞ്ചാബ് ഹൈകോടതി ബെഞ്ചിലെ അംഗം) അദ്ദേഹത്തിന്റെ ‘ മർഡർ ഓഫ് മഹാത്മ’ എന്ന പുസ്തകത്തിൽ പറയുന്നു.

ഞങ്ങൾക്ക് മുന്നിലുള്ള അപ്പീലിന്റെ പ്രസക്തമായ ഭാഗം നാഥുറാം ഗോഡ്സെയുടെ പ്രതിഭാഗത്തിനുള്ള വാദമായിരുന്നു. ആദ്യഭാഗത്തിൽ അദ്ദേഹം കേസിന്റെ യാഥാർത്യത്തെപ്പറ്റിയും പിന്നീട് മഹാത്മയുടെ ജീവനെടുക്കാൻ അദ്ദേഹത്തെ നയിച്ച കാരണങ്ങളെപ്പറ്റിയും അദ്ദേഹം മണിക്കൂറുകൾ ചർച്ചചെയ്യുകയും സംസാരിക്കുകയും ചെയ്തു.

ശ്രോതാക്കൾ കാണുവാനും കേൾക്കുവാനും തയ്യാറെടുത്തിരുന്നു. നാഥുറാം സംസാരിക്കാൻ തുടങ്ങിയപ്പോൾ അഗാധമായ നിശബ്ദത പടർന്നു. മിക്കവാറും സ്ത്രീകളുടെ കണ്ണുകൾ നിറഞ്ഞൊഴുകിയിരുന്നു. പുരുഷന്മാർ ചുമയ്ക്കുകയും തുവാല തെരയുകയും ചെയ്തു. ആ നിശബ്ദത ഇടയ്ക്കിടയ്ക്കുണ്ടാകുന്ന അടക്കിപ്പിടിച്ച തുമ്മലുകളലും തുവാലയാൽ മൂടിയ ചുമകളാലും കൂടുതൽ ശക്തവും അഗാധവും ആയിത്തീർന്നു.

എന്നിരുന്നാലും ഭൂരിഭാഗം ജനങ്ങളാൽ സമർപ്പിക്കപ്പെട്ട ഗോഡ്സെ നിരപരാധിയാണെന്ന ഹർജി പരിഗണിക്കപ്പെടും എന്ന് ജൂറിയിലുണ്ടായിരുന്ന ശ്രോതാക്കൾ പരിപൂർണ്ണമായും വിശ്വസിച്ചിരുന്നു എന്നതിൽ എനിക്ക് യാതൊരു സംശയവുമില്ല.

ഹൈക്കോടതി വിധി 22 ജൂൺ 1949 ന് പ്രസ്ഥാവിച്ചു. ഡോ. പർചൂരയെയും ശങ്കർ കിസ്തയ്യയെയും കോടതി വെറുതെ വിട്ടു. മറ്റു ള്ളവരുടെ വിധിയിലും നാഥുറാം ഗോഡ്സെയുടെയും നാനാ ആപ് തെയുടെയും വധശിക്ഷയിലും യാതൊരു വിധമാറ്റവും ഉണ്ടായിരുന്നി ല്ല.

# ഹൈക്കോടതി വിധിക്ക് ശേഷം മരണശിക്ഷ നടപ്പിലാക്കും വരെയുള്ള സംഭവങ്ങൾ

അപ്പീൽ വിധിയ്ക്ക് ശേഷം, 1949 ജൂൺ മധ്യത്തോട് കൂടി നാഥുറാമിനെ അംബാല സെന്റ്രൽ ജയിലിലെ വധശിക്ഷാ തടവുമുറിയിലെത്തിച്ചു. നാന ആപ്തെ അവിടെ തന്നെ ഉണ്ടായിരുന്നു. അവസാനം വരെ അവരെ അവിടെ തന്നെ പാർപ്പിച്ചു.

സിംലയിലെ താല്കാലീക തടവിലായിരിക്കുമ്പോൾ അധീകൃതരാൽ പരിശോധിക്കപ്പെട്ട ശേഷം ഒരു കത്ത് നാഥുറാമിന് ലഭിക്കുകയുണ്ടായി. അത് ഗാന്ധിജിയുടെ മക്കളിൽ ഒരുവനായ രാം ദാസ് ഗാന്ധിയുടേതായിരുന്നു. കത്തിന്റെ ഉള്ളടക്കം ചുവടെ:

ഖലാസി ലൈൻ, നാഗ്പൂർ, സി.പി

തീയതി 17 മെയ് 1949

പ്രീയപ്പെട്ട നാഥൂറാം ഗോഡ്സെയ്ക്ക്,

ആരെ കൊന്നതിലാണോ താങ്കൾ അഭിമാനം കൊള്ളുന്നത് അയാളുടെ മകനാണന്ന് കത്തെഴുതുന്നത്.

എനിക്ക് തീർച്ചയാണ്, നിങ്ങൾ അവസാനിപ്പിച്ചത് എന്റെ പിതാവിന്റെ ഭൗതീക ശരീരം മാത്രമാണ് അതിനപ്പുറം ഒന്നും തന്നെയല്ല എന്ന് നിങ്ങൾ ഒരിക്കൽ മനസ്സിലാക്കും. എന്തുകൊണ്ടെന്നാൽ എന്റെ കാര്യത്തിൽ മാത്രമല്ല, ലോകത്തുള്ള ലക്ഷക്കണക്കിന് ജനങ്ങളുടെ ഹൃദയങ്ങളിൽ അദ്ദേഹം ഇപ്പോഴും അധീശം സ്ഥാപിച്ചു കഴിഞ്ഞിരിക്കുന്നു. ഇത് തെളിയിക്കുന്നത് ലോകത്തുള്ള രജ്യങ്ങളിലെ ജനങ്ങളെല്ലാം എന്റെ പിതാവിനെ ബഹുമാനിക്കുന്നു എന്നതാണ്.

ഇന്ന് ലോകത്തിലെ ജനങ്ങളെല്ലാം തന്നെ സമാധാനത്തിന് വേണ്ടി പരിതപിക്കുന്നവരും ദാഹിക്കുന്നവരുമാണെന്ന് നിങ്ങൾക്കറിയുമല്ലോ!. എന്നാൽ നിങ്ങൾ ഇന്നത്തെ വൻ യുദ്ധശക്തികൾക്ക് മുന്നിൽ വിഭ്രമം കൊണ്ട് നിന്നിരിക്കണം എന്ന് പറയേണ്ടിവരും കൂടാതെ അണുശക്തി ലോകത്തിന് സമാധാനം കൊണ്ട് വരുവാൻ പോകുന്നി

ല്ല എന്നും വിശ്വസിച്ചും കാണും. പക്ഷെ ഇത് പരസ്പര ബഹുമാന ത്തിന്റെയും വിശ്വാസത്തിന്റെയും അടിസ്ഥാനത്തിലാണ് നിൽക്കുന്ന ത്. ലോകത്തിലെ ദശലക്ഷക്കണക്കിനാളുകൾ ഈ ലാളിത്യം നിറ ഞ്ഞ ''സത്യവും അഹിംസയും'' എന്നീ രണ്ട് വാക്കുകൾ വിശ്വസിച്ചി രുന്നു.

മുകളിൽ പറഞ്ഞിരിക്കുന്ന വസ്തുതകൾ നിങ്ങളുടെ മനസ്സിൽ നിന്നും സംശയത്തിൽ നിന്നുണ്ടായ ദുഷ്ചിന്തകളുടെ മാറാല അകറ്റു വാൻ സഹായിക്കുമെന്ന് ഞാൻ പ്രതീക്ഷിക്കുന്നു. ഒരുവൻ സ്വന്തം മതത്തിലോ, രാഷ്ട്രീയത്തിലോ മറ്റെന്തെങ്കിലും കാര്യത്തിൽ താല്പര്യ പ്പെട്ടിരുന്നാലും ഒരിക്കൽ നിങ്ങൾ ഈ സംശയം മനസ്സിൽ നിന്നും ദൂരികരിച്ചാൽ ചെയ്ത കൃത്യത്തിൽ നിങ്ങൾ പശ്ചാത്തപിക്കുകയും അതിൽ നിന്നും എന്നെന്നേയ്ക്കുമായി അകന്നു നിൽക്കുകയും ചെയ്യും. നിങ്ങൾ 'കാരണങ്ങളിലും യുക്തിയിലും'' വിശ്വസിക്കുന്നവ നാണെന്ന് നിങ്ങൾ ഈ അടുത്ത് പ്രസ്ഥാവിക്കുകയുണ്ടായല്ലോ. അതിനാൽ നിങ്ങൾ എന്റെ മാനസീകാവസ്ഥ പരിഗണിച്ചിരുന്നുവോ. നിങ്ങൾ അങ്ങിനെ ചെയ്യാത്തതിനാൽ തന്നെ നിങ്ങൾ ചെയ്ത പ്രവൃ ത്തിയിൽ നിന്നും നിങ്ങൾ കാരണത്തെ സേവിച്ചിട്ടേയില്ല എന്ന് മനസ്സി ലാക്കാവുന്നതാണ്.

സത്യസന്ധതയോടെ,

ഒപ്പ്

ആർ. ഗാന്ധി

കുറിപ്പ്: നിങ്ങൾക്കെതിരെ ചുമത്തപ്പെട്ട കുറ്റത്തിനുള്ള ശിക്ഷ സ്പെഷ്യൽ കോടതിയെക്കൊണ്ട് എന്തുകൊണ്ട് നടപ്പിലാക്കിക്കുന്നി ല്ല എന്ന് കാരണം ചോദിച്ച് ഞാൻ 01.05.1949 ന് ഇൻഡ്യൻ ഗവർണ്ണർ ജനറലിന് കത്തയച്ചിട്ടുണ്ട്.

ഒപ്പ്

ആർ. ഗാന്ധി

**നാഥുറാമിന്റെ മറുപടി:**

ഓ൦

സിംല

03 ജൂൺ 1949

പ്രിയ സഹോദരൻ ശ്രീ. രാംദാസ് ഗാന്ധിക്ക്,

നിങ്ങളുടെ കൃപയാൽ അയയ്ക്കപ്പെട്ട കത്ത് ( 17 മെയ് 1949 ന്) ഇന്നലെ എനിക്ക് ലഭിച്ചു. എന്റെ കയ്യാൽ സംഭവിച്ച നിങ്ങളുടെ പിതാവിന്റെ ദാരുണമായ അന്ത്യത്തിൽ നിങ്ങൾക്കും കുടുംബത്തിനും ഉണ്ടായ മുറിവിൽ ഒരു മനുഷ്യൻ എന്ന നിലയിൽ എനിക്കുണ്ടാകുന്ന ദുഖം വാക്കുകൾക്കും അതീതമാണ്. അതേസമയം അതിന്റെ മറുവശം കൂടി കാണേണ്ടതുണ്ട് എന്ന് ഞാൻ പറയാൻ ആഗ്രഹിക്കുകയാണ്. എന്റെ സാഹചര്യം എന്റെ ചിന്തകൾ മുഴുവൻ പേപ്പറിൽ പകർത്തുവാനോ വ്യക്തിപരമായി നിങ്ങളെ കാണുവാനോ കഴിയുന്നതല്ല. പക്ഷെ നിങ്ങളുടെ സാഹചര്യം അനുസരിച്ച് എന്റെ വധശിക്ഷയ്ക്ക് മുൻപ് നിങ്ങൾക്ക് എന്നെ ജയിലിൽ വന്ന് കാണുവാൻ കഴിയുന്നതാണ്.

ഞാൻ കരണവും യുക്തിയും ചികയുന്ന വ്യക്തിയാണന്ന് നിങ്ങൾ കേട്ടുവെന്ന് പറയുകയുണ്ടായല്ലോ. എന്നാൽ ഞാൻ ശക്തമായ വികാരങ്ങൾ ഉള്ളതും മാതൃഭൂമിയോട് അതേപോലെ തന്നെ ഭക്തിയുള്ളവനുമായ വ്യക്തിയാണെന്നത് മനസ്സിലാക്കുമ്പോൾ നിങ്ങൾ അത്ഭുതപ്പെടും.

എന്റെ മനസ്സിൽ നിന്നും തെറ്റുദ്ധാരണകൾ നീങ്ങുമ്പോൾ ഞാൻ എന്റെ വിഡ്ഢിത്വത്തെക്കുറിച്ച് ആലോചിച്ച് പശ്ചാത്തപിക്കുകയും അതിൽ നിന്നും ഉൾക്കൊള്ളുകയും ചെയ്യും എന്ന് നിങ്ങൾ പറഞ്ഞുവല്ലോ.

സഹോദരാ, ഞാൻ പറയുന്നു ഞാനൊരു വിശാലമനസ്സുള്ള വ്യക്തിയാണ്. അതുകൊണ്ട് തന്നെ തെറ്റുകൾ തിരുത്തുവാൻ ഒരുക്കവുമാണ്. പക്ഷെ എന്റെ മനസ്സിൽ തെറ്റുദ്ധാരണയുണ്ടെങ്കിൽ അത് ഇല്ലാതാക്കുവാനും എന്നെ പശ്ചാത്തപിപ്പിക്കുവാനുമുള്ള വഴി എന്താണ്?

തീർച്ചയായും അത് കഴുമരത്തിലേയ്ക്ക് ഉള്ളതല്ലല്ലോ? എന്നിൽ അനുകമ്പ ചൊരിയുന്നതുമല്ല, എന്റെ ശിക്ഷ ലഘൂകരിക്കുന്നതുമല്ല. ഒരേഒരു വഴി നിങ്ങൾ എന്നെ വന്നുകണ്ട് എന്നെ മനസ്സിലാക്കിക്കു ന്നതാണ്. ഇതുവരെ ഞാൻ കടന്നുപോയ വഴികളൊന്നും എന്നിൽ പശ്ചാത്താപം ഉണ്ടാക്കുന്നില്ല.

ചില ക്രിസ്ത്യൻ മിഷ്ണറി സേവകരിൽ നിന്നും അവരുടെ വിശ്വാസവും ബൈബിൾ പഠനവും ആസ്പദമാക്കി എനിക്ക് അനവ ധി കത്തുകൾ ലഭിച്ചു. അവർ എനിക്ക് ചില സന്ദേശങ്ങൾ തരുവൻ ശ്രമിച്ചിട്ടുണ്ട്. അവരുടെ അഭിപ്രായം ബുദ്ധിപരമാണ്. നിങ്ങളിൽ നിന്നും എനിക്ക് ആദ്യമായാണ് ഒരു കത്ത് ലഭിക്കുന്നത്. അതാകട്ടെ വളരെ പരിചിതമായതും ബഹുമാന്യനായ നിങ്ങളുടെ പിതാവിന്റെ ഉപദേശ ശൈലി നിറഞ്ഞതും. ഇത് തികച്ചും അത്ഭുതകരമാണ്. എനി ക്ക് അനവധി ശാപവാക്കുകൾ നിറഞ്ഞ കത്തുകൾ ലഭിച്ചിട്ടുണ്ട്. അവ ഞാൻ നിങ്ങളുടെ പിതാവിന്റെ ഉപദേശം അനുസരിച്ചിരുന്ന ഏതെങ്കി ലും ശിഷ്യർ എഴുതിയതാണെന്ന് ഞാൻ വിചാരിക്കുന്നില്ല.

എന്നിരുന്നാലും നിങ്ങൾ എന്നെ വന്ന് കാണുവാൻ ഞാൻ അഭ്യ ർത്ഥിക്കുന്നു. പറ്റുമെങ്കിൽ അധികാര രാഷ്ട്രീയത്തിൽ ആശയില്ലാത്ത നിങ്ങളുടെ പിതാവിന്റെ ശിഷ്യന്മാരോടൊത്ത് വരിക. എന്നിട്ട് എനിക്ക് സംഭവിച്ച ഗുരുതരമായ പിഴവുകൾ ചൂണ്ടിക്കാട്ടുക.

അല്ലെങ്കിൽ എന്നോട്ട് കാട്ടിയ ദയ വെറും നാട്യം മാത്രമായിരു ന്നു എന്ന് ഞാൻ കരുതും.

നിങ്ങൾ യാഥാർത്ഥ്യത്തിൽ എന്നെകണ്ട് വൈകാരീകമായോ കാരണങ്ങൾക്ക് മുകളിലോ എന്നോട് സംസാരിക്കുകയാണെങ്കിൽ നിങ്ങൾക്ക് എന്നിൽ മാറ്റം കൊണ്ട് വരുവാനോ ,എന്നെ പശ്ചാത്തപി പ്പിക്കുവാനോ കഴിയില്ലന്ന് ആരു കണ്ടു?. അല്ലെങ്കിൽ ഞാൻ നിങ്ങളി ൽ മറ്റം വരുത്തി എന്റെ നിലപാട് മനസ്സിലാക്കി തന്നാലോ?.

നമ്മുടെ സംഭാഷണം സത്യസന്ധമായിരിക്കണം എന്നതുമാത്ര മാണ് ഉടമ്പടി.

എന്റെ കൈകളാൽ നിങ്ങളുടെ പിതാവിന്റെ വിയോഗം കൊണ്ട് നിങ്ങൾക്ക് ദുഖമുണ്ടാക്കിയതിൽ ഒരുമനുഷ്യൻ എന്ന നിലയിൽ ഞാൻ അത്യന്തം ഖേദിക്കുന്നു എന്ന് പറഞ്ഞുകൊണ്ട്..

വിശ്വസ്ഥതയോടെ

ഒപ്പ്

നാഥുറാം വി. ഗോഡ്സെ

N.B: നിങ്ങൾ ആഗ്രഹിക്കുന്നു എങ്കിൽ ഈ കത്തിന്റെ കോപ്പി ഇൻഡ്യയുടെ ഗവർണ്ണർ ജനറലിന് അയയ്ക്കാവുന്നതാണ്.

**ശ്രീ. രാംദാസ് ഗാന്ധി ഗോഡ്സെയ്ക്ക് അയച്ച മറ്റൊരു കത്ത്.**

ഖലാസി ലൈൻസ്, നാഗ്പൂർ

തീയതി 13 ജൂൺ 1949

പ്രീയപ്പെട്ട നാഥുറാം ഗോഡ്സെയ്ക്ക്,

നിങ്ങൾ 3 ജൂൺ 1949 ൽ എഴുതിയ കത്ത് കിട്ടി.

നിങ്ങൾ എപ്പോഴും കാഴ്ച്ചപ്പാടുകൾ അംഗീകരിക്കാൻ തയ്യാറാണെന്ന് മനസ്സിലാക്കിയതിൽ ഞാൻ അതീവ സന്തുഷ്ടനാണ്. അതുപോലെ തന്നെ ഞാൻ എന്റെ പിതാവിന്റെ സഹവർത്തകരുടെ കൂടെ നിങ്ങളെ കണ്ട് നിങ്ങൾ ഉന്നയിച്ച ചോദ്യങ്ങളിന്മേൽ നിങ്ങൾ സ്വീകരിച്ച നിലപാട് മാതൃഭൂമിയുടെ അഖണ്ഡതയെ നിലനിർത്താൻ സഹായിച്ചുവോ അല്ലെങ്കിൽ ഭാവിയിൽ സഹായിക്കുമോ, നൂറ്റാണ്ടുകൾ വരെ അത് സംരക്ഷിക്കപ്പെടുമോ (ഹിന്ദുമതമോ മറ്റ് ഇന്നുള്ള മതങ്ങളോ) എന്നതിനെപ്പറ്റി അഭിപ്രായ ഭിന്നത മറന്ന് സംസാരിക്കുവാൻ താല്പര്യം കാണിച്ചത് പ്രചോദനം തരുന്നതാണ്.

അതുപോലെ തന്നെ നിങ്ങളോട് സംസാരിക്കാം എന്ന് വാഗ്ദാനം നൽകാതെ ഇൻഡ്യാ ഗവണ്മെന്റിന്റിലും എന്നിലും, എന്റെ കൂടെ വരുന്നവരിലും വിശ്വാസം അർപ്പിച്ചുകൊണ്ട് ഞാൻ പണ്ഡിറ്റ് ജവഹർ

ലാൽ നെഹ്രുവിനോട് ശ്രീ. വിനോദ് ഭാവെ, ശ്രീ. കിശോർലാൽ മശ്രുവാല, എനിക്കും കൂടെ നിങ്ങളെ കണ്ട് നിങ്ങൾ സൂചിപ്പിച്ച വിഷയത്തിന്മേൽ സംസാരിക്കുന്നതിന് അനുമതി നൽകണം എന്ന് അഭ്യർത്ഥിച്ചിട്ടുണ്ട്. കാരണം നിങ്ങളുടെ ആഗ്രഹം ആത്മാർത്ഥമാണ്.

നിശ്ചയിച്ച പ്രകാരം വിധി അനുവദിക്കുമെങ്കിൽ സംഭാഷണം നടക്കും. എന്നാൽ അത് 25 ജൂൺ 1949 ന് ശേഷം മാത്രമായിരിക്കും. കാരണം എനിക്ക് നാഗ്പൂരിൽ നിന്നും ഡൽഹിയിലേയ്ക്ക് വരുവാനും അവിടെ നിന്നും 25 ജൂൺ വരെ നിങ്ങളെ തടവിൽ വെച്ചിരിക്കുന്ന സ്ഥലത്ത് എത്തിച്ചേരുവാനും സാദ്ധ്യമല്ല എന്ന് നിങ്ങൾ മനസ്സിലാക്കണം.

നാം സത്യത്തിന്റെ ഭാഗത്ത് നിന്നു മാത്രമേ സംസാരിക്കാവൂ എന്ന് നിങ്ങൾ വച്ച കരാർ അനാവശ്യമാണ് എന്ന് ഞാൻ കരുതുന്നു. അത് എന്നെ സംബന്ധിച്ച് മാത്രമല്ല എന്റെ പിതാവിന്റെ സഹവർത്തികൾക്കും അനാവശ്യമായിരിക്കുന്ന ഉടമ്പടിയാണ്.

അതേസമയം നിങ്ങൾക്ക് ലഭ്യമായിട്ടുള്ള സമയം നിങ്ങൾ ഈശ്വരനിൽ വിശ്വാസം അർപ്പിച്ച് ആത്മപരിശോധന നടത്തണം എന്ന് ഞാൻ അഭിപ്രായപ്പെടുന്നു. നിങ്ങൾ ഈശ്വരനോട് പ്രാർത്ഥിക്കണം എന്നും ഞാൻ ആവശ്യപ്പെടുന്നു. കാരണം അദ്ദേഹത്തിന് മാത്രമേ നിങ്ങളിൽ അനുഗ്രഹം ചൊരിയുവാൻ കഴിയുകയുള്ളു. കാരണം അങ്ങിനെ മാത്രമേ നിങ്ങൾക്ക് നിങ്ങളുടെ തെറ്റ് മനസ്സിലാക്കാൻ സാധിക്കുകയുള്ളു എന്ന് ഞാൻ കരുതുന്നു. ഗാന്ധിജിക്ക് ഹിന്ദു മതത്തെയും മാതൃരാജ്യത്തെയും അപമാനത്തിൽ നിന്നും ക്ഷതത്തിൽ നിന്നും രക്ഷിക്കാൻ നന്നായി അറിയാമായിരുന്നു എന്ന് അപ്പോൾ നിങ്ങൾക്ക് മനസ്സിലാകും. നിങ്ങൾ ഞാൻ പറഞ്ഞ പ്രകാരം ചെയ്യുകയാണെങ്കിൽ നമ്മുടെ സംഭാഷണത്തിന് ശേഷം നിങ്ങൾ താഴെപ്പറയുന്ന ഭഗവത് ഗീതയിലെ അദ്ധ്യായം 18 ലെ മനോഹരവും അർത്ഥവത്തായതുമായ വരികൾ ഉരുവിടും എന്ന് എനിക്ക് ആത്മവിശ്വാസം ഉണ്ട്.

അർജ്ജുൻ ഉവാച

നഷ്ടോ മോഹ: സ്മൃതിർലബ്ദ ത്വത്പ്രസാദന്മയാച്യുത !

സ്ഥിതോ അസ്മി ഗതസന്ദേഹ: കരിഷ്യേ വചനം തവ !!

അല്ലയോ! അച്യുത, നിന്റെ കൃപകൊണ്ട് എന്റെ അജ്ഞാനം ഇല്ലാതെയായി. ഞാൻ സാധാരണ നില പ്രാപിച്ചിരിക്കുന്നു. എന്റെ എല്ലാ സംശയങ്ങളും ദൂരികരിക്കപ്പെട്ടിരിക്കുന്നു. നീ പറയുന്നത് ഞാൻ ചെയ്യുന്നതാണ്.

ആത്മാർത്ഥതയോടെ

ഒപ്പ്

ആർ.എം. ഗാന്ധി

**നാഥുറാം അയച്ച മറുപടി:**

സെന്റ്രൽ ജയിൽ

അംബാല

24 ജൂൺ 1949

പ്രീയപ്പെട്ട രാംദാസ് ഗാന്ധി,

നിങ്ങൾ 13 ജൂണിന് അയച്ച കത്ത് 23 ജുണിന് എനിക്ക് ലഭിക്കുകയും വിശദ്ധാംശങ്ങൾ മനസ്സിലാക്കുകയും ചെയ്തു.

എന്റെ കത്തിന് നിങ്ങൾ മറുപടി നൽകിയതിൽ ഞാൻ അത്യന്തം സന്തോഷിക്കുന്നു. നിങ്ങൾക്ക് സൗകര്യപ്പെടുന്ന സമയത്ത് നിങ്ങൾക്ക് വരാവുന്നതാണ്. എനിക്ക് വധശിക്ഷ ലഭിക്കുന്ന സമയത്തിന് മുൻപ് വരെ എപ്പോൾ വേണമെങ്കിലും നിങ്ങൾക്ക് എന്നെ വന്ന് കാണാവുന്നതാണ്. ഈ അഭിമുഖത്തിന്റെ കാര്യത്തിൽ ഞാൻ ക്ഷമയില്ലാതെ ഇരിക്കുന്നില്ല. നിങ്ങൾ എന്നെ കാണൂവാൻ താല്പര്യപ്പെടുന്നതിൽ എനിക്ക് ഒരു പ്രത്യേക സംതൃപ്തി അനുഭവപ്പെടുന്നുണ്ട്. മറ്റേതെങ്കിലും അസൗകര്യത്താൽ നിങ്ങൾക്ക് എന്നെ കാണുവാൻ കഴിഞ്ഞില്ലെങ്കിലും എനിക്ക് യാതൊന്നും തോന്നുകയില്ല, കാരണം നിങ്ങളുടെ ഹൃദയം കൊണ്ട് നിങ്ങൾ എന്നെ കാണുവാനുള്ള ആഗ്രഹം പ്രകടിപ്പിച്ചതാണല്ലോ. നിങ്ങളുടെ ലക്ഷ്യം ഇതിൽ നിന്നും വ്യക്തമാണ്. അത്രയുമേ ഞാൻ ആഗ്രഹിക്കുന്നുള്ളു.

എന്നിരുന്നാലും നിങ്ങൾ ഈ സന്ദർശനത്തിനായി ശ്രമിക്കുക.

സത്യത്തിൽ നിന്നും വ്യതിചലിക്കാത്ത സംഭാഷണം എന്ന കരാർ ഞാൻ മുന്നോട്ട് വയ്ക്കേണ്ടിയിരുന്നില്ല എന്ന നിങ്ങളുടെ അഭിപ്രായത്തെ ഞാൻ അംഗീകരിക്കുന്നു. അത് എഴുതുമ്പോൾ നിങ്ങളെ വേദനിപ്പിക്കണമെന്ന യാതൊരു ഉദ്ദേശ്യവും എനിക്ക് ഉണ്ടായിരുന്നില്ല എന്ന് വിശ്വസിക്കുക. അപ്രകാരം എഴുതിയതിന്റെ പിന്നിൽ രണ്ട് കാരണങ്ങളാണ് ഉണ്ടായിരുന്നത്. സത്യത്തിന്റെ ആരാധകരായ അനവധി ആളുകളെ ഞാൻ കണ്ടിട്ടുണ്ട്. എന്നാൽ യാഥാർത്ഥ്യ ജീവിതത്തിൽ അവർ അത് പാലിക്കാറില്ല. സാക്ഷിക്കൂടിൽ ഞാൻ അത്തരത്തിലുള്ള ചിലരെ കണ്ടിരുന്നു.

രണ്ടാമതായുള്ള കാരണം, എനിക്ക് നിങ്ങളോട് സംസാരിക്കുമ്പോൾ കയ്പ്പ് നിറഞ്ഞ ചില സത്യങ്ങൾ പറയാനുണ്ട്. കുറഞ്ഞ പക്ഷം, എന്റെ വിശ്വാസം അനുസരിച്ച് അതാണ് സത്യവും അത് കയ്പ്പ് നിറഞ്ഞതുമാണ്.

എന്തുതന്നെ ആയിരുന്നാലും നിങ്ങളുടെ കത്തിൽ നിന്നും നിങ്ങൾ തുറന്ന് സംസാരിക്കുന്നതിൽ ഭയപ്പെടാത്തവനാണന്ന് എനിക്ക് ഉറപ്പായിട്ടുണ്ട്.

'എന്റെ അജ്ഞാനം അപ്രത്യക്ഷമാക്കപ്പെടാൻ' നിങ്ങൾ എന്നെ ഓർമ്മിപ്പിച്ച വരികൾക്ക് നന്ദിയുണ്ട്.

എനിക്ക് ഭഗവത് ഗീതയിൽ നിന്നും സാധാരണ നില കൈവന്നിട്ടുണ്ട്. എന്റെ അഭിപ്രായത്തിൽ ഈ വരികൾ മാത്രമല്ല, ഭഗവത് ഗീത മുഴുവനായും വിലമതിക്കാനാവാത്തതും സൗന്ദര്യം തുടിക്കുന്നതുമായ വരികളാൽ സമ്പുഷ്ടമാണ്.

അർജ്ജുനൻ 'നീ പറഞ്ഞതുപോലെ ഞാൻ ചെയ്യാം' എന്ന് പറഞ്ഞതിന് ശേഷം കൃഷ്ണന്റെ വാക്കുകൾ പ്രാവർത്തീകമാക്കിയത്, യുദ്ധമായി എന്നിൽ ഓർമ്മപ്പെടുത്തി.

ശ്രീ. വിനോദ് ഭാവെ ജനനം കൊണ്ട് ഒരു മഹാരാഷ്ട്രക്കാരനാണ്. കഴിയുമെങ്കിൽ നിങ്ങൾ എന്റെ പൊതുവായ സ്വഭാവവും പെരുമാറ്റവും ജയിലിൽ വരുന്നതിന് മുൻപ് എപ്രകാരം ആയിരുന്നു എന്ന് അദ്ദേഹത്തോടോ മറ്റരെങ്കിലുമോടോ ചോദിച്ച് മനസ്സിലാക്കുക. അതിൽ നിന്നും ഒരുവ്യക്തിയുടെ നിയമപരമല്ലാത്തതും ക്രൂരവുമായ പ്രവൃ

ത്തി ചെയ്യുവാനുണ്ടായ സാഹചര്യം ഒരുപക്ഷെ നിങ്ങൾക്ക് ബോദ്ധ്യപ്പെട്ടേക്കാം.

കൂടുതലായി ഒന്നും തന്നെ ഇല്ല.

ആത്മാർത്ഥതയോടെ

ഒപ്പ്

എൻ.വി. ഗോഡ്സെ

24 ജൂൺ 1949

ഈ കത്തുകൾക്കും അതീതമായി ഗോഡ്സെയുടെ മനസ്സിന്റെ സംതുലനാവസ്ഥയും, ദൃഢവിശ്വാസവും, ചിന്തകൾക്ക് നൽകുന്ന ഹൃദയവിശാലതയും സ്പഷ്ടമാണ്. അദ്ദേഹത്തിന്റെ വരികൾ;

ഗാന്ധിജിയുടെ ശിഷ്യന്മാർ എന്റെ പ്രവർത്തി തെറ്റായിരുന്നു എന്ന് എന്നെ ബോധ്യപ്പെടുത്തട്ടെ. അപ്പോൾ എന്റെ പശ്ചാത്താപം പ്രകടമാക്കിക്കൊണ്ടും അതിന്റെ പേരിൽ എന്തെങ്കിലും കനിവ് ആഗ്രഹിക്കാതെയും ഞാൻ കഴുമരത്തിലേയ്ക്ക് പോകും. അല്ലെങ്കിൽ ഞാൻ എന്റെ പ്രവർത്തിയെ ന്യായീകരിച്ച് അവരെ ബോധ്യപ്പെടുത്തും. അവർ സത്യസന്ധരാണെങ്കിൽ അത് തുറന്ന് സമ്മതിക്കണം.

കഴുമരത്തിൽ നിന്നും രക്ഷപ്പെടാൻ ഞാൻ ആഗ്രഹിക്കുന്നില്ല. അതുകൊണ്ട് ആ സന്ദർഭത്തിലും സന്തോഷത്തോടെ ഞാൻ കൊലക്കയറിലേയ്ക്കുള്ള പടവുകൾ ചവിട്ടിക്കയറും.

നാഥുറാം ഗോഡ്സെയുടെ തോക്കിൻ കുഴൽ ഗാന്ധിജിയുടെ ജീവൻ അപഹരിച്ചു. എല്ലാവർക്കും അറിയുന്നതുപോലെ വധിക്കപ്പെടുന്നതിന് മുൻപുള്ള 35 വർഷം സമാന്തരങ്ങളില്ലാത്ത രാഷ്ട്രീയക്കാരനായിരുന്നു അദ്ദേഹം. ഈ കൊലപാതകം ആളുകളെ മുൻ ചരിത്രങ്ങൾ ഒന്നുകൂടി പരിശോധിക്കാൻ നിർബന്ധിതരാക്കി.

മറ്റേത് തെളിവിനേക്കാളും മീതെയുള്ള ദൃഷ്ടാന്തമായി നാഥൂറാമിന്റെ ദൃഢത തെളിവായി നിന്നിരിക്കാം എന്ന് ഞാൻ വിചാരിക്കുന്നു. ഗാന്ധിവധം മുതൽ നാഥുറാമിന്റെ കഴുമരത്തിലേയ്ക്കുള്ള യാത്രവരെയുള്ള നീണ്ട ഇടവേളയായ ഇരുപത്തി ഒന്നര മാസം അല്ലെങ്കിൽ 655 ദിവസങ്ങൾ കഴിഞ്ഞു. ഈ ഇടവേളകൾ മുഴുവൻ നാഥുറാമിന്റെ ദിന

ചര്യകൾ മതപരമായ അനുഷ്ഠാനങ്ങൾ ഉൾപ്പടെ അടുക്കും ചിട്ട യോടും കൂടി തന്നെ നടക്കുന്നതായി കാണപ്പെട്ടു. ഭക്ഷണം കഴിക്കു ന്നതിലോ വെള്ളം കുടിക്കുന്നതിലോ അദ്ദേഹത്തിന് വിമുഖതയുള്ള തായി കാണപ്പെട്ടില്ല. ഉറക്കം നഷ്ടപ്പെട്ടതായും തോന്നിയില്ല.

11 നവംബർ 1949 ന് നാഥുറാം ഗോഡ്സെയുടെ മാതാപിതാക്കൾ അദ്ദേഹത്തിനെ അനുഗ്രഹിച്ചു കൊണ്ട് ഒരു കത്തയച്ചു. അതിന് മറു പടിയായി നാഥുറാം അയച്ച കത്തിന്റെ പരിഭാഷ താഴെ;

അംബാല,12.11.1949

എനിക്ക് ഏറ്റവും ബഹുമാന്യരായിട്ടുള്ള എന്റെ അച്ഛനും അമ്മ യ്ക്കും,

എന്റെ കൈവശം നിങ്ങളുടെ രണ്ടുപേരുടെയും ചിത്രങ്ങൾ ഉണ്ട്. ഞാൻ മരിക്കുന്നതിന് മുൻപായും ഈശ്വരനോട് വിലയം പ്രാപിക്കു ന്നതിന് മുന്നാലെയും ഞാൻ അതിനെ ആരാധിക്കും. ഈ ലോകത്തി ലെ നമ്മുടെ ജീവിത ബന്ധങ്ങളാൽ നിങ്ങൾക്ക് രണ്ടുപേർക്കും അത്യ ന്തം ഹൃദയവേദന എന്റെ വിയോഗത്തിൽ അനുഭവപ്പെടും. എന്നാൽ ഞാൻ ഈ കത്തെഴുതുന്നത് എന്റെ ദുഖം ഇല്ലാതാക്കുവാനോ അതി ന്മേൽ വേദാന്തം ചൊരിയുവാനോ അല്ല.

നിങ്ങൾ ഇരുവരും ഗീതയും പുരാണങ്ങളും പഠിച്ചിട്ടുണ്ട്. ഭഗവാ ൻ കൃഷ്ണൻ അർജ്ജുനനിൽ ബോധോദയം ഉണ്ടാക്കുന്നുണ്ട്. അതേ ശ്രീകൃഷ്ണൻ തന്നെ യാഗഭൂമിയിൽ (രാജസൂയ യജ്ഞ ഭൂമി) സുദർ ശന ചക്രത്താൽ ആര്യചക്രവർത്തിയായ ശിശുപാലന്റെ തലയറുക്കു ന്നുമുണ്ട്. എന്നുവെച്ച് ഭഗവാൻ കൃഷ്ണൻ പാപം ചെയ്തു എന്ന് ആരെങ്കിലും പറയാറുണ്ടോ?.

ദുഷ്ടനായ ഒരുവനെ കൈയ്യയച്ച് സഹായിക്കുന്നതോ പാരിതോ ഷികം നൽകുന്നതോ ധാർമ്മിക പ്രവർത്തിയായി കാണുവാൻ സാധി ക്കുന്നതല്ല. അത് അധാർമ്മികവുമാണ്. രാവണൻ ബലമായി പിടിച്ചു കൊണ്ട് പോയ സീതയ്ക്ക് വേണ്ടി ഒരു മഹായുദ്ധവും ദ്രൗപതിയ്ക്കു ണ്ടായ അപമാനത്തിന് പകരമായി ഐതിഹാസീകമായ മഹാഭാരത യുദ്ധവും ഉണ്ടായി. നമ്മുടെ രാജ്യത്ത് ഈ അടുത്ത് നൂറുകണനക്കിന് ഹിന്ദു സ്ത്രീകൾ അപമാനിക്കപ്പെടുകയും ബലാത്സംഗം ചെയ്യപ്പെടു

കയും ബലമായി പിടിച്ചുകൊണ്ടു പോകപ്പെടുകയും ബലമായി ഇസ്ലാമിലേയ്ക്ക് പരിവർത്തനം ചെയ്യപ്പെടുകയും ചെയ്തു. ഇതിന് കാരണക്കാരായ ദുഷ്ടന്മാരായ വേട്ടക്കാർ എല്ലാവിധത്തിലും സഹായിക്കപ്പെടുന്നു. ഈ സാഹചര്യത്തിൽ നിസ്സഹായനായും നിശബ്ദനായും ജീവൻ പോകുമെന്ന ഭയത്താലും പൊതുജനങ്ങളുടെ കോപവും ശാപവും ഭയന്നും എനിക്ക് ഇരിക്കുവാൻ കഴിയുമായിരുന്നില്ല. ആയിരക്കണക്കിന് യുവതികളുടെ അനുഗ്രഹം പിന്തുണയായി എന്റെ പിന്നിലുണ്ട് എന്ന് എനിക്കുറപ്പുണ്ട്.

ഞാൻ എന്റെ ജീവിതം എനിയ്ക്കേറ്റവും പ്രീയപ്പെട്ട എന്റെ മാതൃഭൂമിയുടെ കാൽക്കൽ വയ്ക്കുന്നു.

എന്റെ മനസ്സ് പരിശുദ്ധവും എന്റെ വികാരങ്ങൾ ധാർമ്മികവുമാണ്. എന്റെ ജീവൻ ദയയായി ഭിക്ഷ യാജിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നില്ല.

മരണം എന്റെ ജീവിതം ആഗ്രഹിച്ച് വരുന്നതല്ല; ഞാൻ സ്വയം അതിന് സമ്മാനിക്കുന്നതാണ്.

നമ്മുടെ ജീവിത ത്യാഗത്തിന് മേൽ കണ്ണീർ പൊഴിക്കുന്ന ദശലക്ഷങ്ങൾ ഉണ്ട്. അവർ നിങ്ങളുടെ ദുഖം പങ്കുവയ്ക്കും

അഖണ്ഡ്ഭാരത് അമർ രഹേ !

വന്ദേ മാതരം.

നാഥുറാം അവസാനംവരെ സ്ഥിരമായി എഴുതാറും വായിക്കാറുമുണ്ടായിരുന്നു. വധശിക്ഷ നടപ്പിലാക്കുന്നതിന് തലേദിവസം അദ്ദേഹം ശ്രീ.മദ്ഖോൾക്കറിനും മറ്റ് ചിലർക്കും ആയി നീണ്ട കത്തുകൾ തയ്യാറാക്കി. ജയിലധീകൃതരുടെ അനുമതിയോടെ നാഥൂറാമിനെ കാണാൻ വന്നവരുടെ ഓട്ടോഗ്രാഫിൽ ഒപ്പ് വയ്ക്കുകയും ചെയ്തു.

വധശിക്ഷാ നടപടികൾ യഥാർത്ഥ്യത്തിൽ നടപ്പിലാക്കുമ്പോൾ അത് അത്ര ഭീതിജനകമല്ല. മരണം കുറ്റവാളിയിലേയ്ക്ക് എത്തുന്നത് പറയും പോലെ ഉള്ള ആശങ്കകൾ ഉണ്ടാക്കിയിട്ടല്ല. ഏറ്റവും ഭീതിജനകമായ സമയം എന്നത് ഏകാന്തതയോടെ ആരാച്ചാരുടെ കൊലക്കയറും കാത്ത് കഴിയുന്ന കാലഘട്ടം മാത്രമാണ്.

വധശിക്ഷ എന്നത് യാഥാർത്ഥ്യത്തിൽ സാങ്കേതീകബോധം മാത്രമാണ് തടവ് ശിക്ഷയല്ല. എന്തുകൊണ്ടെന്നാൽ തടയാനാകാത്ത ശിക്ഷാനിയമത്താൽ തടവിലാക്കപ്പെടുന്ന വധശിക്ഷ കാത്തിരിക്കുന്ന കുറ്റവാളി തടവറയിലുള്ള കാലഘട്ടത്തിൽ തളർന്ന് പോകും. അത് മറ്റേത് തടവ് ശിക്ഷയേക്കാളും അതി കഠിനമാണ്.

ശിക്ഷ വിധിക്കപ്പെട്ട കുറ്റവാളികളിൽ അടിച്ചേൽപ്പിക്കപ്പെടുന്ന നിയമങ്ങളിൽ നിന്നും നാഥുറാമും നാന ആപ്തെയും ഒഴിവാക്കപ്പെട്ടിരുന്നില്ല.

ഈ ദുഖകരവും, ഞെരുക്കുന്നതുമായ സാഹചര്യത്തിൽ കുറ്റവാളി തികച്ചും നിരാശനായാണ് ജീവിക്കുന്നത്. എങ്കിലും അവന്റെ പ്രതീക്ഷ എന്നത് കൊലക്കയറിൽ നിന്നുള്ള ശിക്ഷയിൽ നിന്നും ശിക്ഷയ്ക്ക് ഇളവ് ലഭിക്കും അല്ലെങ്കിൽ അത് റദ്ദ് ചെയ്ത് മോചിപ്പിക്കില്ല എന്ന് ആരറിഞ്ഞു തുടങ്ങിയ ചിന്തകളാണ്. ഇത്തരം മധുരപ്രതീക്ഷകളിലൂടെ ജയിലിലെ ക്ലേശം നിറഞ്ഞതും ദുരിതം നിറഞ്ഞതുമായ ജീവിതത്തിലെ സമയം അവർ തള്ളിനീക്കുന്നു.

നാഥുറാം ഒരിക്കലും അത്തരത്തിലുള്ള പ്രതീക്ഷകൾ വച്ച് പുലർത്തിയിരുന്നില്ല. കാരണം അദ്ദേഹം തനിക്ക് ഹൈക്കോടതി പ്രഖ്യാപിച്ച വധശിക്ഷയ്ക്ക് മേൽ അപ്പിൽ പോകുകയുണ്ടായില്ല. അത് വീണ്ടും പരിഗണിക്കപ്പെടേണ്ടിയിരുന്നുമില്ല. നാനാ ആപ്തെ ക്ഷമയുള്ളവനും ധീരനുമായിരുന്നു.

വിചാരണത്തടവുകാരോടൊപ്പം അപരാധികളായ ഞങ്ങളെ റെഡ് ഫോർട്ട് ജയിലിൽ തടവിലിട്ടിരിക്കുമ്പോൾ നാഥുറാമും നാനാ ആപ്തെയും സവർക്കറും കൂടി പതഞ്ജലിയുടെ യോഗസൂത്രയെക്കുറിച്ച് ചർച്ച ചെയ്യുമായിരുന്നു.

അതിശയോക്തിയോടെ പറയുകയാണെങ്കിൽ അവരുടെ സമകാലീകമായ സൗഹൃദ വലയത്തിൽ നാന ആപ്തെ ആഢംബര ജീവിതം നയിച്ചിരുന്നയാളും നാഥുറാം സന്യാസ ജീവിതം നയിച്ചിരുന്ന വ്യക്തിയുമായിരുന്നു.

നാനാ ആപ്തെയുടെ ആഢംഭരജീവിതത്തെക്കുറിച്ച് ഞങ്ങൾ ചിന്തിച്ചിരുന്നെങ്കിലും ജയിലിൽ അദ്ദേഹം സമചിത്തനും ദൃഢതയു ള്ളവനുമായി കാണപ്പെട്ടു.

നാഥുറാമും ആപ്തെയും അംബാലയിലെ സെന്റ്രൽ ജയിലി ലിലെ വധശിക്ഷാതടവുമുറിയിൽ അടയ്ക്കപ്പെട്ടു. വധശിക്ഷയ്ക്ക് ഏ കദേശം ഒരാഴ്ച്ചയ്ക്ക് മുൻപ് കേന്ദ്ര ഗവണ്മെന്റിന്റെ ആഭ്യന്തര മന്ത്രാ ലയം നാഥുറാമിന്റെയും ആപ്തെയുടെയും വധശിക്ഷാ തീയതി 15 നവംബർ 1949 ന് പ്രഖ്യാപിച്ചു. അവസാനമായി 14 നവംബർ 1949ന് വരെ വധശിക്ഷ കുറ്റവാളികളെ കാണാൻ കഴിയും എന്ന് ബന്ധുജന ങ്ങളെ കമ്പിയടിച്ച് അറിയിച്ചു. നാഥുറാമിനെയും ആപ്തെയെയും അവസാനമായി കാണുവാൻ 30-35 ഓളം ബന്ധുക്കൾ എത്തി.

ആ കൂടിക്കാഴ്ച്ചയുടെ തുടക്കം വളരെ മ്ലാനമായിരുന്നു എങ്കിലും അവസാനം അവർ പ്രസന്നരായി കാണപ്പെട്ടു. ബന്ധുക്കളിൽ ഒരാൾ ചോദിച്ചു;

'നാഥുറാം.. ഭൗതീകാവശിഷ്ടം ഹരിദ്വാറിൽ ഗംഗയിലും, പ്രയാഗ്ര ജിൽ ത്രിവേണി സംഗമത്തിലും നാസിക്കിലെ ഗോദവരിയിലും നിമജ്ജനം ചെയ്യുന്നത് ആചാരത്തിന്റെ ഭാഗമാണ്. എന്തുകൊണ്ടാണ് നീ സിന്ധു നദി തിരഞ്ഞെടുക്കാൻ കാരണം?.

മറുപടി ഉടനെ വന്നു;

ആ നദി മാത്രമേ മലിനമാകാതെ ഉള്ളൂ.

അവിടെയാകെ ഒരു ചിരി പടർന്നു. അന്നുള്ള എല്ലാവർക്കും നാഥുറാമിന്റെ 128 മത്തെ പ്രസ്ഥാവനയിൽ പറഞ്ഞിരിക്കുന്നതു പോ ലെ ഗാന്ധിജിയുടെ ഭൗതീകാവശിഷ്ടം പോലും സിന്ധുവിൽ ഒഴുക്കാ ൻ കഴിഞ്ഞിട്ടില്ല എന്ന് അറിയാമായിരുന്നു. നാഥുറാമിന്റെ ആഗ്രഹം അറിഞ്ഞുകൊണ്ട് തന്നെ നാഥുറാമിന്റെ മറുപടി ചിരിയുണർത്തുന്ന തായിരുന്നു. സംഭാഷണം മറാത്തിയിലായിരുന്നു. ജയിലർ പഞ്ചാബി ആയിരുന്നു. എന്താണ് തമാശ ഉണ്ടായത് എന്ന് അറിയുവാൻ അദ്ദേ ഹം ആശ പ്രകടിപ്പിച്ചു. അദ്ദേഹത്തോട് അത് ഹിന്ദിയിൽ പറഞ്ഞു കൊടുത്തു. അയാൾക്കും ചിരി അടക്കാൻ കഴിഞ്ഞില്ല.

നാന ആപ്തെയും അദ്ദേഹത്തിന്റെ പത്നി ചമ്പുട്ടിയും തമ്മിലുള്ള കണ്ടുമുട്ടൽ വളരെ ഹൃദയ സ്പർശിയായിരുന്നു. അവളെ കാൺകെ തന്നെ ആപ്തെ പറഞ്ഞു.' നാളെ മുതൽ നിനക്ക് കരഞ്ഞ്, കരഞ്ഞ്, കരഞ്ഞ് കൊണ്ടിരിക്കാം. ദു:ഖകരമായ ആ അന്തരീക്ഷത്തിനെ സ്വകാര്യപരമായ ഒരു സംഭാഷണത്തിലേയ്ക്ക് എത്തിക്കുവാൻ ഞങ്ങൾക്ക് വളരെ അധികം പ്രയത്നിക്കേണ്ടിവന്നു. എന്തുകൊണ്ട് അവർ സന്തോഷകരമായി ആ സമയം ചെലവിട്ടില്ല?.

അവർ ഇരുവരും മരണത്തിന്റെ തൊട്ടടുത്ത് എത്തിയിട്ട് പോലും ധൈര്യവാന്മാരായി ഇരിക്കുന്നത് കണ്ട് ബന്ധുജനങ്ങളുടെ കൂട്ടം വളരെ സന്തോഷത്തോടെ പിരിഞ്ഞു. നാളെ രാവിലെ അവർക്ക് വധശിക്ഷ വിധിയ്ക്കും.

കർക്കറെയും, മദൻലാലും, ഞാനും ഒരിക്കൽക്കൂടി ആപ്തെയും നാഥുറാമിനെയും കാണാൻ പോയി. ഞങ്ങൾ ഭഗവത്ഗീതയിലെ ചില അദ്ധ്യായങ്ങൾ അവരെ ഓർമ്മപ്പെടുത്തി. പ്രത്യേകിച്ച് നാഥുറാമിന് ഏറ്റവും ഇഷ്ടപ്പെട്ട 2,11,13 അദ്ധ്യായങ്ങൾ.

ഡ്യൂട്ടിയിലുണ്ടായിരുന്ന ജയിലർ ഇനി എനിക്ക് അവസരം ലഭിക്കില്ലല്ലോ എന്ന് പറഞ്ഞ് അവരോട് രാത്രി മുഴുവൻ സംസാരിച്ച് കൊണ്ടിരുന്നു. അത് സത്യവും ആയിരുന്നു. ജയിൽ സൂപ്രണ്ടും, ജയിലറും, മറ്റ് ഉദ്യോഗസ്ഥരും അവരുടെ പ്രവർത്തിക്ക് പിന്നിലെ സന്മാർഗ്ഗീകത അറിഞ്ഞും ഉന്നത ധർമ്മ ബോധമുള്ള കുറ്റവാളികളെന്ന നിലയിലും വളരെ അധികം ചങ്ങാത്തം ഉണ്ടാക്കിയിരുന്നു.

പ്രഭാതത്തിൽ ഒരിക്കൽക്കൂടി ഞങ്ങൾ നാനാ ആപ്തെയെയും നാഥുറാമിനെയും കാണുവാൻ പോയി. ഞങ്ങൾ ആരും വൈകാരികമായോ ദുഖത്താൽ തളർന്നതുപോലെയോ കാണപ്പെട്ടില്ല. അവർ ഇരുവരും മനസ്സുകൊണ്ട് തയ്യാറെടുത്തതുപോലെ സന്തോഷത്തോടെ കാണപ്പെട്ടു. അത് ഞങ്ങളെ ദുഖിതരാക്കിയുമില്ല.

രാവിലെ 8 മണിക്ക് സൂര്യന്റെ ഇളം കിരണങ്ങളുടെ പശ്ചാത്തലത്തിൽ നാഥുറാമും നാന ആപ്തെയും അഖണ്ഡഭാരതത്തിന്റെ ഭൂപടവും, കാവിക്കൊടിയും, ഭഗവത് ഗീതയും കൈയ്യിലേന്തി കഴുമരത്തെ അഭിമുഖീകരിക്കാൻ എത്തി. ഇളം വെയിൽ കണ്ട് ആപ്തെ

വളരെ സന്തോഷവാനും ആശ്ചര്യപ്പെട്ടവനുമായി കാണപ്പെട്ടു. 'പണ്ഡിറ്റ്, എത്ര മനോഹരവും സുന്ദരവുമാണ് ഈ ഇളം വെയിൽ!'

'അല്ലയോ സുഹൃത്തേ' നാഥുറാം ഒരുപോലെ ഊർജ്ജസ്വലനായി പ്രതികരിച്ചു.

' ഇത് സിംലയിലെപ്പോലെ എന്നും വളരെ പ്രസന്നമാണ്'

അഖണ്ഡ് ഭാരത് അമർ രഹേ! (അവിഭജിത ഇൻഡ്യ നീണാൾ വാഴട്ടെ!) വന്ദേമാതരം!( അമ്മേ നിന്നെ ഞാൻ വണങ്ങുന്നു) വധശിക്ഷാ വേദിയിലേയ്ക്ക് കടന്നുവന്നപ്പോൾ അവരുടെ ചുണ്ടുകളിൽ ആകാശം പ്രകമ്പനം കൊള്ളിക്കുന്ന തരത്തിൽ ഈ മുദ്രാവാക്യം മുഴങ്ങി. അവരുടെ കഴുത്തിൽ കുരുക്കുകൾ ഇടുന്ന സമയം അവർ ഇരുവരും ഉയർന്ന ശബ്ദത്തിൽ പാടി;

നമസ്തേ സദാ വത്സലേ മാതൃഭൂമേ

ത്വയാ ഹിന്ദുഭൂമേ സുഖം വർദ്ദിതോഹം

മഹാന്മംഗളേ പുണ്യഭൂമേ ത്വദർത്ഥേ

പതാത്വേഷ് കയോ നമസ്തേ നമസ്തേ !

വന്ദേ മാതരം

വ്യാഖ്യാനം:

ചൈതന്യവക്താായ മാതൃഭൂമി, നിന്നെ ഞാൻ എന്നും വണങ്ങുന്നു. ഹിന്ദുക്കളുടെ ഭൂമിയായ നീ എന്നിൽ സന്തോഷം കൊണ്ടുവന്നു. അല്ലയോ പരമ പവിത്രയായ പുണ്യഭൂമി, നിനക്ക് വേണ്ടി എന്റെ ശരീരം വീഴട്ടെ. നിന്നെ നമസ്കരിക്കുന്നു, നമസ്കരിക്കുന്നു എന്നും..

വന്ദേമാതരം.

ഈ വാക്കുകൾ അന്തരീക്ഷത്തിൽ അലതല്ലി അലിഞ്ഞു ചേർന്നുകൊണ്ടിരിക്കെ ആരാച്ചാർ അവരുടെ കാൽക്കിഴിലുള്ള പലക നീക്കുവാനുള്ള ദണ്ഡ് വലിച്ചു. ആ രണ്ട് ജീവനുകൾ പഞ്ചഭൂതങ്ങളിലേയ്ക്ക് എന്നെന്നെയ്ക്കുമായി അലിഞ്ഞു ചേർന്നു. ആരാച്ചാർ ദണ്ഡ് വലിച്ച പ്രവർത്തിയും പ്രകൃതിയുടെ നിയമങ്ങൾക്ക് വിധേയമായിത്തന്നെ വിശദ്ധീകരിക്കട്ടെ. അത്രയ്ക്ക് പൂർണ്ണതയുള്ളതായിരുന്നു

അത്. അവർ 'വന്ദേ' എന്നു പറയുകയും ദണ്ഡ് വലിക്കപ്പെടുകയും 'മാതരം'എന്ന് പറയുവാനുള്ള സമയം മാത്രം കുരുക്ക് മുറുകുന്നതിന് മുൻപ് അവശേഷിക്കുകയും ചെയ്തു.

ഞാൻ സംഗ്രഹിക്കട്ടെ. ഓരോവിപ്ലവകാരിക്കും അവരുടേതായ തത്വശാസ്ത്രം ഉണ്ടാകും, അത് നൽകുന്ന ബലത്തിൽ എന്റെ അഭി പ്രായത്തിൽ അവർ കഴുമരത്തിൽ മരണത്തെ മുഖാമുഖം കാണുമ്പോ ഴും കണ്ണുചിമ്മാതെ ധൈര്യവാന്മാരായിരിക്കും.

ചിതകൂട്ടിയത് ജയിൽ വളപ്പിൽ തന്നെ ആയിരുന്നു. നാഥുറാമി ന്റെയും ആപ്തെയുടെയും വധശിക്ഷ കഴിഞ്ഞുള്ള ദിവസം സന്ദർശ കർ തിരികെ പോകുന്നതിനായി അംബാല റെയിൽവേ സ്റ്റേഷനിൽ എത്തിയപ്പോൾ അവിടം മുഴുവൻ തദ്ദേശവാസികൾ വിടവാങ്ങൽ പ്രാർത്ഥന നടത്തുകയായിരുന്നു. സ്റ്റേഷൻ പരിസരം മുഴുവൻ അനുക മ്പാപൂർവ്വം ഉയർന്ന ശബ്ദത്തിൽ ....കി..ജയ്...വിളികൾ മുഴങ്ങിക്കേട്ടു.

നാഥുറാം തയ്യാറാക്കിയ വിൽപ്പത്രത്തിൽ അദ്ദേഹം തന്റെ ചിതാ ഭസ്മം സിന്ധു നദിയിൽ നിമജ്ജനം ചെയ്യാൻ ജനങ്ങളോട് ആവശ്യ പ്പെടുന്നു.- അതായത് എന്ന് സിന്ധു നദി ഇൻഡ്യൻ പതാകയുടെ കീഴിൽ അവിഭജിത ഇൻഡ്യയുടെ അവിഭാജ്യ ഘടകമായി ഒഴുകുന്നു വോ അന്ന് നിമജ്ജനം ചെയ്യണം. അതിനായി എത്ര വർഷം കാത്തി രിക്കേണ്ടിവന്നാലും എത്ര തലമുറകൾ കഴിഞ്ഞാലും. നാഥുറാമിന്റെ വിൽപ്പത്രത്തിന്റെ പകർപ്പ് അനുബന്ധത്തിൽ കൊടുത്തിട്ടുണ്ട്.

അങ്ങിനെയായിരുന്നു ഒന്നാം പ്രതിയും രണ്ടാം പ്രതിയുമായ നാഥുറാമിന്റെയും ആപ്തെയുടെയും അവസാനം. ബാക്കിയുള്ള പ്ര തികൾ അവർക്ക് വിധിക്കപ്പെട്ട കാലയളവ് തടവിൽ കഴിയപ്പെടുക യും ശേഷം സ്വതന്ത്രരാക്കപ്പെടുകയും ചെയ്തു.

# പ്രതികളെപ്പറ്റിയുള്ള വിവരണം



**1) നാഥുറാം വിനായക് ഗോഡ്സെ**(ഒന്നാം പ്രതി):-

19 മെയ് 1910 ന് പൂനെയിലെ ബാരമതി ജില്ലയിൽ ജനിച്ചു. ചിത്പവൻ ബ്രാഹ്മിൺ വംശജൻ. നാഥുറാമിന്റെ മുത്തച്ഛൻ ശ്രീ. വാമൻ റാവു ഒരു പണ്ഡിതനായിരുന്നു. കാർഷീക വൃത്തിക്ക് പുറമേ അദ്ദേഹം ഒരു പുരോഹിതൻ കൂടിയായിരുന്നു. അദ്ദേഹത്തിന്റെ ജന്മസ്ഥലം *ഉസ്കാൻ* ആയിരുന്നു.

വാമൻ റാവുവിന് മൂന്ന് മകളും ഒരു മകനും ഉണ്ടായിരുന്നു. മകന്റെ പേർ വിനായക് എന്നായിരുന്നു. അദ്ദേഹം 1875 ലാണ് ജനിച്ചത്. വിനായകിന് പതിനേഴ് വയസ്സായപ്പോൾ അദ്ദേഹത്തിന്റെ വിവാഹം 10 വയസ്സുള്ള ഗോദാവരി എന്ന പെൺകുട്ടിയുമായി നടത്തി. അപ്പോൾ അദ്ദേഹം സ്കൂളിൽ അവസാന വർഷമായിരുന്നു. വിവാഹശേഷം അവളുടെ പേർ ലക്ഷ്മി എന്ന് മാറ്റി.

സ്കൂൾ വിദ്യാഭ്യാസം അവസാനിച്ചപ്പോൾ അദ്ദേഹത്തിന് പോസ്റ്റൽ ഡിപ്പാർട്ട്മെന്റിൽ ജോലി ലഭിച്ചു. ആദ്യമൂന്ന് മാസം 5 രൂപയായിരുന്നു ശമ്പളം. അതിനുശേഷം 15 രൂപയായി അത് ഉയർത്തപ്പെട്ടു. ലക്ഷ്മി ബാരമതിയിൽ വെച്ച് 19 മെയ് 1910 ൽ ഒരു ആൺകുഞ്ഞിന് ജന്മം നൽകി. അവനെ 'നാഥു' എന്ന ഓമനപ്പേരിൽ വിളിച്ചു. പിന്നിട് ആ പേര് നാഥുറാം എന്നായി മാറി.

നാഥുറാമിന്റെ പ്രാഥമീക വിദ്യാഭ്യാസം ബാരമതിയിൽ ആയിരുന്നു. അവന്റെ യജ്ഞോപവീതച്ചടങ്ങ് രാം മന്ദിറിൽ വയ്ച്ചായിരുന്നു. നാഥുറാം എന്ന പേര് മധ്യകാലഘട്ടത്തിലെ പത്തൊൻപതാം നൂറ്റാണ്ടിലെ മറാത്തി കവിതയായ 'നവനീത'യിൽ നിന്നും കടംകൊണ്ടിട്ടുള്ളതാണ്.

നാഥുറാമിന് പുസ്തക പാരായണത്തിൽ ചെറുപ്പത്തിലെ വലിയ താല്പര്യമുണ്ടായിരുന്നു. അവൻ ചെറുപ്പത്തിലെ കേസരി വായിച്ചിരുന്നു. അത് അതിലെ ഉള്ളടക്കം മനസ്സിലായതു കൊണ്ടായിരുന്നില്ല. മറിച്ച് വായന ഇഷ്ടമായിരുന്നത് കൊണ്ടുമാത്രമായിരുന്നു. സ്വാഭാവീകമായും സ്വാതന്ത്ര്യത്തെക്കുറിച്ച് പ്രസിദ്ധീകരിക്കുന്നതെന്തും അവ

നെ ആദ്യം പരോക്ഷമായി സ്വാധീനിക്കാൻ തുടങ്ങി പിന്നീട് പ്രത്യക്ഷ മായും.

നാലാം ക്ലാസ്സ് ജയിച്ച് കഴിഞ്ഞപ്പോൾ ഇംഗ്ലീഷ് വിദ്യാഭ്യാസ ത്തിനായി നാഥുറാമിനെ പൂനെയിലെ അമ്മായിയുടെ വീട്ടിലേയ്ക്ക് അയച്ചു. നാഥുറാമിന്റെ യുക്തിപരമായി കാരണങ്ങൾ കണ്ടെത്തുവാ നുള്ള ത്വരത വലുതായപ്പോൾ കൂടുതലായി. ചെറുപ്പത്തിലെ വിവേക ത്തേക്കൾ കൂടുതലായി വൈകാരീകത അവൻ പ്രകടിപ്പിച്ചിരുന്നു.

എല്ലാ തലമുറകളിലും ഊർജ്ജസ്വലരായ ചില ചെറുപ്പക്കാർ സമൂഹ സേവനത്തിനായി കാണും. അവരിൽ ഒരുവനായിരുന്നു നാഥുറാം.

ലോനവ്ലയിൽ വച്ച് ഒരുകുട്ടി കിണറ്റിൽ വീഴുകയും അതിന്റെ മാതാവും മറ്റ്സ്ത്രീകളും ഉറക്കെ വിളിച്ച് കൂവുകയും കരയുവാനും തുടങ്ങുകയിം ചെയ്തു. നാഥുറാമും കൂട്ടുകാരും ആവഴി വരികയായി രുന്നു. കിണറിന് പടിക്കെട്ടുകൾ ഉണ്ടായിരുന്നതിനാൽ കുട്ടി വെള്ള ത്തിൽ മുങ്ങിയിരുന്നില്ല. നാഥുറാം കിണറ്റിലേയ്ക്ക് എടുത്ത് ചാടുക യും കുട്ടിയെ രക്ഷിച്ച് പടികളിൽ പിടിച്ച് കയറിവരുകയും ചെയ്തു.

രക്ഷിക്കപ്പെട്ട കുട്ടി മഹാർ ജാതിയിൽപ്പെട്ടതായിരുന്നു. ആ ജാതി തൊട്ടുകൂടായ്മ അനുഭവിച്ചിരുന്നു. കാരണം എന്തുതന്നെ ആയിരുന്നാലും ആ സംഭവം ജാതിവ്യവസ്ഥിതിക്കെതിരെ സമരം തുടങ്ങുന്നതിലേയ്ക്ക് നാഥുറാമിനെ നയിച്ചു.

അക്കാലത്തെ രാഷ്ട്രീയത്തെ വളരെ ജിജ്ഞാസയോടെയാണ് നാഥുറാം നോക്കിക്കണ്ടിരുന്നത്. ഈ രാഷ്ട്രീയ ജിജ്ഞാസ നാഥുറാ മിന്റെ പഠിപ്പിൽ നിന്നുള്ള താല്പര്യത്തെ കുറച്ചു. സത്യാഗ്രഹ മുന്നേ റ്റം ഗാന്ധിജിയുടെ കീഴിൽ ശക്തിയാർജ്ജിച്ചു കൊണ്ടിരുന്ന ആ കാലഘട്ടത്തിൽ നാഥുറാം പിതാവിനോട് തനിക്ക് അതിൽ ചേരണം എന്ന് പറഞ്ഞു. എന്നാൽ വിനായക് നാഥുറാമിനോട് എന്തിനേക്കാ ളും പ്രാധാന്യം പഠനത്തിനാണ് എന്നുപറഞ്ഞ് വിലക്കുകയാണ് ഉണ്ടായത്.

നാഥുറാം നൂതൻ മറാത്തി വിദ്യലയത്തിൽ പഠിച്ച് മെട്രിക്കുലേ ഷൻ പരീക്ഷ കഴിഞ്ഞപ്പോൾ പിതാവ് വിനായകിന് രത്നാഗിരി

യിലേയ്ക്ക് സ്ഥലം മാറ്റമായി.(കാലഘട്ടം 1929–30). ഈ സ്ഥലം മാറ്റം വിപ്ലവകരമായ മാറ്റങ്ങൾ വിനായകിന്റെ ജീവിതത്തിൽ മാത്രമല്ല നാഥുറാമിന്റെ ജീവിതത്തിലും വരുത്തി.

വീർ സവർക്കർ അന്ന് രത്നാഗിരിയിലായിരുന്നു താമസിച്ചിരുന്നത്. രത്നാഗിരി ജില്ല വിട്ട് പുറത്ത് പോകുന്നതും, എഴുതുന്നതും, യോഗം കൂടുന്നതും, രാഷ്ട്രീയ പ്രസംഗങ്ങൾ നടത്തുന്നതും ഗവണ്മെന്റിനാൽ അദ്ദേഹത്തെ വിലക്കിയിരുന്നു. സവർക്കറിനെ ആളുകൾ മറ്റൊരു വിധത്തിലാണ് അറിഞ്ഞിരുന്നത്. അദ്ദേഹത്തിന്റെ ലേഖനങ്ങൾ ''മസി ജനംതെപ്'' (എന്റെ ജീവിതയാത്ര) പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കപ്പെട്ടു. ഇത് പിന്നീട് നിരോധിക്കപ്പെടുകയും കണ്ടുകെട്ടപ്പെടുകയും ചെയ്തു. അങ്ങിനെ നാഥുറാം സവർക്കറിന്റെ മഹനീയത അറിഞ്ഞു തുടങ്ങി.

ഒളിഞ്ഞും തെളിഞ്ഞും പലരാലും വീർസവർക്കറിന്റെ ലണ്ടനിലെ സാഹസങ്ങൾ നാഥുറാമിന്റെ ചെവിയിലെത്തി. ഒരിക്കൽ നാഥുറാം വീർസവർക്കർ എഴുതിയ 'വാർ ഇൻഡിപെൻഡൻസ് 1857'എന്ന ഗ്രന്ഥം വീട്ടിൽ കൊണ്ടുവന്ന് രാത്രികളിൽ ഇരുന്ന് വായിക്കുവാൻ തുടങ്ങി. സവർക്കറിന്റെ ലേഖനങ്ങൾ പകർത്തിയെഴുതുന്നത് സന്തോഷത്തോടെ നാഥുറാം ഏറ്റെടുത്തു. എല്ലാവരെയും അതിവേഗം അതിനെപ്പറ്റി അറിയിക്കുന്നതിൽ നാഥുറാം സന്തോഷം പ്രകടിപ്പിച്ചു.

എന്താണ് എഴുതേണ്ടതെന്നും എന്ത് വായിക്കണമെന്നും സവർക്കർ എപ്പോഴും നാഥുറാമിന് മാർഗ്ഗ ദർശനം നൽകിയിരുന്നു. നാഥുറാം അങ്ങിനെ രാഷ്ട്രീയ കാര്യങ്ങളിലും പൊതുയോഗങ്ങളിലും പങ്കെടുക്കുവാൻ തുടങ്ങി.

രാഷ്ട്രീയ സ്വയം സേവക് സംഘ് (ആർ.എസ്.എസ്) അതിന്റെ സ്ഥാപകനായ ഹെഡ്ഗ്വാറിനാൽ ഹിന്ദുക്കളെ ഒന്നിപ്പിക്കുന്നതിന് വേണ്ടി ആരംഭിക്കപ്പെടുകയും അതിവേഗം പ്രശസ്തി ആർജ്ജിക്കുകയും ചെയ്തുകൊണ്ടിരുന്നു. നാഥുറാം ഈ സംഘടനയെപ്പറ്റി അറിഞ്ഞിരുന്നു.

മുസ്ലീം വിഭാഗത്തിന്റെ സ്വാതന്ത്ര്യ സമരത്തിനോടുള്ള കാഴ്ച്ചപ്പാട് വളരെ വ്യക്തമായിരുന്നു. ആ സമയത്തുപോലും അവർ താല്പര്യ

മില്ലാത്തതുപോലെയും ശത്രുക്കളെപ്പോലെയും ഉള്ള മനോഭാവം തുറന്ന് പ്രകടിപ്പിച്ചു.

ആർ.എസ്.എസ്സിന്റെ ഒരു ബ്രാഞ്ച് സംഗ്ലിയിൽ ശ്രീ. കാശീനാഥ്പന്ത് ലിമായെ ആരംഭിച്ചു. നാഥുറാം അത്യധികം താല്പര്യത്തോടെ സംഘത്തിൽ ചേർന്ന് പ്രവർത്തിച്ചു. അതിവേഗം നാഥുറാം പാഠ്യ വിഭാഗത്തിന്റെ തലവനായി ( ബന്ദിക്ക് കാര്യവാഹക്).

1937 ൽ കൂപ്പർ–ജമ്നാദാസ് മന്ത്രിസഭ വീർ സവർക്കറിന്റെ മേലുള്ള ഉപരോധങ്ങൾ എല്ലാം പിൻവലിച്ചു. ബോംബെയിലേയ്ക്കുള്ള അദ്ദേഹത്തിന്റെ യാത്രയിൽ കോലാപ്പൂർ, മിറാജ്, സങ്ങ്ലി, പൂനെ, തുടങ്ങിയ സ്ഥലങ്ങളിലെല്ലാം സ്വീകരണം ലഭിച്ചു. അവിടെയെല്ലാം അദ്ദേഹം ഉജ്ജ്വലമായ പ്രസംഗങ്ങൾ നടത്തി. വീർ സവർക്കറിന്റെ കൂടെ നാഥുറാം എല്ലായിടത്തും പോകാൻ തുടങ്ങി. അങ്ങിനെ ഹിന്ദു ഐക്യം എന്നത് വലിയ ഒരു കടമ്പയാണെന്നും ആർ.എസ്.എസ് അതിനായി രാഷ്ട്രീയത്തിലേയ്ക്ക് കടന്നുവരണം എന്നും നാഥുറാമിന് മനസ്സിലായി. നാഥുറാമിന്റെ കാഴ്ച്ചപ്പാടുകൾ വിശാലമാകാൻ തുടങ്ങുകയും സംഗ്ലി തന്റെ പ്രവർത്തനങ്ങൾക്ക് വളരെ ചെറിയ സ്ഥലം മാത്രമാണ് എന്ന് തോന്നിത്തുടങ്ങിയപ്പോൾ നാഥുറാം പൂനെയിലേയ്ക്ക് താമസം മാറുകയും ചെയ്തു.

ഹൈദരാബാദിലെ ഹിന്ദുക്കൾക്കുള്ള അവകാശങ്ങൾ നിഷേധിച്ചു കൊണ്ടുള്ള സംസ്ഥാന സർക്കാരിനെതിരെ 1938 പ്രക്ഷോഭം ആരംഭിച്ചു. ഹിന്ദുക്കളുടെ നിയമപരമായ അവകാശങ്ങൾ പുന:സ്ഥാപിക്കുവാനായിരുന്നു ഈ പ്രക്ഷോഭം. ഈ പ്രക്ഷോഭം നിരായുധ പ്രക്ഷോഭം എന്ന് പേരിലാണ് അറിയപ്പെട്ടത്.

ആദ്യഘട്ടം പ്രക്ഷോഭകരെ നാഥുറാമാണ് നയിച്ചത്. നാഥുറാമിനെയും കൂട്ടാളികളെയും അറസ്റ്റ് ചെയ്ത് ഒരു വർഷത്തേയ്ക്ക് ഹൈദരാബാദ് ജയിലിൽ അടച്ചു.

നാഥുറാം ഹിന്ദുമഹാസഭയ്ക്ക് വേണ്ടി ഒരു പത്രം ആരംഭിച്ചു. അഗ്രാണി എന്നായിരുന്നു അതിന്റെ ആദ്യപേർ. പിന്നീട് ഹിന്ദുരാഷ്ട്ര എന്നാക്കി മാറ്റുകയുണ്ടായി. തുടർച്ചയായ സംരക്ഷണം ഈ പത്രത്തിന് ആവശ്യമായി വന്നു. 31 ജനുവരി 1948 ന് അവസാന ലക്കം

പ്രസിദ്ധീകരിച്ചശേഷം പിന്നീട് ഈ പത്രത്തിന്റെ പ്രസിദ്ധീകരണം നിലച്ചു.

1948ന് മുന്നേയുള്ള നാഥുറാമിന്റെ ജീവിതത്തിലെ ആറേഴ് വർഷം വളരെ തിരക്ക് നിറഞ്ഞതായിരുന്നു. ദിനപത്രത്തിന് വേണ്ടി ലേഖനം തയ്യാറാക്കുക, പ്രസംഗങ്ങൾ, യാത്രകൾ, ദിനപത്രത്തിന്റെ പ്രവർത്തനത്തിനുള്ള കാര്യങ്ങൾക്കായി പലയിടത്തും പോകേണ്ടിയിരുന്നു. ഏതെല്ലാം കാര്യങ്ങളിലാണ് ലേഖനം എഴുതേണ്ടത് എന്ന് പരിശോധിക്കുക. അങ്ങിനെ നാഥുറാമിന്റെ ജീവിതം മുഴുവൻ ഹിന്ദുക്കളിൽ ഐക്യം ഉണ്ടാക്കുവാൻ വേണ്ടി സമർപ്പിച്ചിരുന്നു എന്ന് അക്ഷരാർത്ഥത്തിൽ സമ്മതിക്കേണ്ടിവരും.

പൊതുവെ ശാന്തസ്വഭാവക്കാരുനും വിശാലഹൃദയനും ആയിരുന്നു നാഥുറാം എങ്കിലും രാഷ്ട്രീയത്തിൽ തന്റെ വികാരങ്ങൾ എത്ര അടക്കിയിട്ടും ആത്മനിയന്ത്രണത്തിന്റെ അർത്തി സീമവരെ കടന്നു ചെല്ലപ്പെട്ടു.

നാഥുറാം ഒരു നല്ല കലാകരനും കൂടി ആയിരുന്നു. അദ്ദേഹത്തിന് ഹാർമോണിയവും, ഓടക്കുഴലും വായിക്കാൻ അറിയുമായിരുന്നു.

ഗാന്ധിജിയുടെ പൊതുജനങ്ങളെ ഉണർത്തുവാനുള്ള പ്രവർത്തനങ്ങളെപ്പറ്റിയും അതിന്റെ പ്രാധാന്യത്തെപ്പറ്റിയും നാഥുറാമിന് അറിയുമായിരുന്നു. അത്തരം കാര്യങ്ങൾ നാഥുറാം അംഗീകരിക്കുകയും ചെയ്തിരുന്നു. ഇത്തരത്തിലുള്ള ഒരു വ്യക്തി ഗാന്ധിജിയെ വധിക്കുവാനുണ്ടായ സാഹചര്യം എത്തരത്തിലായിരിക്കും എന്ന് ഊഹിക്കാവുന്നതാണല്ലോ.

ഗാന്ധിവധം എന്ന് സംഭവത്തെ ഒരു മതഭ്രാന്തന്റെ നിസ്സാര കാരണത്താലുള്ള പ്രവൃത്തിയായി കാണുന്നവർ അജ്ഞരും രാഷ്ട്രീയ ഗൂഢാലോചനയുടെ ഇരകളും മാത്രമാണ്.

ഗാന്ധിജി സത്യാഗ്രഹ തന്ത്രത്തിലൂടെ സാധാരണ ജനങ്ങളിൽ സ്വരാജ്, നമ്മുടെ രാഷ്ട്രത്തിന്റെ ഐക്യം, തുടങ്ങിയ കാര്യങ്ങളുടെ പ്രാധാന്യം മനസ്സിലാക്കി കൊടുക്കാൻ ശ്രമിച്ചിരുന്നു. ഗാന്ധിയൻ രാഷ്ട്രീയത്തിലേയ്ക്ക് വളർന്ന് വരുന്ന തലമുറ ഊർജ്ജസ്വലതയോടെ സ്വാതന്ത്ര്യത്തിന്റെ ഗീതങ്ങൾ പരിപോഷിപ്പിക്കപ്പെട്ടിരുന്നു. സായുധ

വിപ്ലവം ഗാന്ധിയൻ രാഷ്ട്രീയ മാർഗ്ഗമായിരുന്നില്ല. എന്നാൽ രാഷ്ട്രീയ ഉത്കണ്ഠയുണ്ടായിരുന്ന ജനങ്ങൾ ഗാന്ധിയൻ ജനഉണർവ് തന്ത്രങ്ങൾ ഉപേക്ഷിച്ച് 'സർദാർ ഭഗത്സിംഗ് കി ജയ്' മുദ്രാവാക്യങ്ങൾ വിളിച്ചു.

വർഗ്ഗീയ കാര്യങ്ങളിലുള്ള ഗാന്ധിജിയുടെ നിലപാടുകൾ തിരിച്ചടിക്കപ്പെടുന്നു എന്ന് പല കോൺഗ്രസ്സ് രാഷ്ട്രീയ നേതാക്കൾക്കും തോന്നിയിരുന്നു എന്നത് സത്യമാണ്. അതിനാൽ ഗാന്ധിജി രാഷ്ട്രീയത്തിൽ നിന്നും പിന്മാറണമെന്നും രാജ്യത്തിന്റെ തീരുമാനങ്ങളിൽ തലയിടരുതെന്നും അവർ ആഗ്രഹിച്ചിരുന്നു.

അഭയാർത്ഥികളുടെ വികാരങ്ങൾ വളരെ തീഷ്ണതയുള്ളതായിരുന്നു. സ്വാതന്ത്ര്യം? എന്തിന്? ഇത്തരത്തിലായിരുന്നു അക്ഷരാർത്ഥത്തിൽ തങ്ങളുടെ കാൽക്കീഴിലെ ഭൂമി ഒരു ഭൂമികുലുക്കവും ഇല്ലാതെ തന്നെ നഷ്ടപ്പെട്ട അവരുടെ പ്രതികരണം. രക്തത്തിന്റെ തിരകളാൽ നനയ്ക്കപ്പെട്ട് എല്ലാ ദിവസവും അഭയാർത്ഥികൾ ഇൻഡ്യയിലേയ്ക്ക് ഒഴുകി കൊണ്ടിരുന്നു.

പാലയനം ചെയ്യപ്പെട്ട ഓരോ വ്യക്തിയും അത് അവളായാലും അവനായാലും പറയാനുണ്ടായിരുന്നത് ഓരേ വേദനാജനകമായ കഥയായിരുന്നു. അവരുടെ ജീവിതഭാരവും, ചുഴറ്റിവീശിക്കൊണ്ടിരിക്കുന്ന അസംതൃപതിയും, ക്രോധവും വാക്കുകൾക്കതീതമായി അത്യധികം തീഷ്ണമായ് അന്തരീക്ഷത്തിൽ പടർന്നത് ഒരു ദിനപത്രങ്ങൾക്കും തണുപ്പിക്കാൻ കഴിഞ്ഞില്ല. അതുകൊണ്ടുതന്നെ കൂടുതൽ മൂർച്ചയുള്ള വാക്കുകളും പ്രവർത്തികളുമായി എണ്ണാനാവാത്തത്ര അഭയാർത്ഥികളിൽ അത് പ്രതിഫലിക്കപ്പെട്ടു.

എണ്ണമറ്റ ജനത ശാപവാക്കുകൾ ചൊരിഞ്ഞു. അവരുടെ അഭയാർത്ഥി താവളങ്ങളിൽ മാത്രമല്ല തുറന്നടിച്ച് പൊതുസ്ഥലങ്ങളിലും. ഗാന്ധിജി കാരണം അവരുടെ വീടും കുടിയും നഷ്ടപ്പെട്ടു. അവരുടെ അടുപ്പുകൾ പുകയാതായി. അതുകൊണ്ട് തന്നെ ഗാന്ധിജിയും ജീവിച്ചിരിക്കേണ്ട ആവശ്യം ഇല്ല എന്ന് അവർ ആത്മാർത്ഥമായി ആഗ്രഹിച്ചു. വേദനാജനകവും അസംതുഷ്ടി നിറഞ്ഞതുമായ ഈ അവസ്ഥ ഗാന്ധിജിയെ വധിക്കുക എന്ന ആശയത്തിൽ അവരെ എത്തിച്ചിരുന്നു.

ഉഗ്രവിഷത്തിന്റെ ഓവുചാൽ വറ്റി വരണ്ടിരുന്നു. ഇത്തരത്തിലുള്ള സാഹചര്യത്തിൽ നാഥുറാം ഗാന്ധിജിയെ വധിക്കുക എന്ന ദുഷ്കരവും ആപത്ത് നിറഞ്ഞതുമായ പ്രഥമ കർത്തവ്യം ഏറ്റെടുക്കുവാൻ മനസ്സിനെ എങ്ങിനെ പാകപ്പെടുത്തി എന്ന് നിങ്ങൾക്ക് ഊഹിക്കാമോ?.

തന്റെ പഴയകാലം മുഴുവൻ ഭസ്മമാക്കിയിട്ട് ലോകത്തിന്റെ മുഴുവൻ അപമാനവും, നാണക്കേടും, നിന്ദയും സഹിച്ച് ലോകത്തിന്റെ മുന്നിൽ നിൽക്കുക എന്നത് ആത്മഹൂതി ചെയ്യുന്നതിനേക്കാൾ അസഹനീയവും അലട്ടുന്നതുമായ കാര്യമാണ്. അതുകൊണ്ട് തന്നെ ഗാന്ധിവധം എന്നത് നിറയൊഴിക്കണം എന്ന ഒറ്റച്ചിന്തയിൽ നടന്ന ഒരുവന്റെ തോന്ന്യാസമായി ആർക്കും കാണുവാൻ കഴിയുകയില്ല.

തീഷ്ണമായ ഒരു കാരണം അല്ലെങ്കിൽ കാരണങ്ങൾ നാഥുറാമിനെ പ്രകോപിപ്പിച്ചിരുന്നു എന്ന് വ്യകതമാണ്. ആ കാരണം/കാരണങ്ങൾ ആണ് തന്റെ അസ്ഥിത്വം ഇല്ലാതാക്കപ്പെടും എന്നറിഞ്ഞിട്ടും ഗാന്ധിജിയുടെ ഭൂവാസം ഇല്ലാതാക്കുക എന്ന് കൃത്യത്തിലേക്ക് നാഥുറാമിനെ നയിച്ചത്.

നാഥുറാം ഒരു മാനസീകരോഗിയായോ മറ്റ് ഏതെങ്കിലും രോഗമുള്ളവനായോ ചിത്രീകരിക്കപ്പെട്ടില്ല എന്നത് അദ്ദേഹത്തിന് സംതൃപ്തി നൽകിയ കാര്യമായിരുന്നു. നാഥുറാം ആ സംഭവം ഞങ്ങളോട് വിവരിച്ചു.

5 മണിക്ക് 10 മിനിറ്റ് മുൻപായി ഞാൻ ബിർലാഹൗസ് കവാടത്തിന് മുൻപിലെത്തി. കാവൽക്കാർ പ്രാർത്ഥനാ യോഗത്തിന് പോകുന്നവരെ സസൂക്ഷ്മം നിരീക്ഷിക്കുന്നുണ്ടായിരുന്നു. ഞാൻ ഈ കാവൽക്കാരിൽ അതിയയ അപകടം പ്രതീക്ഷിച്ചിരുന്നു. അതിനാൽ ഞാൻ നാലഞ്ച് പേർ അടങ്ങുന്ന സംഘത്തിന്റെ കൂടെ അകത്ത് കടന്നു. പ്രാർത്ഥനാ സമ്മേളന മൈതാനി അപ്പോഴും ഒഴിഞ്ഞിരുന്നതിനാൽ ചുറ്റിത്തിരിയുന്ന കാവൽക്കാർ എന്നെ നിരീക്ഷിക്കുന്നുണ്ടോ എന്ന് ഞാൻ ആശങ്കപ്പെട്ടു. അതിനാൽ ഞാൻ ആളുകൾ കൂടി നിന്നിരുന്ന ഭാഗത്തേയ്ക്ക് ഉടനടി മാറിനിന്നു.

5 മണികഴിഞ്ഞ് 5 മിനിറ്റായപ്പോൾ ഗാന്ധിജിയും അദ്ദേഹത്തിന്റെ പരിവാരങ്ങളും പ്രാർത്ഥനാ സമ്മേളന മൈതാനിയിലേയ്ക്ക് വരുന്ന

ത് ഞാൻ കണ്ടു. അതിനാൽ ഞാൻ പ്രാർത്ഥനാ സമ്മേളന മൈതാനിയിലേക്കുള്ള പടിക്കെട്ടിന്റെ ഭാഗത്ത് നിന്നിരുന്ന ആളുകളുടെ കൂട്ടത്തിൽ നിലയുറപ്പിച്ചു. ഗാന്ധിജി ഇരുവശത്തുമുള്ള രണ്ട് പെൺകുട്ടികളുടെ ചുമലിൽ കൈവച്ച് അഞ്ചാറു പടികൾ കയറിയപ്പോൾ ഞാൻ കീശയിലുള്ള പിസ്തോളിന്റെ ഉറയഴിച്ചു. ആളുകൾ ചുറ്റുമായതിനാൽ എനിക്ക് വേണ്ട ലക്ഷ്യത്തിലേയ്ക്ക് എനിക്ക് എത്തുവാൻ കഴിയും എന്ന് ഞാൻ നിരീക്ഷിച്ചു.

എനിക്ക് ഗാന്ധിജിയുടെ മുന്നിലെത്താനും അദ്ദേഹം രാജ്യത്തിന് ചെയ്ത സേവനങ്ങൾക്കും ത്യാഗങ്ങൾക്കും ആദരവ് പ്രകടിപ്പിക്കാനും കീശയിൽ നിന്നും തോക്കെടുക്കുവാനും മൂന്ന് സെക്കന്റുകൾ മതി. ഗാന്ധിജിയെ അനുഗമിക്കുന്ന പെൺകുട്ടികൾ തൊട്ടടുത്തായതിനാൽ അവർ എന്റെ ഉദ്യമത്തിന് വിലങ്ങുതടിയാകുമോ എന്ന് ഞാൻ ഭയന്നു.

എന്തു ചെയ്യണം എന്ത് ഒഴിവാക്കണം എന്ന് നിശ്ചയിച്ചു കൊണ്ട് ഞാൻ മുന്നോട്ട് നീങ്ങുകയും ‘നമസ്തേ’ പറഞ്ഞ് ഗാന്ധിജിയെ വണങ്ങുകയും ഒരടി മുന്നോട്ട് ചെന്ന് അരികിലുള്ള പെൺകുട്ടിയെ ഒരു വശത്തേയ്ക്ക് തള്ളിയിടുകയും ചെയ്തു. അടുത്ത നിമിഷം ഞാൻ നിറയൊഴിച്ചു. മുന്നേ ബലഹീനനായിരുന്നതിനാൽ വെടിയേറ്റ ഉടനെ ശ്വാസകോശത്തിന്റെ ആഴങ്ങളിൽ നിന്നും ഉതിർന്ന ‘ആഹ്ഹ്’എന്ന ശബ്ദത്തോടെ ഗാന്ധിജി ബോധം കെട്ട് മരണാസന്നനായി താഴെ വീണു.

> വെടിയേറ്റപ്പോൾ ഹേ രാം!.. ഹേ രാം!.. ഹേ രാം!.. എന്ന് പറഞ്ഞു എന്നത് ഗവണ്മെന്റിനാൽ ഉണ്ടാക്കിയ കെട്ടുകഥയും ഹിന്ദുക്കളുടെ സഹാനുഭൂതി പിടിച്ചു വാങ്ങാനുള്ള അടവുമായിരുന്നു. ഗാന്ധിജിയുടെ പേർസണൽ സെക്രട്ടറിയായിരുന്ന വി. കല്യാണം ഇത് ശരിവച്ചിട്ടുണ്ട്.

ഗാന്ധിജിയുടെ നാശമില്ലാത്തതും അഗ്നിക്കിരയാകാത്തതും മാറ്റമില്ലാത്തതും വരൾച്ചയില്ലാത്തതുമായ ആത്മാവ് ശരീരം വിട്ട് പഞ്ചഭൂതങ്ങളിൽ അലിഞ്ഞു ചേർന്നു. അതേസമയം ഞാൻ ജീവനോടെയുള്ള സമാധിയിലേയ്ക്ക് കടക്കുകയായിരുന്നു.

എന്റെ കൈയ്യിൽ ആയുധമുണ്ടായിരുന്നു. ഞാൻ നിറയൊഴിക്കുകയും ചെയ്തിരുന്നു. ആർക്കും ആത്മവിശ്വാസത്തോടെ ഞാൻ നിറ

യൊഴിച്ചില്ല എന്ന് പറയുവാൻ കഴിയുമായിരുന്നില്ല. ഏതെങ്കിലും ആയുധധാരിയായ പോലീസുകാരൻ എന്നെ ആ നിമിഷം നിറയൊഴി ച്ചിരുന്നെങ്കിൽ അത് ന്യായികരിക്കപ്പെടുമായിരുന്നു.

നിറയൊഴിച്ച ഉടനെ ഞാൻ രണ്ടു കൈകളും ഉയർത്തി 'പോലീ സ്...പോലീസ്' എന്ന് വിളിച്ചു. എന്നാൽ അരമിനിറ്റ് കഴിഞ്ഞിട്ടും ആരും എന്റെ അടുത്തേയ്ക്ക് വരുവാൻ ധൈര്യപ്പെട്ടില്ല. എന്റെ മനസ്സി ന്റെ ഭാരം കൂടുവാൻ തുടങ്ങി, ഞാൻ തികച്ചും വെപ്രാളപ്പെട്ടു. വികാര ക്ഷോഭത്തിന്റെ വേലിയേറ്റം എന്നിൽ അലയടിക്കുകയാണോ എന്ന് എനിക്ക് തോന്നിത്തുടങ്ങി.

ആ സമയം ഞാൻ, എന്നെ ആരെങ്കിലും മർദ്ദിക്കുമെന്നോ അല്ലെ ങ്കിൽ ആരെങ്കിലും എന്നെ ശക്തിയായി മർദ്ദിക്കുകയാണെങ്കിൽ തട യുവാൻ വരുമെന്നോ ഒന്നും തന്നെ ചിന്തിക്കുവാനുള്ള ബോധത്തിലാ യിരുന്നില്ല. ഇന്നെനിക്ക് ആ നിമിഷത്തെ മാനസീകാവസ്ഥ വ്യാഖ്യാ നിക്കാൻ കഴിയുന്നുണ്ട്. ഗാന്ധി വധത്തിൽ സംഭവിക്കാവുന്ന ഏതൊ രു അനന്തരഫലത്തെയും അഭിമുഖീകരിക്കാൻ എന്റെ മനസ്സ് സജ്ജ മായിരുന്നു. മറ്റുള്ളവരാൽ മൂന്ന് കുറ്റങ്ങൾ എന്നിൽ ചാർത്തപ്പെടുവാ ൻ ഞാൻ ആഗ്രഹിച്ചിരുന്നില്ല. ഒന്ന് ഞാൻ ഒളിവിൽ പോയി എന്ന് മറ്റുള്ളവരാൽ ആരോപിക്കപ്പെടുന്നത്. അരമിനിറ്റിനുശേഷം ഞാൻ വീണ്ടും ''പോലീസ്...പോലീസ്'' എന്ന് വിളിച്ചിട്ടും എന്റെ മുന്നിൽ മുന്നിൽ നിന്ന പോലീസുകാരൻ പോലും മുന്നോട്ട് വന്ന് അറസ്റ്റ് ചെയ്യുവാനുള്ള ധൈര്യം കാണിച്ചില്ല. ഞാൻ അവരുടെ ഭയം അകറ്റാ ൻ പിസ്തോൾ വലിച്ചെറിഞ്ഞാൽ അത് എന്റെ പ്രതിരോധത്തിനുള്ള ഉപായം സൃഷ്ടിക്കാൻ വേണ്ടിയായിരുന്നു എന്ന് ആരോപിക്കപ്പെടരു തായിരുന്നു. സ്വാഭാവീകമായും അത്തരത്തിലുള്ള ആരോപണങ്ങൾ ഞാൻ ഇഷ്ടപ്പെട്ടിരുന്നില്ല. സത്യത്തിൽ ഞാൻ കീഴടുങ്ങുവാനും എന്റെ കൈയ്യിലുള്ള ആയുധം അവരെ ഏൽപ്പിക്കുവാനും തയ്യാറായി നിൽക്കുകയാണെന്ന് അവരെ എങ്ങിനെ ബോദ്ധ്യപ്പെടുത്തണം എന്ന് എനിക്കറിയില്ലായിരുന്നു.

അബദ്ധത്തിൽ പോലും ഞാൻ ആരെയും വേദനിപ്പിക്കാൻ ആഗ്ര ഹിച്ചിരുന്നില്ല. അതിനാൽ പോലീസ് മുന്നോട്ട് വരും വരെ ഞാൻ ക്ഷമയോടെ പിസ്തോളും ഉയർത്തിപ്പിടിച്ച് കാത്തുനിന്നു. ഞാൻ കൈകൾ ഉയർത്താതെ തികച്ചും അലക്ഷ്യമായി പിസ്തോൾ പിടിച്ചി

രിക്കുകയായിരുന്നു എങ്കിൽ തീർച്ചയായും അവിടെ ഞാൻ അവിടെ നിന്നിരുന്നവരെയും തോക്ക് ചൂണ്ടിയെന്ന് പറയുവാൻ സാക്ഷികൾ ഉണ്ടായേനെ.

അമർനാഥ് അല്ലെങ്കിൽ ആ പേരിൽ വിളിക്കുന്ന സൈനീകനെ കണ്ടിരുന്നെങ്കിൽ എന്ന ആശയാൽ ഞാൻ ചുറ്റും കണ്ണോടിച്ചു. ഒരു പക്ഷെ എന്റെ കണ്ണുകളിൽ നോക്കിയാൽ എന്റെ ആത്മാർത്ഥത അവന് ബോദ്ധ്യപ്പെടുമായിരുന്നു. എന്റെ കൈപിടിച്ചു നോക്കിയാൽ അതിൽ പ്രതിരോധിക്കാനുള്ള ശേഷി ഇല്ലെന്ന് അവനു ബോദ്ധ്യപ്പെടുമായിരുന്നു. എന്റെ ഹൃദയഭാരം കുറയുകയും എനിക്ക് അല്പം ആശ്വാസം ലഭിക്കുകയും ചെയ്യുമായിരുന്നു. ഒരുവൻ മുന്നോട്ട് വന്ന് എന്റെ പിസ്തോൾ വാങ്ങി. ഞാൻ എതിർക്കാതെ അത് കൊടുത്തു.

അതിന് ശേഷം ആളുകൾ എനിക്കു ചുറ്റും വരുവാനും ചിലർ എന്നെ തല്ലുവാനും തുടങ്ങി. വിഡ്ഢികളായ പോലീസുകാർ ആ പിസ്തോൾ കാഴ്ച്ചക്കാരെ സംതൃപ്തരാക്കാൻ അവർക്ക് നൽകി. ഒരുവൻ പിസ്തോൾ എന്റെ നേർക്ക് ചൂണ്ടിയ ശേഷം 'ഈ പിസ്തോൾ കൊണ്ട് തന്നെ ഞാൻ നിന്നെ കൊല്ലും' എന്ന് പറയുകയുണ്ടായി. വളരെ ശാന്തമായും എന്നാൽ പ്രക്ഷുബ്ദമായ ജനക്കൂട്ടത്തിന് കേൾക്കാൻ തരത്തിലുമുള്ള ശബ്ദത്തിൽ ഞാൻ പറഞ്ഞു.'' സന്തോഷം, നിറയൊഴിക്കു''. എന്നാൽ നിങ്ങൾക്ക് പിസ്തോൾ പ്രവർത്തിപ്പിക്കാനുള്ള വിവരം ഇല്ലെന്ന് നിങ്ങൾ പിസ്തോൾ പിടിച്ചിരിക്കുന്ന വിധത്തിൽ നിന്നും വ്യക്തമാണ്. സൂക്ഷിച്ചോളൂ.. കാഞ്ചിവലിക്കപ്പെട്ടതാണ്. ചെറിയ ഒരനക്കം കൊണ്ട് പോലും നിങ്ങളാൽ ഒരുവൻ കൊല്ലപ്പെടാം. അതിൽ തിരകൾ ബാക്കിയുണ്ട്. അതിന് ശേഷം ഞാൻ പോലീസുകാരനോട് പിസ്തോൾ കസ്റ്റഡിയിൽ വാങ്ങാൻ ആവശ്യപ്പെട്ടു. കാഞ്ചിവലിച്ചിരിക്കുന്നതിനാൽ ആ മനുഷ്യൻ എനിക്ക് പകരം മറ്റാരെയെങ്കിലും കൊല്ലും എന്ന് ഞാൻ അദ്ദേഹത്തെ ഓർമ്മിപ്പിക്കുകയും ചെയ്തു. പോലീസുകാരൻ ഉടനെ പിസ്തോൾ തിരികെ വാങ്ങി കാഞ്ചി നിർജ്ജീവമാക്കിയ ശേഷം അത് അയാളുടെ കീശയിൽ നിക്ഷേപിച്ചു.

നാഥുറാം തുടക്കത്തിൽ തന്നെ 30 ജനുവരി നടന്ന സംഭവത്തിൽ സാക്ഷി പറയുവാൻ വന്നവരെ എതിർ വിസ്താരം ചെയ്യണ്ട എന്ന് തന്റെ വക്കിലിനോട് ആവശ്യപ്പെട്ടിരുന്നു. അവർ ആ സംഭവത്തിൽ പെട്ടിരുന്നവരായിരുന്നാൽ പോലും. അനവധി ദൃസാക്ഷികൾ വിചാര

ണ ചെയ്യപ്പെട്ടു. നാഥുറാം അവരുടെ ഊർജ്ജസ്വലതയെ ബഹുമാനിച്ചു. അവരുടെ സത്യസന്ധതയോട് അലിവ് തോന്നുകയും ചെയ്തു. എല്ലാവർക്കും നാഥുറാമിനെ പിടികൂടിയതിന്റെ ഖ്യാതി കിട്ടണമായിരുന്നു. എന്നാൽ അവരുടെ മൊഴികൾ പരസ്പരവിരുദ്ധവും, നിലനിൽപ്പില്ലാത്തതും ആയിരുന്നു.

നാഥുറാമിന്റെ കൈവശം ആട്ടോമാറ്റിക് പിസ്തോൾ ആണ് ഉണ്ടായിരുന്നത്. നാഥുറാം ഒരിക്കലേ കാഞ്ചി വലിച്ചിരുന്നുള്ളു. രണ്ടോ മൂന്നോ തിരകൾ ഉതിർന്നു.

ലെഫ്റ്റനന്റ് കേണൽ ബി.എൽ. തനേജ, അഡീഷ്ണൽ സിവിൽ സർജ്ജൻ, ഇർവിൻ ഹോസ്പിറ്റൽ, ന്യൂഡൽഹി. എന്നിവർ നൽകിയ വിവരണത്തിൽ ഗാന്ധിജിയുടെ ശരീരത്തിൽ 5 മുറിവുകൾ ഉണ്ടായിരുന്നു. അവരുടെ അഭിപ്രായത്തിൽ പിസ്തോളിൽ നിന്നുള്ള തിരകളാണ് മരണ കാരണം. എന്നാൽ അയാളെ വിസ്തരിച്ചില്ല.

നാഥുറാമിന്റെ സൈദ്ധാന്തീക നിലപാട് ഈസ്റ്റ് പഞ്ചാബ് ഹൈക്കോടതി (അപ്പീൽ കോടതി)യുടെ വിധിയിൽ കാണപ്പെട്ടു.

‘‘30 ജനുവരി 1948 ൽ നടന്ന ഗാന്ധിവധത്തിന്മേൽ ഇൻഡ്യൻ പീനൽ കോഡ് 302 പ്രകാരമുള്ള കുറ്റം ശ്രീ. നാഥുറാം ഗോഡ്സെ ചോദ്യം ചെയ്തിട്ടില്ല. അദ്ദേഹത്തിന് ആ കുറ്റത്തിന്മേൽ ലഭിക്കപ്പെട്ട വധശിക്ഷയ്ക്കെതിരെ വാദിക്കുവാൻ അദ്ദേഹം അപ്പീൽ നൽകിയിട്ടുമില്ല. അദ്ദേഹത്തിന്റെ അപ്പീൽ ഉറപ്പാക്കിയതും വാദിക്കുന്നതും അദ്ദേഹം തനിയെ തന്നെ ആണ്. അദ്ദേഹത്തിനെതിരെ വിദഗ്തമായി മറ്റ് കേസുകളിൽ തെളിവുണ്ടാക്കാനുള്ള വാദിഭാഗത്തിന്റെ കഴിവ് ഒരു നീതിന്യായ വ്യവസ്ഥിതിക്കും ഖ്യാതിയുണ്ടാക്കുകയില്ല എന്ന് എനിക്ക് പറയേണ്ടിവരും. ’’

20 ജനുവരിയിലെ സംഭവങ്ങളിന്മേലുള്ള വാദവുമായി ബന്ധപ്പെട്ട് ജസ്റ്റിസ് അച്രു രാം പറഞ്ഞു.;

കഴിഞ്ഞ അഞ്ച് ആഴ്ച്ചക്ക് മീതെയായി ഈ അപ്പീലുകൾ ഞങ്ങൾ കേൾക്കവെ നാഥുറാം എന്താണെന്ന് ഞങ്ങൾ പൂർണ്ണമായും കണ്ട് കഴിഞ്ഞു. പ്രത്യേകിച്ച് കഴിഞ്ഞ 8–9 ദിവസങ്ങളായി അദ്ദേഹം തന്റെ കേസ് സ്വയം വാദിക്കാൻ തുടങ്ങിയപ്പോൾ കൂടാതെ ഇത്രയും കഴി

വുള്ള ഒരു വ്യക്തി (എല്ലാം ഉപേക്ഷിച്ച്) ഇത്തരത്തിൽ ഒരാശയത്തിന് മുതിരുമെന്നത് എനിക്ക് വിശ്വസിക്കാനെ കഴിയുന്നില്ല.

രാജ്യത്തെ അന്നത്തെ അവസ്ഥയുടെ ദൗർഭാഗ്യകരമായ പരിണിതഫലമാണ് ഈ കൊലപാതകം എന്ന് ജഡ്ജിന് സ്പഷ്ടമായി മനസ്സിലായിരുന്നു. ലാഹോർ ഹൈക്കോടതി ഹിന്ദുക്കൾക്ക് വേണ്ടി ഒരു അഭയാർത്ഥിക്കെതിരെ തിരിഞ്ഞപ്പോൾ ബലാത്കാരമായി ഹിന്ദുക്കളെ ആ സംസ്ഥാനത്തിൽ നിന്നും ഓടിക്കുകയും അവർക്ക് പ്രാണരക്ഷാർത്ഥം ശേഷിച്ച ഇൻഡ്യൻ പ്രവശ്യയിലേയ്ക്ക് പാലയനം ചെയ്യേണ്ടി വരികയും ചെയ്തു. നാഥുറാമിന് വധശിക്ഷ നൽകുന്നത് ജനങ്ങൾക്ക് നീതി നൽകുന്നതിനാണെങ്കിൽ നാഥുറാമിന്റെ വികാരങ്ങളെയും പരിഗണിക്കേണ്ടതുണ്ടായിരുന്നു.

കാപ്പിയായിരുന്നു നാഥുറാമിന്റെ ഇഷ്ടപ്പെട്ട പാനീയം. യുവത്വത്തിലേയ്ക്ക് കടന്നതു മുതൽ നാഥുറാം ചായ ഉപേക്ഷിച്ചിരുന്നു. വധശിക്ഷാ തടവുമുറിയിലായിരുന്നപ്പോൾ അദ്ദേഹം ഒരിക്കൽ ജയിലറോട് ഹാസ്യരൂപത്തിൽ പറഞ്ഞു;' കഴുമരം എനിക്ക് ഒരു പ്രശ്നമല്ല. എന്നാൽ എന്നെ വധിക്കുന്നതിന് മുൻപ് ഒരു കപ്പ് കാപ്പി എനിക്ക് തരണം'. കഴുമരത്തിലേയ്ക്ക് പോയ രീതിയും അവസാനമായി അദ്ദേഹം ഉച്ചരിച്ച വാക്കുകളും മുൻപേ പറഞ്ഞിട്ടുണ്ട്. അതായിരുന്നു നാഥുറാം വിനായക് ഗോഡ്സെ എന്ന മനുഷ്യൻ.

ജീവിതത്തിന്റെ രീതികൾ അപരിചിതം നിറഞ്ഞതാണ്. നാഥുറാം വി. ഗോഡ്സെ ഗാന്ധിവധത്തിന് ശേഷം കോടതിക്ക് മുന്നിൽ നിന്നിട്ടും, അത് എന്തായിരുന്നിട്ടും. ഗവണ്മെന്റ് അവരുടെ രാഷ്ട്രീയ ആക്കം കൂട്ടുന്നതിനായി ദേവ് രാജ് സിംഗിന് നാഥുറാമിനെ പിടിച്ചതിന്റെ പേരിൽ കീർത്തി ചക്ര സമ്മാനിച്ചു. എന്നാൽ ഹൈക്കോടതി കണ്ടെത്തിയത് നാഥുറാം ഓടിപ്പോകാൻ യാതൊരു ശ്രമവും നടത്തിയിട്ടില്ല എന്നതാണ്.



**2) നാരായൺ ദത്താത്രേയ ആപ്തെ** (രണ്ടാം പ്രതി):-

1911 ൽ ജനനം. നാന എന്ന പേരിൽ പ്രസിദ്ധനായി. അദ്ദേഹത്തിന് നാല് സഹോദരങ്ങളാണ് ഉണ്ടായിരുന്നത്. ബൽവന്ത്, വിഷ്ണു, മാധവ്, മനോഹർ എന്നിവരായിരുന്നു അവർ. എല്ലാവരും അവരവരുടെ ജോ

ലികൾ ചെയ്ത് നല്ലരീതിയിൽ ജീവിതം പുലർത്തിയിരുന്നു. മനോഹർ ഉന്നതവിദ്യാഭ്യാസത്തിനായി രാജ്യത്തിന് വെളിയിലായിരുന്നു.

ബി.എസ്.സി ഡിഗ്രി പാസായ ശേഷം നാന അഹമ്മദ് നഗറിൽ അദ്ധ്യാപകനായി ജോലി സ്വീകരിച്ചു. അഹമ്മദ് നഗറിൽ താമസിക്കുമ്പോൾ അദ്ദേഹം ശ്രീ. ഫദ്താരെയുടെ മകളെ വിവാഹം കഴിച്ചു. അഹമ്മദ് നഗറിൽ പഠിപ്പിക്കവേ അദ്ദേഹത്തിന്റെ പഠനവൃത്തിയിൽ ആകൃഷ്ടരായി വിദ്യാർത്ഥികൾ അദ്ദേഹം നടത്തിയിരുന്ന ട്യൂഷൻ ക്ലാസ്സിൽ ചേരുവാൻ എത്തിയിരുന്നു. അദ്ദേഹം ബി.ടി പരീക്ഷയ്ക്ക് ഹാജരാകുകയും ഡിഗ്രി കരസ്തമാക്കുകയും ചെയ്തു.

വെളുത്ത് തുടുത്ത നിറവും മുഖസവിശേഷതകളും ദൃഢതയില്ലാത്ത ശരീരവും എപ്പോഴും പുഞ്ചിരി തുളുമ്പുന്ന മുഖവും തന്റെ സൗഹൃദവലയങ്ങളിൽ സ്ത്രീ കഥാപാത്രങ്ങൾ ചെയ്യുവാൻ നാനയെ യോജിച്ചതാക്കിയിരുന്നു.

മഹാരാഷ്ട്രയിലെ സംസ്കാര സമ്പന്നമായ ഹിന്ദു ഭവനങ്ങളിൽ പാരമ്പര്യമായി ഭക്തിയും വിശ്വാസവും നിറഞ്ഞിരുന്നു. നാനയിലും ഈ പാരമ്പര്യ ഭാവങ്ങൾ പ്രകടമായിരുന്നു.

നാനയുടെ സംഘാടന മികവും കഴിവും പെട്ടന്ന് വളർന്നു കൊണ്ടിരുന്നു. അദ്ദേഹത്തിന്റെ നാഥുറാമുമായുള്ള അടുപ്പം ഹിന്ദു മഹാസഭയുടെ യോഗങ്ങളിലൂടെ വളർന്ന് വന്നു. സ്വാഭാവീകമായും ഇരുവരും മറ്റെയാൾ വിശേഷപ്പെട്ട കഴിവുകൾ വ്യക്തിയാണെന്ന് തിരിച്ചറിഞ്ഞു. അതുകൊണ്ട് തന്നെ 1944ൽ അഗ്രാണി എന്ന പത്രം തുടങ്ങുമ്പോൾ നാന അതിന്റെ മാനേജരും നാഥുറാം അതിന്റെ പത്രാധിപരും ആയിരുന്നു. ഈ മാനേജർ-എഡിറ്റർ ബന്ധം അവസാനം വരെ തുടർന്നു.

ഹിന്ദു മഹാസഭയുടെ ഹിന്ദുക്കളോടുള്ള വിശ്വസ്തമൂലം ഗവണ്മെന്റ് അതിൽ നിന്നും വേർപെട്ടുപോയി. കാരണം ഗവണ്മെന്റിന്റെ നയം മുസ്ലീം പ്രീണനം ആയിരുന്നു. അതിന്റെ ഭാഗമായി അഗ്രാണി പത്രത്തിൽ നിന്നും സെക്യൂരിറ്റി നിക്ഷേപങ്ങൾ ആവശ്യപ്പെട്ടു.

ഗാന്ധിജി പഞ്ചാഗ്നിയിൽ താമസിക്കുമ്പോൾ നാനയും 25 ഓളം വരുന്ന യുവാക്കളും ചേർന്ന് ഗാന്ധിജിയുടെ നയങ്ങൾക്കെതിരെ 22

ജൂലായ് 1944 ൽ നാടകം നടത്തി. ഗാന്ധിജി തൂപ്പുകാരുടെ കോളനിയിൽ വസിക്കുമ്പോൾ നാന ഇത്തരത്തിലുള്ള അനവധി നാടകങ്ങൾ തയ്യാറാക്കുകയും നടത്തുകയും ചെയ്തു. ഇത് ഗാന്ധിജിയോട് പറയുവാനുള്ള ചിലകാര്യങ്ങളെ ലക്ഷ്യമാക്കിയായിരുന്നു. മുസ്ലീങ്ങളെ പ്രീണിപ്പിക്കാൻ നടത്തുന്ന വാഗ്ദാനങ്ങളിലൂടെ ഹിന്ദുക്കൾക്ക് വില പറയരുത്, അത്തരം വാഗദാനങ്ങൾ അവരെ സംതൃപതരാക്കുകയില്ല, ഇൻഡ്യയുടെ വിഭജനം അംഗീകരിക്കരുത്, നോഖാലിയിലെ ഹിന്ദുക്കളെ കൂട്ടക്കൊല നടത്തിയതിൽ നിന്നും പാഠം ഉൾക്കൊള്ളുക. ഗാന്ധിജിയുടെ മുൻ ശപഥങ്ങൾ എല്ലാം നിഷ്ഫലം രാജ്യം വിഭജിക്കപ്പെട്ടു തുടങ്ങിയവയായിരുന്നു അവ.

നാന ആപ്തെയും ഒരു വിൽപത്രം തയ്യാറാക്കിയിരുന്നു. മറ്റ് ആഗ്രഹങ്ങളുടെ കൂടെ നാഥുറാം ആഗ്രഹിച്ചതുപോലെ തന്നെ തന്റെ ചിതാഭസ്മവും സിന്ധു നദിയിൽ ഒഴുക്കണം എന്ന് നാനായും ആഗ്രഹിച്ചിരുന്നു.

ഒരിക്കൽ നാന എന്നോട് പറഞ്ഞു, നോക്കു ഗോപാൽ, മരണപ്പെട്ടവരെ സംബന്ധിച്ചിടത്തോളം അവന്റെയോ അവളുടെയോ ജഡമോ ചിതാഭസ്മമോ എവിടെ ഉപേക്ഷിക്കുന്നു എന്നുള്ളത് തികച്ചും അപ്രസക്തമാണ്. എന്നാൽ ബന്ധുക്കൾ അവന്റെയോ അവളുടെയോ വികാരങ്ങളെ ബഹുമാനിക്കുന്നതിൽ ഉത്കണ്ഠാകുലരാണ്. ഞങ്ങൾ അന്ധവിശ്വാസികളല്ല. നമ്മുടെ ഭൗതീകാവശിഷ്ടം ഗംഗയിൽ ഒഴുക്കുന്നത് ആചാരമാണ്. എന്നാൽ ഇൻഡ്യയിലെ മറ്റ് എല്ലാ നദികളും ഒരേപോലെ പവിത്രമാണ് എന്ന് കരുതപ്പെടുന്നുണ്ടോ?. ഓർക്കുക, ഞങ്ങളുടെ മരണം തികച്ചും രാഷ്ട്രീയപരമാണ്- പ്രത്യേകിച്ച് ദേശീയവാദ സ്വഭാവമുള്ളതാണ്. എന്നിരിക്കയാൽ ഞങ്ങളുടെ രാജ്യത്തിനോടുള്ള ആത്മാർത്ഥമായ വികാരങ്ങൾ പൂവിടണമെന്നുള്ളത് സ്വാഭാവീകമായുള്ള ആഗ്രഹമാണ്. പക്ഷെ നിങ്ങൾ ഇപ്പോൾ ഈ ചോദ്യം ചോദിക്കയാൽ അതിന് സംതൃപ്തമായ ഒരു മറുപടി നൽകേണ്ടത് എന്റെ കടമയാണ്. ഞങ്ങളുടെ ഹൃദയത്തെ എപ്പോഴും നീറ്റുന്ന രണ്ട് ദുഖങ്ങൾ ഉണ്ട്.

പുതുതായി രൂപം കൊണ്ട പാക്കിസ്താൻ ഒരു പരാന്നഭോജിയായ കളയാണ്. അത് വിദ്വേഷം കൊണ്ട് ഹിന്ദുഭൂമിയിലെ ജീവരക്തം ഊറ്റിക്കുടിച്ച് അതിവേഗം വളർന്നുകൊണ്ടിരിക്കും. ഇത് പറയുമ്പോൾ

നാന അതീവകോപം നിയന്ത്രിക്കാൻ പാടുപെടുന്നുണ്ടായിരുന്നു. അതിന് സ്വതന്ത്രമായ പോഷണവും വേറിട്ട നിലനിൽപ്പും ലഭിച്ച ഉടനെ തന്നെ ശേഷിച്ച ഇൻഡ്യയെ ഉപദ്രവിക്കാനും അവഹേളിക്കാനും തുടങ്ങി. ഞങ്ങളുടെ വിമർശനങ്ങൾ ഞങ്ങളുമായി ബന്ധപ്പെട്ട വിഭാഗത്തിൽ ഒതുങ്ങി നിൽക്കപ്പെട്ടിരിക്കുന്നു. ഞാൻ ഒന്നു ചോദിക്കട്ടെ. ഗാന്ധിജിയുടെ മരണശേഷം ഗാന്ധിജിയെ അവഹേളിച്ച രാജ്യം ഏതാണ്?.

ഏതാണ് ആ രാജ്യം?. അത് പാക്കിസ്ഥാനല്ലാതെ വേറെ ഒന്നുമല്ല. ജിന്ന അയച്ച അനുശോചനക്കുറിപ്പ് നിങ്ങൾ ഓർക്കുന്നുണ്ടോ?.

അതെ ഹിന്ദുക്കളുടെ ഒരു നേതാവുകൂടി മരണമടഞ്ഞത് വളരെ നന്നായി.

ഇത് ഗാന്ധിക്ക് ലഭിച്ച വലിയ അപമാനമല്ലേ? എങ്ങിനെ?.

മരണത്തിന് ശേഷമെങ്കിലും ആ മനുഷ്യനോട് കൃതജ്ഞത രേഖപ്പെടുത്തേണ്ടത് ജിന്നയുടെ കടമയായിരുന്നില്ലേ?. അദ്ദേഹം താൻ പരിലാളിച്ചു കൊണ്ടിരുന്ന തന്റെ ആഗ്രഹങ്ങൾ എല്ലാം അടക്കി നിർത്തിയിരുന്നത് ജിന്നയ്ക്കും മുസ്ലീങ്ങൾക്കും വേണ്ടി ആയിരുന്നു. അദ്ദേഹത്തിന്റെ മൗനാനുവാദങ്ങൾ, വിഭജനത്തിന് വേണ്ടിയുള്ള സൗജന്യങ്ങൾ, ഹിന്ദു-മുസ്ലീം പാഴ്‌ലക്ഷ്യത്തിന്റെ കഥപറഞ്ഞ് മയക്കിയുള്ള മുസ്ലീം അക്രമണങ്ങൾ എല്ലാം അദ്ദേഹം ചെയ്തത് മുസ്ലീങ്ങൾക്ക് വേണ്ടി ആയിരുന്നു. പാക്കിസ്താന്റെ രൂപീകരണത്തിന് മുന്നേ ഗാന്ധിയെപ്പോലെയുള്ള നേതാവിനെ ഇപ്രകാരം സംബോധന ചെയ്തിരുന്നു എങ്കിൽ അത് അത്രവലിയ അപമാനം ആകുമായിരുന്നില്ല. അതിനാൽ ജിന്നയുടെ രാഷ്ട്രീയ കാപട്യം നോക്കി കാണേണ്ടതുണ്ട്. അതിന്റെ അവസാനം കാണേണ്ടതുണ്ട്. അതുകൊണ്ട് തന്നെയാണ് ഗാന്ധിജിയെ 'ഹിന്ദു' എന്നപേരിൽ അവഹേളിച്ചതും ശേഷമുണ്ടായതുമായ ഒരു രാജ്യം, ഇൻഡ്യയുടെ പ്രവശ്യകളിലൂടെ ഒഴുകുന്ന മുഴുവൻ സിന്ധുവും ചേർത്ത് നമ്മുടെ നിയന്ത്രണത്തിൽ കൊണ്ടുവരണമെന്നും പൂജനീയമായ പുരാതനകാലത്തെ പുണ്യനദിയിൽ നമ്മുടെ ചിതാഭസ്മങ്ങൾ നിമജ്ജനം ചെയ്യപ്പെടണം എന്നും ആഗ്രഹിക്കുന്നത്.

ശ്രീ. ശ്രീപ്രകാശ് ആയിരുന്നു അന്നത്തെ പാക്കിസ്താനിലെ ഇൻഡ്യൻ ഹൈക്കമ്മിഷ്ണർ, അദ്ദേഹം കണ്ണിരോടെ ഗാന്ധിജിയുടെ ചിതാഭസ്മം സിന്ധുവിലൊഴുക്കാൻ പാക്കിസ്താൻ സമ്മതിച്ചില്ലന്ന്

പരാതി പറഞ്ഞു. ഗാന്ധിജിയുടെ ചിതാഭസ്മം സിന്ധുവിലൊഴുക്കുക എന്നത് തികച്ചും വൈകാരീകമായ സംഗതി ആണ്. പ്രത്യേകിച്ച് ഹിന്ദുക്കളുടെ വൈകാരീകമായ കാര്യം. അവരുടെ പുണ്യജലവും, പുണ്യനദിയും, പുണ്യഭൂമിയും ഹിന്ദുക്കളുടെ ചിതാഭസ്മത്താൽ മലിനമാക്കപ്പെടുന്നത് എങ്ങിനെ അവർക്ക് സഹിക്കാൻ കഴിയും?. നമ്മൾ വളരെ പ്രതീക്ഷയുള്ളവരാണ്. നാന തുടർന്നു, ഗവണ്മെന്റിന് ഗാന്ധിജിയുടെ ചിതാഭസ്മത്തിന്റെ കലശം സൂക്ഷിച്ച് എപ്പോഴാണ് അത് ഒഴുക്കുവാൻ കഴിയുക അപ്പോൾ ഒഴുക്കാവുന്നതാണ്. പക്ഷെ പാക്കിസ്താൻ ക്ഷൗരം ചെയ്തതുപോലുള്ള അവഗണയിലുണ്ടായ അപമാനം നമ്മൾ അപ്പാടെ വിഴുങ്ങുന്നു.

നാന അദ്ദേഹത്തിന്റെ ഭാര്യയോട് പറഞ്ഞു; സൗഭാഗ്യവതി ചമ്പൂട്ടി, ആത്മാവിന് മരണമില്ലെന്ന് നീ വിശ്വസിക്കുന്നുണ്ടെങ്കിൽ നീ എന്നും സൗഭാഗ്യവതി ആണ്, ആയിരിക്കുക തന്നെ ചെയ്യും. സമൂഹം പുറമെ കാണുന്ന സൗഭാഗ്യവതിയുടെ ചിഹ്നങ്ങൾ നീ ഉപേക്ഷിക്കുക. സൗഭാഗ്യവതി ചമ്പൂട്ടി റാണി ലക്ഷ്മിഭായി സ്മാരക് മണ്ഡൽ നടത്തുന്ന സ്കൂളിൽ നഴ്സറി ടീച്ചറായി ജോലി ചെയ്തു.

സൗഭാഗ്യവതി എന്നത് ഭർത്താവ് ജീവിച്ചിരിക്കുന്ന സ്ത്രീകൾക്ക് ഉപയോഗിക്കുന്ന വിശേഷണമാണ്. മംഗല്യ സൂത്ര (താലി)ത്തോടുകൂടിയ മാലയും, കുങ്കുമ തിലകവും അണിയുന്നത് വടക്കേ ഇൻഡ്യയിലും തെക്കേ ഇൻഡ്യയിലും ഉള്ള ഒരു ആചാരമാണ്.



**3) വിഷ്ണു രാമകൃഷ്ണ കർക്കരെ** (മൂന്നാം പ്രതി):-

അദ്ദേഹത്തിന് ലോഡ്ജുകളും വാടക വീടുകളും ഉണ്ടായിരുന്നു. അദ്ദേഹം ഒരു ഊർജ്ജസ്വലനായ സന്നദ്ധ പ്രവർത്തകനായിരുന്നു. ബംഗാളിലെ നോഖാലി (ഇപ്പോൾ ബംഗ്ലാദേശിൽ) മുസ്ലീങ്ങൾ ഹിന്ദുക്കളുടെ കശാപ്പ് ശാലകളാക്കി മാറ്റിയപ്പോൾ കർക്കറെ 10 പേർ അടങ്ങുന്ന സംഘത്തോടെ അവിടെ താമസിച്ച് ഹിന്ദുക്കളെ സഹായിക്കുകയും അവരുടെ പ്രതിരോധത്തിനായി സൈന്യരൂപത്തിൽ വർത്തിക്കുകയും ചെയ്തു. 1946-47 ൽ ഹിന്ദു മഹാസഭയുടെ പേരിൽ അദ്ദേഹം അനവധി അഭയാർത്ഥി ക്യാമ്പുകൾ തുടങ്ങി. 1974 ഏപ്രിൽ 6 ന് ഹൃദയാഘാതം സംഭവിക്കും വരെ അദ്ദേഹം അഹമ്മദ് നഗറിൽ കച്ചവടം നടത്തി. അദ്ദേഹത്തിന്റെ മരണശേഷം ഭാര്യ കച്ചവടസ്ഥാപനങ്ങൾ എറ്റെടുത്തു.



**4) മദൻ ലാൽ പഹ്വ** (നാലാം പ്രതി):-

അദ്ദേഹം ഒരു അഭയാർത്ഥി ആയിരുന്നു. അദ്ദേഹമാണ് ഗൺകോട്ടൺ സ്ലാബ് സ്ഫോടനം ഉണ്ടാക്കിയത്. അദ്ദേഹത്തിന്റെ ജീവിതത്തിൽ അദ്ദേഹം ദാരുണമായ കൂട്ടക്കൊലകൾക്കും, കൊള്ളകൾക്കും, തീവെയ്പ്പിനും ദൃസാക്ഷിയായിട്ടുണ്ട്. വിഭജിത ഇൻഡ്യയിലേയ്ക്ക് കൂട്ടമായി മൈലുകൾ താണ്ടി തങ്ങളുടെ വീടും കുടിയും ഉപേക്ഷിച്ച് നടന്ന് നീങ്ങുന്ന ലക്ഷക്കണക്കിന് വരുന്ന അഭയാർത്ഥികൾ, മദൻ ലാൽ തന്റെ ഹൃദയഭേദകമായ യാതനകൾ കോടതിയിൽ നൽകിയ പ്രസ്ഥാവനയിൽ വിവരിച്ചു. ജയിലിൽ നിന്നും സ്വതന്ത്രനാക്കപ്പെട്ട ശേഷം മദൻ ലാൽ വിവാഹം കഴിക്കുകയും ബോംബെയിലെ ചില പത്രമില്ലുകളിൽ പർചേസ് ആൻഡ് സെയിൽസ് മാനേജരായി ജോലി നോക്കുകയും ചെയ്തു.



**5) ശങ്കർ കിസ്തയ്യ** (അഞ്ചാം പ്രതി):-

മാപ്പുസാക്ഷിയായി മാറിയ ദിഗംബർ ബാഡ്ഗെയുടെ വീട്ടുജോലിക്കാരനായിരുന്നു ശ്രീ. ശങ്കർ കിസ്തയ്യ. ജയിൽ മോചിതനായ അദ്ദേഹം ഏതാനും വർഷങ്ങൾ കഴിഞ്ഞപ്പോൾ മരണമടഞ്ഞു.



**6) ഗോപാൽ ഗോഡ്സെ** (ആറാം പ്രതി):-

ജനുവരി 20 ന് ഞാൻ ബിർലാ ഹൗസിൽ ഉണ്ടായിരുന്നു എന്ന് ആരോപിച്ച് എന്റെ മേൽ ഗൂഢാലോചനാകുറ്റം ചുമത്തി. പ്രേരണാകുറ്റവും ചേർത്ത് എന്നെ ജീവപര്യന്തം തടവിന് ശിക്ഷിച്ചു.

ജൂൺ 1920 ന് അയിരുന്നു എന്റെ ജനനം. നാല് സഹോദരങ്ങളിൽ ഞാൻ മൂന്നാമത്തേതായിരുന്നു. ആ സമയത്ത് ഞങ്ങളുടെ പിതാവ് പൂനെയിലെ ഖെദിൽ (ഇന്നത്തെ രാജ്ഗുരു നഗർ) ആയിരുന്നു ജോലി ചെയ്തിരുന്നത്. ഗോവിന്ദ് ആയിരുന്നു ഏറ്റവും ഇളയത്. അവൻ രണ്ട് വർഷത്തിന് ശേഷം പൂനെയിലെ തെലഗോണിലാണ് ജനിച്ചത്. മൂത്ത സഹോദരി മതുര ആയിരുന്നു. അടുത്തത് ശാന്തയും, രണ്ടുപേരും ജീവിച്ചിരിപ്പില്ല. എന്റെ പ്രാഥമീക വിദ്യാഭ്യാസം റായ്ഗർ ജില്ലയിലെ

കർജാത്തിൽ ആരംഭിക്കുകയും രത്നാഗിരിയിൽ തുടരുകയും ചെയ്തു. അച്ഛൻ വിരമിച്ചപ്പോൾ ഞങ്ങൾ സംഗ്ലിയിൽ താമസം ഉറപ്പിക്കുകയും ഞാൻ മെട്രിക്കുലേഷൻ പാസാകുകയും ചെയ്തു.

ഹിന്ദു സംഘടനയായ ആർ.എസ്.എസ്സിന്റെ വോളന്റിയർ ആയിരുന്നു ഞാൻ. അംഗമാകാതെ തന്നെ ഹിന്ദു മഹാസഭയ്ക്ക് വേണ്ടി ഞാൻ പ്രവർത്തിച്ചു. രണ്ടാം ലോകമഹായുദ്ധം പൊട്ടിപ്പുറപ്പെടുകയും ഞാൻ ഇൻഡ്യൻ ആർമി പട്ടാള ചട്ടം 1940 അനുസരിച്ച് ഞാൻ പ്രതിരോധ വിഭാഗത്തിൽ സ്റ്റോർ കീപ്പറായി ചേർന്നു. ഏപ്രിൽ 1944വരെ ഇറാഖിലും ഇറാനിലും മുൻനിരയിൽ നിന്നുകൊണ്ട് തന്നെ ഞാൻ സേവനം അനുഷ്ഠിച്ചു. തിരികെ വരുമ്പോൾ എനിക്ക് കിർക്കിയിലേയ്ക്ക് മാറ്റം കിട്ടി. ഞാൻ വിവാഹിതനായി. ഭാര്യ സിന്ധു, ഞങ്ങൾക്ക് രണ്ട് പെൺകുട്ടികൾ ഒരുവളുടെ പേർ വിദ്യുല്ലത, അടുത്തത് അസിലത. 1948 ഫെബ്രുവരിയിൽ എന്നെ അറസ്റ്റ് ചെയ്യുമ്പോൾ മൂത്ത മകൾക്ക് രണ്ട് വയസ്സും ഇളയവൾക്ക് 3-4 മാസവുമാണ് പ്രായം. അച്ഛനെയും അമ്മയേയും കുട്ടികളേയും ഒരുമിച്ച് നോക്കേണ്ട ഉത്തരവാദിത്വം സിന്ധുവിന്റെ ചുമലിലായിരുന്നു.

എന്റെ മൂത്തസഹോദരൻ ദത്താത്രേയ (നാഥുറാമിന്റെ കീഴെയുള്ളത്) 10.09.1990 ൽ മരണമടഞ്ഞു. അദ്ദേഹം 'ഉദയം എഞ്ചിനീയറിംഗ്' എന്നപേരിൽ ഒരു എഞ്ചിനീയറിംഗ് വർക്ക് ഷോപ്പ് നടത്തുകയായിരുന്നു. അവിടെയായിരുന്നു സിന്ധു ജോലി ചെയ്തിരുന്നത്. ആദ്യം അവൾ കൂട്ടുകുടുംബത്തിൽ താമസിക്കുകയും പിന്നീട് മറ്റൊരു വീടുണ്ടാക്കി മാറുകയും 'പ്രതാപ് എഞ്ചിനീയറിംഗ്' എന്നപേരിൽ ഒരു വർക്ക് ഷോപ്പ് തുറ്റങ്ങുകയും ചെയ്തു.

വിപ്ലവകാരികൾ ജയിലിലടയ്ക്കപ്പെടുമ്പോൾ അവരുടെ ബന്ധുക്കൾ പറഞ്ഞറിയിക്കാനാവാത്തതും വൈവിധ്യമാർന്നതുമായ കഠിനാദ്ധ്വാനങ്ങളിലൂടെ ജീവിതം നയിക്കേണ്ടിവരുന്നത് ചരിത്രത്തിൽ പതിവുള്ളതാണ്. ശ്രീ. ദത്താത്രേയ തന്റെ 'ഉദയം എഞ്ചിനീയറിംഗ്' ഗാന്ധിവധത്തിന് മുന്നേതന്നെ ഒരു ലിമിറ്റഡ് കമ്പനിയാക്കി മാറ്റിയിരുന്നു. ദത്താത്രേയയെ അറസ്റ്റ് ചെയ്തപ്പോൾ അദ്ദേഹത്തിന്റെ ഭാര്യ സരോജിനി വളരെ സാമർത്ഥ്യത്തോടെ വീട്ടുകാര്യങ്ങൾ നോക്കി നടത്തി.

ഗോവൻ സ്വാതന്ത്ര്യ സമരം നടന്നപ്പോൾ വളരെ അധികം യുവാക്കൾ ധൈര്യത്തോടെ അതിൽ പങ്കെടുത്തു. അതിന്റെ ഏഴാം ബാച്ചിൽ ഓമനത്വം തുളുമ്പുന്ന ഒരു കുട്ടിയുണ്ടായിരുന്നു. നാരായൺ ദത്താത്രേയ കുൽക്കർണി എന്നായിരുന്നു അവന്റെ പേര്. അവനെ വേദനിപ്പിക്കുന്ന ഒരു കാര്യം ഉണ്ടായിരുന്നു. ദൗർഭാഗ്യവശാൽ അവൻ മാതൃസ്നേഹം അനുഭവിച്ചിരുന്നില്ല. സിന്ധു അവന് മാതൃസ്നേഹം നൽകി. ഞങ്ങളുടെ ദത്തുപുത്രനായി നാന ഇന്ന് ഞങ്ങളോടു കൂടെ ജീവിക്കുന്നു. ഞാൻ ജയിലിലുള്ള കാലഘട്ടവും അതിന് ശേഷവും.



**7) ദിഗംബർ ബാഡ്ഗെ** (ഏഴാം പ്രതി):-

ദിഗംബർ ബാഡ്ഗെ ആയിരുന്നു ശരിയായ ഏഴാം പ്രതി. പിന്നിട് ഔദ്യോതികമായി മാപ്പുസാക്ഷിയായി മാറി. അങ്ങിനെ സവർക്കർ ഏഴാം പ്രതി ആയി. ദിഗംബർ ബാഡ്ഗെ ഹിന്ദു സംഘടനാ പ്രവർത്തകനും ആയുധവ്യാപാരിയും ആയിരുന്നു. ഹിന്ദുക്കൾ ന്യൂനപക്ഷമായിരിക്കുന്നിടത്ത് ആയുധം കീശയിൽ കൊണ്ട് നടക്കണം എന്നും അങ്ങിനെ മുസ്ലീം ആക്രമണത്തെ തിരിച്ചടിക്കാം എന്നും അദ്ദേഹം ദൃഢമായി വിശ്വസിച്ചിരുന്നു. മദൻലാൽ വിസ്ഫോടനം നടത്തിയ ഗൺകോട്ടൺ സ്ലാബ് ബാഡ്ഗെ നൽകിയതാണ് എന്ന് വാദിഭാഗം ആരോപിച്ചിരുന്നു. മാത്രമല്ല ബാഡ്ഗെയിൽ നിന്നും കൂടുതലായി ആയുധങ്ങൾ കണ്ടെടുത്തിരുന്നു. കസ്റ്റഡിയിൽ നിന്നും വിട്ട ശേഷം ദിഗംബർ ബാഡ്ഗെയ്ക്ക് പോലീസ് ഡിപ്പാർട്ട്മെന്റിൽ ജോലി നൽകി. വിരമിക്കും വരെ അദ്ദേഹം ആ ജോലിയിൽ തുടർന്നു.



**8) വിനായക് ദാമോദർ സവർക്കർ** (എട്ടാം പ്രതി):-

ഗാന്ധി വധക്കേസുമായി ബന്ധപ്പെട്ട് റെഡ് ഫോർട്ട് സ്പെഷ്യൽ കോടതി മുൻപാകെ ഹാജരാക്കിയ 9 പ്രതികളിൽ എട്ടാമത്തെ പ്രതി ആയിരുന്നു സ്വാതന്ത്ര്യവീർ വിനായക് ദാമോദർ സവർക്കർ. മുകളിൽ പറഞ്ഞതുപോലെ 27 മെയ് 1948 ന് പ്രതികളെ എല്ലാം ആദ്യമായി സ്പെഷ്യൽ കോടതി മുന്നാകെ കൊണ്ട് വന്നപ്പോൾ ദിഗംബർ രാമചന്ദ്ര ബാഡ്ഗെ മാപ്പുസാക്ഷിയായി മാറി. അങ്ങിനെ സവർക്കർ പ്രതിപ്പട്ടികയിൽ ഏഴാമതെത്തി.

മഹാരാഷ്ട്രയിലെ നാസിക്കിനടുത്ത് ബാഗൂർ വില്ലേജിൽ 18.05. 1883 ലാണ് വിനായക് ദാമോദർ സവർക്കർ ജനിച്ചത്. മതപരമായി വളരെ പ്രാധാന്യമുള്ള സ്ഥലമായിരുന്നു നാസിക്. വീർ സവർക്കറിന്റെ ജന്മസ്ഥാനമായതിനാൽ സ്വതന്ത്രസേനാനികൾ നാസിക്കിനെ ദേവാലയമായി കരുതിയിരുന്നു. വിനായകിന്റെ പിതാവ് ദാമോദർ ഒരു ജന്മി ആയിരുന്നു. വിനായകിന് ഒരു മൂത്ത സഹോദരനും (ഗണേഷ്) ഇളയസഹോദരനും (നാരായൺ) ഉണ്ടായിരുന്നു. അമ്മ രാധ വീട്ടുകാര്യങ്ങൾ നോക്കിയിരുന്നു.

ഓർമ്മശക്തിയിൽ വിനായക് അഗ്രഗണ്യനായിരുന്നു. ശ്ലോകങ്ങൾ അദ്ദേഹത്തിൽ ആയസമില്ലാതെ ഓർത്തിരിക്കാൻ കഴിയുമായിരുന്നു. പിൽക്കാലത്ത് കവിതകൾ എഴുതുന്നതിനുള്ള അടിത്തറയായി ഇത് മാറി. കുട്ടിക്കാലത്തെ വിനായക് കുട്ടികളെ സംഘം ചേർത്ത് ബ്രിട്ടിഷുകാർക്കെതിരെ സ്വാതന്ത്ര്യസമര നാടകങ്ങൾ അവതരിപ്പിക്കുമായിരുന്നു. അദ്ദേഹത്തിന്റെ കുട്ടി സംഘത്തിന്റെ പേര് ‘മിത്രമേള’ എന്നായിരുന്നു.

എട്ട് കൈകളുള്ള ഭഗവതി ആയിരുന്നു ബാഗൂറിലെ ദേവത. വിനായകിന് കഷ്ടിച്ച് പതിനഞ്ച് വയസ്സുള്ളപ്പോൾ അദ്ദേഹം ദേവിക്ക് മുന്നിൽ തന്റെ അവസാന തുള്ളി രക്തവും ചീന്തേണ്ടിവന്നാലും ബ്രിട്ടീഷുകാരെ പുറംതള്ളാൻ അവർക്കെതിരെ യുദ്ധം ചെയ്യുമെന്ന് ശപഥം ചെയ്തു.

വിനായകിന്റെ പ്രാഥമീക വിദ്യാഭ്യാസം ബാഗൂരിലും നാസിക്കിലുമായി നടന്നു. മെട്രിക്കുലേഷൻ പാസായശേഷം അദ്ദേഹം പൂനെയിലേക്ക് പോയി ഫെർഗൂഷൻ കോളേജിൽ ചേർന്നു. കോളേജ് വിദ്യാർത്ഥികൾക്കിടയിലും തന്റെ സംഘടനാപ്രവർത്തനം തുടർന്നു. സാഹചര്യങ്ങൾ കിട്ടിയപ്പോൽ അദ്ദേഹം ലോക് മാന്യതിലക്, ശിവ് രാം മഹാദേവ് പരൻജ്പെ തുടങ്ങി നേതാക്കളെ പരിചയപ്പെട്ടു.

1906ൽ വിനായക് പൂനെയിൽ ബ്രിട്ടീഷുകാർക്കെതിരെ പരസ്യമായ സമരം എന്ന നിലയ്ക്ക് വിദേശ വസ്ത്രങ്ങൾക്ക് തീയിടുന്ന പരിപാടി സംഘടിപ്പിച്ചു. വിനായക് ഫെർഗൂഷൻ കോളേജിൽ നിന്നും ഡിഗ്രി പാസാകുകയും ഇംഗ്ലണ്ടിൽ പോയി നിയമം പാസായി വക്കീലാകണമെന്നും ആഗ്രഹിച്ചു. ശ്യാംജി കൃഷ്ണ വർമ്മ അദ്ദേഹത്തിന്

സ്കോളർഷിപ്പ് വാഗ്ദാനം ചെയ്തു. ലോകമാന്യ തിലകാണ് വിനായകിന് സ്കോളർഷിപ്പിന് ശുപാർശ ചെയ്തത്.

ഇംഗ്ലണ്ടിൽ എത്തിച്ചേർന്ന വിനായക് വിവിധ പ്രവശ്യകളിൽ നിന്നുള്ള യുവാക്കളിൽ ദേശഭക്തി നാമ്പിടീച്ച് വിശാലമായ കാഴ്ച്ചപ്പാടുണ്ടാക്കി. കൂടാതെ ശിവ് രാം മഹാദേവ് പരൻജ്പെയ്ക്ക് അദ്ദേഹം ഇടയ്ക്കിടയ്ക്ക് കത്തെഴുതിയിരുന്നു. ആ കത്തുകകളിലെ ഭാഷ ഭയമുളവാക്കുന്നതായിരുന്നെങ്കിലും കഴിവുകൾ തെളിയിക്കുന്നത് തന്നെ ആയിരുന്നു.

22 ജൂൺ 1909 ന് മദൻലാൽ ധിൻഗ്ര എന്ന ചെറുപ്പക്കാരനെ ക്രോസൻ വയ്ലിയെ കൊന്ന കുറ്റത്തിൽ കോടതി വധശിക്ഷ വിധിച്ചു. മദൻ ലാൽ ധിൻഗ്രയുടെ കീശയിലുണ്ടായിരുന്ന പ്രസ്ഥാവന പോലീസ് ഒളിപ്പിച്ചു. മദൻലാൽ ധിൻഗ്രയുടെ വധശിക്ഷയ്ക്ക് ഒരു ദിവസം മുൻപ് വീർസവർക്കർ അത് ദിനപത്രത്തിൽ പ്രസിദ്ധീകരിക്കാനുള്ള ഏർപ്പാട് ചെയ്തിരുന്നു (16 ആഗസ്ത് 1909). ഇതിന്റെ ശീർഷകം ''ചലഞ്ച്'' എന്നായിരുന്നു. അതുതന്നെയായിരുന്നോ പോലീസ് മദൻ ലാൽ ധിൻഗ്രയുടെ കീശയിൽ നിന്നും കണ്ടെടുത്ത കുറിപ്പ് എന്ന് പോലീസിനെക്കൊണ്ട് പറയിപ്പിക്കുകയായിരുന്നു ഇതിന്റെ ലക്ഷ്യം. മദൻലാൽ ധിൻഗ്രയെ 17 ആഗസ്ത് 1909 ന് ബ്രിസ്തോൾ ജയിലിൽ വച്ച് തൂക്കിക്കൊന്നു.

ഇൻഡ്യയിൽ അനന്ത് കാൻഹീരെ എന്ന 17 വയസ്സുകാരൻ നാസിക് കളക്ടറായ മി. ജാക്ക്സണെ 22 ഡിസംബർ 1910 ന് കൊലപ്പെടുത്തി. ഇതുമായി ബന്ധപ്പെട്ട് സവർക്കറെ 13.03.1910 ന് ലണ്ടനിൽ വച്ച് അറസ്റ്റ് ചെയ്യുകയും ഈ കേസിന്റെ വിചാരണ നേരിടുവാൻ ഇൻഡ്യയിലേയ്ക്ക് കൊണ്ടുവരികയും ചെയ്തു. വഴിമദ്ധ്യേ ഫ്രാൻസിലെ മാർസെയ്ല്ലെസിൽ വച്ച് സവർക്കർ കപ്പലിൽ നിന്നും ചാടി കരയിലേയ്ക്ക് രക്ഷപ്പെടുവാൻ ശ്രമിക്കുകയുണ്ടായി. എന്നാൽ ശ്രമം പരാജയപ്പെടുകയും പിടിക്കപ്പെട്ട് തിരികെ കപ്പലിൽ എത്തിക്കുകയും ചെയ്തു.

34 പ്രതികളോടൊപ്പം സവർക്കറിലും രാജ്യദ്രോഹക്കുറ്റം ചുമത്തി 24.12.1910 ന് ജീവപര്യന്തം തടവിന് ശിക്ഷിച്ചു. ജാക്ക്സൺ വധക്കേസും അദ്ദേഹത്തിൽ ചാർത്തി 30.01.1911 ന് മറ്റൊരു ജീവപര്യന്ത

വും കൂടി വിധിക്കുകയും രണ്ട് ജീവപര്യന്തവും ഒരുമിച്ച് അനുഭവിച്ചാൽ മതിയെന്ന് വിധി കൽപ്പിക്കുകയും ചെയ്തു.

സവർക്കറെ ആൻ്റമാൻ (കാലാപാനി) ജയിലിലേയ്ക്ക് കൊണ്ട് പോകുകയും 10 വർഷം തടവിലിടുകയും ചെയ്തു. മെയ് 1921 ന് അദ്ദേഹത്തെ പൂനെയിലെ യെരാവാഡ ജിയിലിൽ കൊണ്ട് വരികയും അവിടെ മൂന്ന് വർഷം തടവിൽ വയ്ക്കുകയും ചെയ്തു. 06.01.1924 ൽ അദ്ദേഹം രത്നാഗിരിയിലേയ്ക്ക് താമസം മാറ്റുകയും 1937 വരെ നിയമപരമായ നിയന്ത്രണങ്ങളിൽ കഴിഞ്ഞു പോരുകയും പിന്നീട് സ്വതന്ത്രനാക്കപ്പെടുകയും ചെയ്തു.

വീർ സവർക്കർ രത്നാഗിരിയിലെ വീട്ടുതടങ്കലിൽ നിന്നും സ്വതന്ത്രനായത് മുതൽ സവർക്കറിസവും ഗാന്ധിസവും ശക്തിപ്രാപിക്കുവാൻ തുടങ്ങി. അദ്ദേഹം തന്റെ ജീവിതലക്ഷ്യമായ സ്വാതന്ത്ര്യത്തോടൊപ്പം ദിവസം മുഴുവൻ ജനങ്ങളുടെ കാതുകൾക്ക് വിളമ്പിക്കൊടുക്കുന്ന അഹിംസ എന്ന അസന്തുലിതമായ ഗാന്ധിയൻ തത്വത്തെ പരസ്യമായി എതിർക്കുവാൻ തുടങ്ങി. അദ്ദേഹത്തിന്റെ സർഗ്ഗാത്മകമായ കാഴ്ച്ചപ്പടിലൂടെ ഹിന്ദുക്കളുടെ ഐക്യം ലക്ഷ്യം വെച്ച് അദ്ദേഹം ഹിന്ദുസംഘടന പ്രവർത്തനം തുടങ്ങി.

ഹിന്ദു മഹാസഭ രാഷ്ട്രീയത്തിലേയ്ക്ക് കാലെടുത്ത് വയ്ക്കുകയായിരുന്നു. 1937 ൽ അഹമ്മദാബാദിലെ കർണാവതിയിൽ നടന്ന ഹിന്ദു മഹാസഭയുടെ സമ്മേളനത്തിന് പ്രസിഡൻ്റായി വീസവർക്കർ തിരഞ്ഞെടുക്കപ്പെട്ടു.

വീർ സവർക്കറിന് മഹത്തായ ദീർഘവീക്ഷണം ഉണ്ടായിരുന്നു. അദ്ദേഹം ഇൻഡ്യൻ യുവാക്കളോട് ബ്രിട്ടീഷ് സൈന്യത്തിൽ ചേർന്ന് ആധൂനീക യുദ്ധമുറകളും ഉപകരണങ്ങൾ ഉപയോഗിക്കുന്ന വിധവും പഠിക്കാൻ ഉപദേശിച്ചു. ദൈവമായി കൊണ്ട് തന്ന അവസരം നഷ്ടമാക്കാതെ ഉപയോഗിക്കുവാൻ അദ്ദേഹം നിർദ്ദേശിച്ചു. അവ പഠിക്കപ്പെട്ട് കഴിഞ്ഞാൽ ബ്രിട്ടീഷുകാർക്കെതിരെ തന്നെ ഉപയോഗിക്കുവാൻ കഴിയും എന്ന് അദ്ദേഹം കണക്കുകൂട്ടി. എന്നാൽ കോൺഗ്രസ്സ് ഇതിനെ മനപ്പൂർവ്വവും ദോഷകരവുമായ രീതിയിൽ വളച്ചൊടിച്ച് അപഹസിച്ച് കൊണ്ട് യുദ്ധോപകരണ വ്യാപാരികളായ കോൺഗ്രസ്സുകാരും ചേർന്ന് ഗൂഢാലോചന നടത്തി ഹിന്ദു മഹാസഭ സ്വാതന്ത്ര്യത്തിന്

ഇവിടെ ഉദിക്കുന്ന ചോദ്യം ഇതാണ് 30 ജനുവരി 1948 ന് ഗാന്ധിജി മരണമടഞ്ഞു. എന്നാൽ ഗാന്ധിജിയെ കൊന്നതാര്?. എന്തായിരുന്നു ഗാന്ധിജിയുടെ ശരിയായ മരണകാരണം?. നാഥുറാം നിറയൊഴിച്ചില്ലെങ്കിലും ഗാന്ധി വധിക്കപ്പെടുമായിരുന്നോ?. ഇതിനു പിന്നിലെ ഗൂഢാലോചന എന്ത്?. ഇതിൽ പങ്ക് ആർക്കൊക്കെ? ഇതിനൊക്കെ ശരിയായ രീതിയിൽ ഉത്തരം കിട്ടേണ്ടതുണ്ട്.

ഗാന്ധിജിയെകൊല്ലാനായി നാഥുറാം നിറയൊഴിച്ച പിസ്തോൾ ബെരെറ്റ എം 1934 മോഡൽ 606824 എന്ന സീരിയൽ നമ്പറോട് കൂടിയതാണ്. ഈ പിസ്തോൾ ആട്ടോമാറ്റിക്ക് ആണ് എന്നാണ് നാഥുറാം ധരിച്ചിരുന്നത് എന്നാൽ ഇത് സെമി ആട്ടോമാറ്റിക്ക് പിസ്തോൾ ആണ് എന്നതാണ് യാഥാർത്ഥ്യം. താഴെക്കാണുന്ന ലിങ്കുകളിൽ നിന്നും ബെരെറ്റ പിസ്തോളിന്റെ വിവരങ്ങളും പ്രവർത്തനരീതിയും നിങ്ങൾക്ക് മനസ്സിലാകും.

https://youtu.be/h2yW1oLI4_g

https://en.m.wikipedia.org/wiki/Beretta_M1934

ഇറ്റാലിയൻ ബെരെറ്റ M1934 റോയൽ ഇറ്റാലിയൻ സൈന്യം രണ്ടാം ലോക മഹായുദ്ധകാലത്ത് ഉപയോഗിച്ചിട്ടുള്ളതാണ്. ഇതിനുള്ളത് 7+1 റൗണ്ട് ഡിറ്റാച്ചബിൾ ബോക്സ് മാഗസിൻ ആണ് (തിരകൾ നിറയ്ക്കുന്ന ബോക്സ് രൂപത്തിലുള്ള ഭാഗം). ഈ പിസ്തോൾ എങ്ങിനെ ഇൻഡ്യയിൽ എത്തി?. ആര് ഗോഡ്സെയ്ക്ക് ഇത് നൽകി?. സീരിയൽ നമ്പർ ഉണ്ടായിരുന്നിട്ടും യഥാർത്ഥ്യ ഉടമസ്ഥനെ കണ്ടെത്താൻ മെനക്കെടാഞ്ഞതിന് കാരണം?. കേസിന്റെ ഇത്തരം കാര്യങ്ങൾക്ക് നേരെ കണ്ണടച്ചത് ആർക്ക് വേണ്ടി?. ഗാന്ധിജിയുടെ മൃതശരീരം പോസ്റ്റ്മോർട്ടം നടത്തിയിട്ടില്ല. അങ്ങിനെയിരിക്കെ ശരിയായ മരണകാരണം എങ്ങിനെ മനസ്സിലാക്കും?. ഗോഡ്സെയുടെ വെടിയേറ്റ അദ്ദേഹം അബോധാവസ്ഥയിലായിരുന്നെങ്കിലും മരിച്ചിരുന്നില്ല എന്ന് മാത്രമല്ല ഇടയ്ക്ക് ബോധം വരികയും വെള്ളം വാങ്ങികുടിക്കുകയും ചെയ്തു എന്ന് ന്യൂയോർക്ക് ടൈംസ് പത്രം റിപ്പോർട്ട് ചെയ്തിരിക്കുന്നു. ഗോഡ്സെ കോടതിയിൽ മൊഴി നൽകിയത് രണ്ട് വെടിയെ ഉതിർത്തിട്ടുള്ളൂ എന്നാണ്. എന്നാൽ വാദിഭാഗം പറയുന്നത് മൂന്ന് ബുള്ളറ്റുകൾ അദ്ദേഹത്തിന്റെ ദേഹത്തുണ്ടായിരുന്നു എന്നതാണ്. സാക്ഷികൾ പറ

യുന്നത് 4 തവണ നിറയൊഴിച്ചു എന്നും. ടൈംസ് ഓഫ് ഇൻഡ്യ ബോംബെ എഡിഷൻ വ്യക്തമായി പറയുന്നു നാല് വെടിയുണ്ടകൾ, നാല് തവണ നിറയൊഴിച്ചു. ഇൻഡ്യൻ രാഷ്ട്രീയത്തിൽ സമാനതക ളില്ലാതെ 32 വർഷം പ്രവർത്തിച്ച സമുന്നതനായ നേതാവിന്റെ മരണ ത്തിൽ ഇത്രയധികം ആശയക്കുഴപ്പങ്ങൾ എങ്ങിനെ വന്നു?.

നിറയൊഴിച്ചതിൽ മാത്രമല്ല അപാകത. വെടിയേറ്റ ഗാന്ധി ഹേ!രാം എന്ന് മൂന്ന് തവണ പറഞ്ഞു എന്നതിലും അപാകത നിഴലിക്കുന്നു. സാക്ഷികൾ ഇത് സ്ഥിരീകരിക്കുന്നില്ല. വെടിവെച്ച ഗോഡ്സെയും ഇത് സമ്മതിക്കുന്നില്ല. ഗാന്ധിജിയുടെ അംഗരക്ഷകനായിരുന്ന വി. കല്യാണവും ഇത് അംഗീകരിക്കുന്നില്ല. ബാംഗ്ലൂരിൽ 8 ഫെബ്രുവരി 1999 ൽ ഫോറം ഓഫ് ലൗഡ് തിങ്കിങ്ങിൽ അത് അദ്ദേഹം പറയുക യുണ്ടായി.' ഞാൻ ആറ് ഇഞ്ച് വ്യത്യാസത്തിലാണ് രക്ഷപ്പെട്ടത്. അന്ന് അവിടെ നടന്നത് എന്താണെന്ന് എനിക്കറിയാം. നടക്കാത്ത ഒരു സംഭവത്തെ കുറിച്ച് പറഞ്ഞ് ലോകത്തെ മുഴുവൻ വിഡ്ഢികളാ ക്കിയിരിക്കുന്നു.' നെഹ്രുദ്ദിൻ കോൺഗ്രസ്സ് കമ്മറ്റിയാണ് ഈ ഹേരാം പ്രസ്ഥാവന ഗാന്ധിയുടെ വായിൽ തിരുകിയത്. ഇത് ഹിന്ദുക്കളുടെ വോട്ട് കോൺഗ്രസ്സിന് അനുകൂലമാക്കാനും ഹിന്ദു മഹാസഭ ഉൾപ്പടെ യുള്ള വരെ വർഗ്ഗീയവൽകരിച്ച് ഇല്ലാതാക്കാനും വേണ്ടിയായിരുന്നു.

റിപ്പോർട്ടുകൾ സൂചിപ്പിക്കുന്നത് ഗാന്ധി മരിച്ചത് ഒരു മണിക്കൂറിലോ ശേഷമോ ആണ്. എന്നാൽ കുറ്റപത്രത്തിൽ രേഖപ്പെടുത്തിയിരിക്കു ന്നത് 22 മിനിറ്റിന് ശേഷമാണ്. എങ്ങിനെ ആയാലും പോലീസ് എത്തി ശ്രീ.നന്ദലാൽ മെഹ്ത്തയുടെ മൊഴിയെടുത്ത ശേഷം FIR തയ്യാറാക്കി എന്ന് പറഞ്ഞിരിക്കുന്നതെങ്കിൽ പോലും 5:45 p.m ന് 302 IPC പ്രകാരം FIR തയ്യാറാകാൻ യാതൊരു സാദ്ധ്യതയുമില്ല. ഇവിടെ ഗാന്ധിജിയുടെ യഥാർത്ഥ്യ മരണസമയവും മരണകാരണവും എന്തെന്ന സംശയം വീണ്ടും അവശേഷിക്കുന്നു. വെടിയേറ്റ ഉടനെ രക്തം ഒഴുകിക്കൊണ്ടി രിക്കുന്ന ഗാന്ധിജിയെ ബിർലാ ഹൗസിലേയ്ക്ക് കൊണ്ട് പോയി എന്ന് പറയുന്നു. പത്രങ്ങൾ റിപ്പോർട്ട് ചെയ്യുകയും ചെയ്യുന്നു. എന്തു കൊണ്ട് അദ്ദേഹത്തെ അടുത്തുള്ള ആശുപത്രിയിൽ എത്തിച്ചില്ല?. സെന്റ്.സ്റ്റീഫൻ ഹോസ്പിറ്റൽ 7.9 കിലോമീറ്റൽ അടുത്തുണ്ടായിരു ന്നു. സഫ്ദർജങ്ങ് ഹോസ്പിറ്റലും, രാം മനോഹർ ലോഹിയ ഹോസ് പിറ്റലും 4 കിലോമീറ്റർ ചുറ്റളവിൽ ഉണ്ടായിരുന്നു. ബിർലയുടെ രാജ

കൊട്ടാരത്തിൽ താമസിച്ചിരുന്ന ഗാന്ധിയെ ആശുപത്രിയി കൊണ്ട് പോകാൻ ഒരു വാഹനവും ലഭ്യമായിരുന്നില്ല എന്ന് വിശ്വസിക്കുവാൻ പ്രയാസമുണ്ട്. ശ്രീ.നന്ദലാൽ മെഹ്ത്തയുടെ മൊഴിയിൽ പറയുന്നത് മൂന്ന്തവണ നിറയൊഴിച്ചു എന്നതാണ്. അത് വയറ്റിലും നെഞ്ചിലും തുളച്ച് കയറി എന്ന് അദ്ദേഹം പറയുന്നു. എന്നാൽ പിസ്തോളിൽ നാല് തിരകൾ കാണാതായിട്ടുണ്ട്. ഈ നാല് തിരകൾ എവിടെ പോയി. പോസ്റ്റ് മാർട്ടം നടത്താതെ ഈ തിരകൾ എങ്ങിനെയാണ് എടുത്തതും ബെരറ്റ എം.1934 സീരിയൽ 606824 ൽ നിന്നുള്ളതായി രുന്നു എന്ന് തിരിച്ചറിഞ്ഞതും?. സത്യത്തിൽ നാഥുറാം പറഞ്ഞ 2 തിര കളാണോ, വാദിഭാഗം ആരോപിച്ച 3 തിരകളാണോ, സാക്ഷികൾ പറ ഞ്ഞ 4 തിരകളാണോ ഗാന്ധിയുടെ ജീവൻ അപഹരിച്ചത്?. നാഥുറാം 2 വെടിയുതിർത്തിട്ടുള്ളൂ എങ്കിൽ പിന്നെ ആരാണ് ഗാന്ധിജിയെ കൊ ന്നത്?.

ഈ കേസിൽ ഒരു പുന:രന്വേഷണം ഉണ്ടാകരുത് എന്ന് കരുതി ക്കൂട്ടിക്കൊണ്ട് തന്നെ ഗാന്ധിവധക്കേസിന്റെ കേസ് ഫയലുകൾ നശി പ്പിക്കപ്പെടുകയും യഥാർത്ഥ്യ കുറ്റപത്രം കാണാതാക്കുകയും ചെയ്തി ട്ടുണ്ട്. ഇത്രയും വലിയൊരു നേതാവിന്റെ കൊലപാതക കേസിന്റെ ഫയലുകൾ നഷ്ടമായി എന്ന് പറയുന്നതിൽ തന്നെ ചില ദുരുദ്ധ്യേശ ങ്ങൾ നിഴലിക്കുന്നു.

ഇറ്റാലിയൻ പിസ്തോൾ, പോസ്റ്റ് മാർട്ടത്തിന്റെ അഭാവം, കുറ്റ പത്രം അപ്രത്യക്ഷമാകൽ, അടിയന്തിരമായി ആശുപത്രിയിൽ എത്തി ക്കാതിരിക്കൽ എല്ലാം കൂടിച്ചേർന്ന് വലിയൊരു ഗൂഢാലോചന നിഴലി ക്കുന്നുണ്ട്. ഇത് എല്ലാം കൂട്ടിച്ചേർത്ത് വായിക്കുകയാണെങ്കിൽ രാഷ്ട്രീ യവും മറ്റ് പല താൽപര്യങ്ങളും ലക്ഷ്യം വച്ച് നടത്തിയ ആസൂത്രിത മായ കൊലപാതകമാണ് ഇത് എന്നാണ് മനസ്സിലാക്കാൻ കഴിയുന്ന ത്. ഇതിന്റെ മുഴുവൻ ഗുണങ്ങളും കിട്ടിയിരിക്കുന്നത് നെഹ്രുവിനും കുടുംബത്തിനുമായതിനാൽ നെഹ്രുവിന്റെ പങ്ക് തള്ളിക്കളയാൻ ആ കില്ല. നേതാജി സുഭാഷ് ചന്ദ്രബോസിനെ ഒറ്റിക്കൊടുത്ത നെഹ്രു അദ്ദേഹത്തിന്റെ മരണത്തിൽ അനുശോചനം പ്രകടിപ്പിക്കുകയും ബോസ് മഹാനായ നേതാവായിരുന്നു എന്ന് കാട്ടി തനിക്ക് ഇതിൽ ഒരു ഇടപാടുമില്ല എന്ന് കാണിക്കും വിധത്തിൽ നാട്യമാടിയിരുന്നു.

അത് തന്നെയല്ലേ ഗാന്ധിവധത്തിന് ശേഷവും ഗാന്ധിയുടെ മരണം മുതലെടുത്ത് അദ്ദേഹം ചെയ്തത്.

പിറ്റേന്നത്തെ മിക്കവാറും ദിനപത്രങ്ങൾ ഗാന്ധിയെ കൊന്നത് ഒരു 'ഹിന്ദു'വാണെന്ന് എടുത്ത് പറയുന്നു. കാക്കി പാന്റ് ധരിച്ചിരുന്നു കൊലപാതകി എന്ന് വരെ എഴുതിയിരിക്കുന്നു ഇൻഡ്യൻ മാധ്യമങ്ങൾ. ആകെ ന്യൂയോർക്ക് ടൈംസ് മാത്രമാണ് കൊലപതകി ചാരനിറത്തിലുള്ള പാന്റ് ധരിച്ച ആളായിരുന്നു എന്ന് പറഞ്ഞിരിക്കുന്നത്. ഇൻഡ്യൻ മാധ്യമങ്ങളിലൂടെ ഹിന്ദു സംഘടനകളെ വർഗ്ഗീയവത്കരിക്കാൻ നടത്തിയ ശ്രമം മാത്രമാണ് കോൺഗ്രസ്സ് രാഷ്ട്രീയം പിന്നീട് കാഴച്ച വെച്ചിട്ടുള്ളത്. ഹിന്ദുമഹാസഭയെയും സവർക്കറിനെയും കരിവാരിത്തേയ്ക്കാൻ നടത്തിയ ശ്രമങ്ങളും 1951-52 ലെ തെരഞ്ഞെടുപ്പുകൾ ദേശീയവാദികൾ ദയനീയമായി തോൽക്കപ്പെട്ടതും ശ്രദ്ധേയമാണ്. ഹിന്ദുസംഘടനാ രാഷ്ട്രീയത്തെ എന്നെന്നേയ്ക്കുമായി തകർക്കുക എന്ന ഗൂഢലക്ഷ്യം മാത്രമായിരുന്നു ഇതിന് പിന്നിൽ എന്നത് കോൺഗ്രസ്സിന്റെ പിൽക്കാലത്തെ പ്രവർത്തനങ്ങളിലൂടെ മനസ്സിലാക്കാവുന്നതാണ്. ഗുണഭോക്താവായ കോൺഗ്രസ്സ് ഏതെങ്കിലും ഒരു ഹിന്ദു സംഘടന ശക്തി പ്രാപിച്ച് വരുന്നത് കണ്ടാൽ തീവ്രവാദികളെ ഉൾപ്പടെ കൂട്ടുപിടിച്ച് അവരെ ഇല്ലാതാക്കാൻ ശ്രമിക്കുന്നു എന്നുള്ളത് മറ്റൊരു സത്യമാണ്. അതുതന്നെയാണ് ഇടതുകക്ഷികളും ഇൻഡ്യയിൽ ചെയ്തു കൊണ്ടിരിക്കുന്നത്.

ഗോഡ്സെ വധശ്രമത്തിന് ശേഷം അവിടെ നിന്നും രക്ഷപ്പെടാൻ ശ്രമം നടത്തിയിട്ടില്ലന്ന് സാക്ഷികളും അദ്ദേഹത്തിന്റെ മൊഴിയും കുറ്റപത്രവും പല ദിനപത്രങ്ങളും റിപ്പോർട്ട് ചെയ്തതാണ്. എന്നാൽ ഗോഡ്സെയെ പിടികൂടിയത് ടോം റെയ്നർ എന്ന അമേരിക്കൻ കൺസുലേറ്റ് ഉദ്യോഗസ്തനാണെന്ന് പത്രങ്ങൾ റിപ്പോർട്ട് ചെയ്തിരുന്നു. അമേരിക്കൻ എംബസ്സിയുമായി ബന്ധപ്പെട്ട ഈ ഉദ്യോഗസ്തൻ ഇൻഡ്യയിൽ വന്നയുടനെ അവിടെ എന്തുചെയ്യുകയായിരുന്നു?. ജിജ്ഞാസയാൽ ഗാന്ധി പ്രസംഗം കേൾക്കാൻ വന്നതെന്ന് ന്യായികരിക്കാൻ ശ്രമിച്ചാലും ഒരു അമേരിക്കൻ നയതന്ത്ര ഉദ്യോഗസ്ഥന്റെ സാന്നിദ്ധ്യം അവിടെ സംശയാസ്പദമാണ്. എന്നാൽ ഇദ്ദേഹത്തെ ഒഴിവാക്കി ദേവ് രാജ് സിംഗിന് ഗോഡ്സെയെ പിടികൂടിയതിന് കീർത്തി ചക്ര നൽകി

യിരുന്നു. സത്യത്തിൽ ഹെർബെർറ്റ് ടോം റെയ്നറിൽ നിന്നും ജന ശ്രദ്ധ തിരിച്ചു വിടാനായിരുന്നോ പുരസ്കാര നാടകം?.

നന്ദലാൽ മെഹ്തയുടെ മൊഴിയിൽ പറഞ്ഞിരിക്കുന്നത് പോയിന്റ് ബ്ലാൻക് റേഞ്ചിൽ നിന്നും ഗോഡ്സെ ഗാന്ധിജിയെ നിറയൊഴിച്ചു എന്നാണ്. കുറ്റപത്രം സമർപ്പിക്കപ്പെട്ടിരിക്കുന്നത് ഇതിന്റെ അടിസ്ഥാ നത്തിലാണ്. അദ്ദേഹം പറയുന്നു നെഞ്ചിലും വയറ്റിലും വെടിവെയ് ച്ചു എന്നും. മൂന്ന് തവണ നിറയൊഴിച്ചു എന്നും. വിക്കീപിഡിയയും പറയുന്നു മൂന്ന് തവണ നിറയൊഴിച്ചു എന്നുള്ളത്. എന്നാൽ പല പത്രങ്ങളും റിപ്പോർട്ട് ചെയ്തിരിക്കുന്നത് 3-4 അടി അകലത്തിൽ നിന്നാണ് നിറയൊഴിച്ചത് എന്നാണ്. എന്നാൽ എല്ലാവരും സമ്മതിക്കു ന്നത് നെഞ്ചിൽ നിറയൊഴിച്ചിട്ടുണ്ട് എന്ന കാര്യം ശരിയാണന്നാണ്. മഹാനായ നേതാവിന്റെ മരണകാര്യത്തിൽ പോലും എത്ര തവണ നിറയൊഴിച്ചു എന്നതും തിരകൾ എവിടെയെല്ലാം തറച്ചു എന്നതിലും വ്യക്തതയില്ല. അദ്ദേഹം ഉടനടി മരിച്ചിട്ടില്ല എന്നിരിക്കയാലും. ഗാന്ധി ജിയുടെ അവസാന ചിത്രം നമുക്ക് പരിശോധിക്കാം. അതിൽ ആകെ വെടിയേറ്റതായി കാണപ്പെടുന്നത് വയറ്റിൽ മാത്രമാണ്. ബെരറ്റ എം1934 തിരകൾ 0.380 കാർട്രിഡ്ജുകളാണ് സൂചികളല്ല. അതിനാൽ വെടിയേറ്റ ദ്വാരം കാണേണ്ടത് തന്നെയാണ്. എന്തുതന്നെയായാലും നെഞ്ച് വളരെ വ്യക്തവും വെടിയേറ്റിട്ടില്ല എന്ന് ചിത്രം സ്പഷ്ടമാക്കു ന്നുമുണ്ട്. അദ്ദേഹത്തിന്റെ നെഞ്ചിൽ വെടിയേറ്റതിന്റെ ദ്വാരമോ വെച്ചുകെട്ടലുകളോ കാണുന്നുമില്ല. എങ്കിൽ പിന്നെ ഗാന്ധിയെ കൊ ന്നത് എന്താണ്?.



ഗാന്ധിജി ബിർലാ ഹൗസിൽ നിന്നും ഇറ ങ്ങുന്നതിന് മുൻപ് ഡെപ്യൂട്ടി പ്രൈം മിനിസ്റ്ററായ സർദാർ വല്ലാഭായി പട്ടേലുമായി ബിർലാ ഹൗസി ൽ വച്ച് സംസാരിച്ചിരുന്നു. സർദാൽ പട്ടേൽ ഗാ ന്ധിജിയോടോപ്പം പ്രാർത്ഥനാ മൈതാനിയിൽ വന്ന് സംസാരിക്കാൻ ഉദ്ദ്യേശിച്ചിരുന്നു. എന്നാൽ മൈതാനിയിലേയ്ക്കുള്ള കവാടത്തിനടുത്ത് വച്ച് അദ്ദേഹത്തെ ആ രോ തിരികെ വിളിക്കുകയും അദ്ദേഹം മടങ്ങിപ്പോകുകയും ഗാന്ധിജി പരിവാരങ്ങളുമായി മൈതാനിയിലേയ്ക്ക് വരികയും ചെയ്തു. ഗാന്ധി ജിയെ നിറയൊഴിക്കുമ്പോഴും അദ്ദേഹം മരിക്കുമ്പോഴും സർദാർ

പട്ടേൽ ബിർലാ ഹൗസിലുണ്ടായിരുന്നു. എന്നാൽ ഗാന്ധിജിയുടെ മരണശേഷം പിന്നെ സർദാർ പട്ടേലിനെ പറ്റിയുള്ള വാർത്തകൾ ഒന്നും എങ്ങും കണ്ടില്ല. എന്നുമാത്രമല്ല ഗാന്ധിവധക്കേസുമായി ബന്ധപ്പെട്ട് സർദാർ പട്ടേൽ എന്ന പേര് ആരും ഉച്ചരിച്ചും കണ്ടില്ല.

വെടിയേറ്റ് ബോധക്ഷയം വന്ന ഗാന്ധിയെ ആശുപത്രിയിലെത്തിക്കുന്നതിന് പകരം ബിർലാ ഹൗസിലേയ്ക്കാണ് കൊണ്ടുപോയത് എന്ന് സ്ഥിരീകരിക്കപ്പെട്ടതാണ്. ഗാന്ധിവധത്തിന് ശേഷമുള്ള എല്ലാ ചിത്രങ്ങളിലും അദ്ദേഹത്തിന്റെ കഴുത്ത് തുണിയാൽ മറച്ചിരിക്കുന്നത് കാണാം. അങ്ങിനെ ഇല്ലാത്ത ഒരു ചിത്രങ്ങളും ലഭ്യമല്ലതാനും. അത് ഒരു ആചാരമേ അല്ല. പിന്നെ എന്തിനാണ് ഇത്രയും ശ്രദ്ധചെലുത്തി ഈ തുണിയാൽ കഴുത്ത് മറച്ചിരിക്കുന്നത്?. മറ്റാരും കാണേണ്ടാത്ത തരത്തിൽ ഒളിപ്പിക്കാൻ എന്തെങ്കിലും ഉണ്ടായിരുന്നോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു.

ഗാന്ധിജിക്ക് വെറ്റിയേറ്റത് ഇറ്റാലിയൻ സൈന്യം രണ്ടാം ലോകമഹായുദ്ധകാലത്ത് ഉപയോഗിച്ചിരുന്ന ബെരാറ്റ പിസ്തോളിൽ നിന്നാണ്. ഇവിടെ ഉദിക്കുന്ന അടുത്ത സംശയം ബെരാറ്റ പിസ്തോൾ എങ്ങിനെ ഇൻഡ്യയിൽ എത്തി. വത്തിക്കാനും കത്തോലിക്കാ ചർച്ചും ക്രിസ്തുവത്കരണത്തിന്റെ ഭാഗമായി ലോകം മുഴുവൻ നടത്തിയ ക്രൂരതകൾ നമുക്ക് അറിവുള്ളതാണ്. ഈ അടവ് നയത്തിന് വ്യത്യാസം വന്നിട്ട് അധികം നൂറ്റാണ്ടുകൾ ആയിട്ടില്ല. ഇൻഡ്യയെ ക്രിസ്ത്യൻ ഭരണത്തിൻ കീഴിലാക്കുക എന്ന സഭയുടെ ശ്രമങ്ങൾക്ക് വളരെ പഴക്കം ഉണ്ട്. ബ്രിട്ടന്റെ സഹായത്തോടെ അവർ പലപദ്ധതികളും രൂപികരിക്കുകയും അത് നടപ്പിലാക്കാൻ വിവേകശാലികളായ അനവധിപ്പേരെ ഉപയോഗിച്ച് സംസ്കൃത ഗ്രന്ഥങ്ങൾ അടക്കം വിവർത്തനം ചെയ്ത് വികലപ്പെടുത്തുകയും ആര്യൻ അധിനിവേശ സിദ്ധാന്തം എന്ന കുതന്ത്രം ഉപയോഗിച്ച് അവരുടെ മതഗ്രന്ഥങ്ങൾക്ക് ഭാരതീയ ഗ്രന്ഥങ്ങളെക്കാൾ പഴക്കമുണ്ടെന്ന് വരുത്തി തീർക്കാൻ ശ്രമിക്കുകയും ചെയ്തു എന്ന് നമുക്ക് അറിയാവുന്നതാണ്. പിൽക്കാലത്ത് ഈ ആര്യൻ അധിനിവേശ സിദ്ധാന്തം അപ്പാടെ തെറ്റാണ് എന്ന് തെളിയിക്കപ്പെട്ടു. എന്നാൽ ഇക്കാലയളവിൽ അനവധി മിഷണറിമാരെ എത്തിച്ച് മതപരിവർത്തനങ്ങൾക്കായി പരിശ്രമിച്ചെങ്കിലും മുസ്ലീം ആധിപത്യത്തിലായിരുന്ന ഇൻഡ്യയിൽ അത് ചെലവായില്ല. അതിനാൽ ബ്രിട്ടൻ വത്തി

ക്കാന്റെ ആവശ്യ പ്രകാരം മുസ്ലീം ഭരണത്തെ പാടെ പറിച്ചെറിഞ്ഞു. എന്നാൽ മതപരിവർത്തനങ്ങൾക്കുള്ള ശ്രമങ്ങൾ ഹിന്ദുക്കൾക്കിടയിലും വിലപ്പോയില്ല. കാരണം, വിദേശികളായ ക്രിസ്ത്യൻ മിഷ്ണറിമാരെ അധകൃതവിഭാഗമായും മാംസം ഭക്ഷിക്കുന്നവരുമായാണ് ഹിന്ദുക്കൾ കണ്ടിരുന്നത്. അതിനാൽ അവരുടെ പ്രഭാഷണങ്ങൾക്ക് ചെവികൊടുക്കാൻ ഹിന്ദുക്കളെയും കിട്ടിയില്ല. എന്നാൽ ബ്രിട്ടിഷ് രഹസ്യ എജന്റായി 1887ൽ കാപ്പിറ്റൽ ഓഫ് എംബൈറിന്റെ കീഴിൽ പരിശീലനം നേടുകയും ബ്രിട്ടനെ സേവിക്കുകയും ചെയ്ത വ്യക്തി ആയിരുന്നു ഗാന്ധിജി. ഇൻഡ്യൻ സമൂഹത്തിൽ വർഗ്ഗീയത വളർത്തുവാനും ഭിന്നിപ്പിക്കാനും ഗാന്ധിജിയെ ഉപയോഗിച്ച് അവർക്ക് സാധിച്ചിരുന്നു എന്നത് വ്യക്തമാണ്. ഇക്കാലമത്രയും ഗാന്ധിജി പല ഇംഗ്ലീഷുകാരുടെയും അഥിതിയും സുഹൃത്തുമായിരുന്നു എന്നത് ചൂണ്ടിക്കാട്ടേണ്ടതുണ്ട്. ബ്രിട്ടന്റെ ആധിപത്യത്തിൽ 59 രാജ്യങ്ങൾ ഉണ്ടായിരുന്നു. അതിലൊന്ന് മാത്രമാണ് ഇൻഡ്യ. കച്ചവടത്തിനും വ്യവസായത്തിനും വേണ്ടിയാണ് അവർ ഇവിടെ വന്നത് എന്ന് പറയുന്നത് വങ്കത്തരമായിരിക്കും. കാരണം ഈ 59 രാജ്യങ്ങളിൽ പലതിനും അത്തരത്തിൽ ഒരു സാദ്ധ്യതയും ഇല്ല. അവർ അവിടെ ആധിപത്യം സ്ഥാപിച്ച കാരണം എന്തോ അതുതന്നെ ആയിരുന്നു ഇൻഡ്യയും കീഴടക്കാൻ അവർക്ക് പ്രചോദനമായത്. ഇവിടെ ചൂണ്ടിക്കാട്ടേണ്ട മറ്റൊന്ന് കൂടിയുണ്ട് ഹാൻ വംശകാലത്ത് സിൽക്ക് റൂട്ട് വികസിക്കുന്നതിനും സഹസ്രാബ്ദങ്ങൾക്ക് മുൻപ് മുതൽ ഇൻഡ്യയുമായി വാണിജ്യബന്ധം കിഴക്ക്-പടിഞ്ഞാറൻ രാജ്യങ്ങൾ പുലർത്തിയിരുന്നു എന്നത് ചരിത്രം ഗഹനമായി പഠിച്ചാൽ മനസ്സിലാക്കാവുന്നതേ ഉള്ളൂ.

ഭിന്നിപ്പിക്കുക ഭരിക്കുക എന്ന കാര്യം സാധിക്കുകയും മുസ്ലീം ഭരണത്തെ തകിടം മറിച്ച് ഇൻഡ്യ ബ്രിട്ടന്റെ കീഴിൽ കൊണ്ട് വരികയും ചെയ്തപ്പോൾ തന്നെ ഗാന്ധിജിയുടെ ആവശ്യം വത്തിക്കാനെ സംബന്ധിച്ചിടത്തോളം കഴിഞ്ഞിരുന്നു. ഇത്രയും ജനസമ്മതിയുള്ള നേതാവ് ഇനിയും തുടർന്നാൽ വീണ്ടും ഇസ്ലാമീക ഭരണകൂടം തന്നെ ശക്തിപ്രാപിക്കും എന്ന നിലയിലേയ്ക്ക് ഗാന്ധിജിയുടെ മുസ്ലീം പ്രീണന പ്രവർത്തനങ്ങളിലൂടെ ആഗതമാകുവാൻ പോകുന്ന അവസ്ഥ അവർ മുൻകൂട്ടി കണ്ടിരുന്നു. ഗാന്ധിജിയെ അവസാനിപ്പിക്കുന്നതിൽ അവരുടെ പങ്കും സംശയത്തിന്റെ നിഴലിൽ നിന്നും തള്ളിക്കള

യാനാകില്ല. കാരണം സ്ത്രീവിഷയത്തിൽ താല്പര്യവാനായിരുന്ന നെഹ്രുവിനെ കന്യാസ്ത്രീയെ ഉപയോഗിച്ച് സ്വാധീനിക്കുകയും അവൾ ഗർഭവതി ആയപ്പോൾ അവളെ ഇൻഡ്യയ്ക്ക് പുറത്തയച്ച് അതിന്റെ പേരിൽ ഭീഷിണിപ്പെടുത്തി സഭ കത്തോലിക്കാ പ്രവർത്തനങ്ങൾ ഇൻഡ്യയിൽ വളർത്താൻ ശ്രമിച്ചു. എന്നാൽ സിഫിലിസ് ബാധിച്ച് നെഹ്രു മരിച്ചതോടെ ആ വഴി അടഞ്ഞു. അപ്പോൾ വത്തിക്കാൻ മദർതെരേസ എന്നപേരിൽ ഒരു സ്ത്രീയെ ഉപയോഗിച്ച് ക്രിസ്ത്യൻ വത്കരണം വ്യാപിപ്പിച്ചു. ദേശീയ ദുരന്തങ്ങളിലും പട്ടിണി മരണങ്ങൾ നിറഞ്ഞ പ്രദേശത്തും എന്തിന് മീതൈൽ ഐസോ സയനേഡ് ദുരന്തം ഉണ്ടായപ്പോൾ പോലും തിരുഞ്ഞു നോക്കാതെ സഭയുടെ മിഷണറി പ്രവർത്തനത്തിന്റെ ഭാഗമായി മതപരിവർത്തനത്തിന്റെ മാർഗ്ഗത്തിൽ മാത്രം ചികത്സയും സഹായവും വാഗ്ദാനം ചെയ്ത് അവർ ജീവിച്ചു. അവരുടെ മരണശേഷം ആ പേരുകൂടി ഉപയോഗിച്ച് പ്രവർത്തനങ്ങൾ ഇൻഡ്യൻ മണ്ണിൽ വേരൂന്നിക്കാൻ വത്തിക്കാൻ അവർക്ക് വിശുദ്ധ പദവി നൽകി വാഴ്ത്തപ്പെട്ടവളാക്കി. ഇതിനോടൊപ്പം ഇൻഡ്യൻ സംസ്കാരത്തെക്കാൾ മഹനീയവും ആധുനീകവും പാശ്ചാത്യ സംസ്കാരമാണെന്ന് വരുത്തി തീർത്ത് ജനങ്ങളെ അത് അനുകരിപ്പിക്കുന്നത് ക്രിസ്ത്യനികളെയും ഭരണകൂടങ്ങളെയും മാധ്യമങ്ങളെയും സ്വാധിനിച്ച് അവർ പ്രോത്സാഹിപ്പിച്ചു.

തികഞ്ഞ ഇസ്ലാമീക വനിതയായിരുന്നു ഇന്ദിരാഗാന്ധി (മൈമൂനാ ബീഗം) താൻ ഒരിക്കലും ഒരു ഹിന്ദുവിനെ വിവാഹം കഴിക്കില്ല എന്നും ഹിന്ദുക്കളെ എനിക്ക് വെറുപ്പാണെന്നും അവർ നെഹ്രുവിന്റെ സെക്രട്ടറിയും അവരുടെ കാമുകനുമായ എം.ഒ മത്തായിയോട് പറഞ്ഞിരുന്നതായി അദ്ദേഹം തന്നെ എഴുതിയ 'റെമിനിസൻസ് ഓഫ് നെഹ്രു ഏജ്' എന്ന പുസ്തകത്തിൽ പറയുന്നു. ഇന്ദിരാഗാന്ധിയുടെയും ഫിറോസ് ഗാന്ധി (ഖാൻ) യുടെയും പുത്രനായ രാജീവ് ഗാന്ധിയും ഇസ്ലാം ആയിരുന്നു. അദ്ദേഹത്തിന്റെ സുന്നത്ത് രഹസ്യമായി നടത്തപ്പെട്ടു. കാംബ്രിഡ്ജിൽ പഠിക്കുന്ന കാലത്ത് ലൈഗീകത നിറഞ്ഞ മാഗസീനുകളുടെയും സ്ത്രീകളുടെയും പിന്നാലെ പോയ അദ്ദേഹം ഒരു പരീക്ഷ പോലും ജയിച്ചില്ലന്ന് മാത്രമല്ല ഹോസ്റ്റലിൽ നിന്നും പുറത്താക്കപ്പെടുകയും ചെയ്തു. അധികാരവും പാവപ്പെട്ട ഇൻഡ്യക്കാരുടെ നികുതി പണവും ഉപയോഗിച്ച് ഇംഗ്ലണ്ടിലെ ഇൻ

ഡ്യൻ ഹൈക്കമീഷണറുടെ വസതിയിൽ താമസം ആരംഭിച്ച അദ്ദേഹത്തെ വലവീശാനായി വത്തിക്കാൻ സോണിയ മൈനോ എന്ന പാവപ്പെട്ട സ്ത്രീയെ അദ്ദേഹം പോകുന്ന മദ്യശാലയിലെ ജോലിക്കാരിയാക്കി വെച്ചു. അവളുടെ കൂടെ ഒരു രാത്രി തങ്ങിയപ്പോഴേക്കും അദ്ദേഹത്തെ അവൾ വലയിലാക്കുകയും വിവാഹം കഴിപ്പിച്ച് ക്രിസ്ത്യൻ മതത്തിലേയ്ക്ക് പരിവർത്തനം ചെയ്യിക്കുകയും ചെയ്തു. എന്നാൽ ഇതിന് എതിര് നിന്ന ഇന്ദിരാഗാന്ധിയെ ഇല്ലാതാക്കാൻ വത്തിക്കാന്റെ സഹായം അവൾ അദ്യർത്ഥിക്കുകയും ചെയ്തു. ഇന്ദിരയുടെ ഭർത്താവിനെയും അവൾ മതപരിവർത്തനം ചെയ്യിക്കുകയും ഇൻഡ്യയിൽ സന്നദ്ധ സംഘടനകളുടെ പേരിൽ ദശലക്ഷക്കണക്കിന് രൂപ മതപരിവർത്തനിത്തിനായി ഇറക്കുമതിചെയ്യുന്നതിന് ദല്ലാളായി പ്രവർത്തിക്കുകയും ചെയ്തു. അതിനാൽ വത്തിക്കാനെ സംശയിക്കാതെ തരമില്ല.

ഇത്തരത്തിൽ ഉള്ള സാഹചര്യങ്ങളുടെ അടിസ്ഥാനത്തിൽ ഗാന്ധിവധത്തിൽ ഉള്ള ഘടകങ്ങൾ;

1. ഇറ്റാലിയൻ പിസ്തോൾ

2. പോസ്റ്റ് മോർട്ടത്തിന്റെ അഭാവം

3. കുറ്റപത്രം കാണാതാകൽ

4. ആശുപത്രിയിൽ എത്തിക്കാതിരിക്കൽ

5. 302 വകുപ്പ് പ്രകാരമുള്ള കുറ്റപത്രം മരണസമയത്തോ മുൻപോ തയ്യാറക്കപ്പെട്ടത്.

6. മരണ സമയത്തിന്റെയും കാരണത്തിന്റെയും നിശ്ചയമില്ലായ്മ.

7. സീരിയൽ നമ്പറിരുന്നിട്ടും പിസ്തോളിന്റെ ഉടമയെ കണ്ടെത്താതിരുന്നത്.

8. അമേരിക്കൻ നയതന്ത്രജ്ഞന്റെ സംശയാസ്പദമായ സാന്നിദ്ധ്യം.

9. ഹിന്ദു മഹാസഭയുടെയും ഹിന്ദുനേതാക്കളുടെയും തലയിൽ കുറ്റം ചാർത്താൻ ശ്രമിച്ചതും അപ്മാനപ്പെടുത്തി ഹിന്ദുരാഷ്ട്രീയം ഇല്ലാതാക്കാൻ ശ്രമിച്ചതും, ഹിന്ദു സഹാനുഭൂതി ഉണ്ടാക്കാൻ ഹേരാം കഥ കെട്ടിച്ചമച്ചതും.

10. കഴുത്തിൽ സംശയാസ്പദമായ രീതിയിൽ തുണി കൊണ്ട് മറച്ചിരിക്കുന്നത്.

ഗാന്ധിയുടെ മരണം ഗോഡ്സെയുടെ വെടിയേറ്റ് തന്നെയോ എന്നത് സംശയാസ്പദമാണ്. നമുക്ക് അനവധി ചോദ്യങ്ങൾക്ക് ഉത്തരം കിട്ടേണ്ടതുണ്ട്.

1. ഗാന്ധിജിയെ ആരു കൊന്നു?.

2. വെടിയേറ്റ് ബോധരഹിതനായ അദ്ദേഹത്തെ ആരെല്ലാം ചേർന്നാണ് മുറിയിലേയ്ക്ക് കൊണ്ട് പോയത്?.

3. ഗാന്ധിജിയുടെ കൂടെ പ്രാർത്ഥനാ മൈതാനിയിലേയ്ക്ക് വന്ന സർദാർ പട്ടേലിനെ ആരാണ് തടഞ്ഞത്?.

4. മരണ സമയം വരെ ഗാന്ധിജിയുടെ കൂടെ ആ മുറിയിൽ ആരെല്ലാം ഉണ്ടായിരുന്നു?.

5. എന്തുകൊണ്ട് ഗാന്ധിജിയെ ആശുപത്രിയിൽ കൊണ്ട് പോയില്ല?.

6. സ്വാഭാവീകമല്ലാത്ത മരണം നിശ്ചയമായും പോസ്റ്റ്മോർട്ടം ചെയ്യണമെന്നിരിക്കെ പോസ്റ്റ് മോർട്ടം ചെയ്യേണ്ടാ എന്ന് പറയുവാൻ ഗാന്ധിജിയുടെ കുടുംബത്തെ നിർബന്ധിച്ചത് ആര്?.

7. എത്ര തവണ അന്ന് നിറയൊഴിച്ചിരുന്നു?.

8. ആരാണ് ഗാന്ധിജിക്ക് വെടിയേറ്റ കാര്യം നെഹ്രുവിനെ അറിയിച്ചത്? എങ്ങിനെ?.

9. എന്തുകൊണ്ട് ഗാന്ധിവധക്കേസിൽ ഈ ചോദ്യങ്ങൾ ഉന്നയിക്കപ്പെട്ടില്ല?.

10. ഈ വസ്തുതകൾ എല്ലാം അവ്യക്തമായിരിക്കെ വ്യക്തതയില്ലാത്ത കാര്യങ്ങൾ സത്യമാണെന്ന് ഇൻഡ്യൻ ജനതയെയും കുട്ടികളെയും എന്തിന് പഠിപ്പിച്ചു? പഠിപ്പിച്ചു കൊണ്ടിരിക്കുന്നു?.

ഇതിന്റെ പിന്നിൽ ആരൊക്കെ ആയിരുന്നാലും സത്യം എന്നെങ്കിലും പുറത്ത് വരും എന്ന് നമുക്ക് പ്രത്യാശിക്കാം.

# ജസ്റ്റിസ് ജി.ഡി.ഖോസ്‌ലെയുടെ ഓർമ്മക്കുറിപ്പിൽ നിന്നും

30 ജനുവരി 1948 ന് ബിർലാ ഹൗസിസിന്റെ പുറത്തുള്ള പ്രാർത്ഥനാ യോഗമൈതാനിയിലേക്ക് പോകവേ 5:00 p.m ന് നാഥുറാം ഗോഡ്സെ മഹാത്മാഗാന്ധിയെ നിറയൊഴിച്ചു. മുറിവേറ്റ ഗാന്ധിജി ഏതാനും മിനിറ്റുകൾക്കുള്ളിൽ ബോധരഹിതനായി തളർന്ന് വീണു. ഗോഡ്സെ സ്വമേധയ പോലീസിന് കീഴടങ്ങുകയും പോലീസ് ഗോഡ്സെയെ കസ്റ്റഡിയിൽ എടുക്കുകയും ചെയ്തു. അദ്ദേഹത്തെ കുറച്ച് ദിവസം തുഗ്ലക്ക് പോലീസ് സ്റ്റേഷനിൽ തടവിൽ വച്ചു.

അന്വേഷണ സമയത്ത് ഗോഡ്സെ മാത്രമല്ല ഈ കൊലപാതകത്തിൽ ഉൾപ്പെട്ടിട്ടുള്ളത് എന്ന് നിരീക്ഷിക്കപ്പെട്ടു. കൊലപാതകത്തിന് പിന്നിൽ ആഴത്തിലുള്ള ഗൂഢാലോചന നടന്നിട്ടുണ്ടായിരുന്നു. അഞ്ച് മാസത്തിനു ശേഷം വിചാരണയ്ക്കുള്ള കുറ്റപത്രം തയ്യാറായി.

വിചാരണ 22 ജൂൺ 1948ന് ചരിത്രപ്രസിദ്ധമായ റെഡ്ഫോർട്ടിൽ ജസ്റ്റിസ് ആത്മചരണിന് മുന്നാകെ ആരംഭിച്ചു. ജസ്റ്റിസ് ആത്മചരൺ ഇൻഡ്യൻ സിവിൽ സർവീസിലെ മുതിർന്ന ജുഡീഷ്യൽ ബ്രാഞ്ച് അംഗം ആയിരുന്നു. കോടതി പൊതുജനങ്ങൾക്കായി തുറക്കപ്പെട്ടു.

കൊലപാതകത്തിനും കൊലപാതകത്തിനുള്ള ഗൂഢാലോചനയ്ക്കും ആയുധ-സ്ഫോടകവസ്തു നിയമപ്രകാരം അറസ്റ്റിലായവരുടെ പേരുകൾ താഴെ പറയുന്നു.

1. നാഥുറാം ഗോഡ്സെ,37, എഡിറ്റർ, ഹിന്ദുരാഷ്ട്ര, പൂനെ.

2. ഗോപാൽ ഗോഡ്സെ,27, സ്റ്റോർ കീപ്പർ, ആയുധ ഡിപ്പോ, പൂനെ.

3. നാരായൺ ആപ്തെ,34, മാനേജിംഗ് ഡയറക്ടർ, ഹിന്ദുരാഷ്ട്ര പ്രകാശൻ ലിമിറ്റഡ്, പൂനെ.

4. വിഷ്ണു കർക്കറെ,37, റെസ്റ്റോറന്റ് പ്രൊപ്രൈറ്റർ, അഹമ്മദ് നഗർ.

5. മദൻലാൽ പഹ്വ,20, അഭയാർത്ഥി ക്യാമ്പ്, അഹമ്മദ് നഗർ.

6. ശങ്കർ കിസ്തയ്യ,27, വീട്ടുജോലിക്കാരൻ, പൂനെ.

7. ദത്താത്രേയ പർചൂരെ,49, മെഡിക്കൽ പ്രാക്ടീഷണർ, ഗ്വാളിയോർ.

8. വിനായക് സവർക്കർ,65, വക്കീൽ, ലാൻഡ്‌ലോർഡ് ആൻഡ് പ്രോപ്പർട്ടി ഓണർ, ബോംബെ.

അഡ്വക്കറ്റ് ജനറൽ സി.കെ ദഫ്ത്താരി വാദിഭാഗം കേസ് 24 ജൂൺ 1948ന് ആരംഭിക്കുകയും സാക്ഷികളെ ചോദ്യം ചെയ്യുകയും ചെയ്തു.

ദിഗംബർ ബാഡ്ഗെ ഈ കേസിൽ മാപ്പ് സാക്ഷിയായി. അദ്ദേഹത്തിൽ മഹാത്മ കൊലപാതകക്കേസിന്റെ ഗൂഢാലോചന പങ്കാളിത്വം ആരോപിക്കപ്പെട്ടിരുന്നു. മാപ്പ് നൽകാം എന്ന കരാറിൽ അദ്ദേഹം കുറ്റം ഏറ്റുപറഞ്ഞു.

06 ആഗസ്ത് 1948 ന് സാക്ഷിവിസ്താരം അവസാനിച്ചു. 10 ഫെബ്രുവരി 1948ന് വിചാരണക്കോടതി വിധി പ്രസ്ഥാവിച്ചു. സവർക്കർ കുറ്റവിമുക്തനായി. നാഥുറാമും ആപ്തെയും വധശിക്ഷയ്ക്ക് അർഹരായി. മറ്റുള്ള അഞ്ച് പ്രതികളെ ജീവപര്യന്തം തടവ് ശിക്ഷയ്ക്ക് വിധിച്ചു.

വിധി പ്രസ്ഥാവിച്ച് നാല് നാളുകൾ കഴിഞ്ഞപ്പോൾ ഈ കൃത്യത്തിൽ യാതൊരു ഗൂഢാലോചനയും നടന്നില്ലെന്നും ഈ കൊലപാതകത്തിന്റെ ഉത്തരവാദിത്വം തനിക്ക് മാത്രമാണ് എന്നും കാട്ടി നാഥുറാം ഹൈക്കോടതിയിൽ ഹർജി സമർപ്പിച്ചു. മറ്റ് പ്രതികളുടെയും ഹർജികൾ ഹൈക്കോടതിയിൽ സമർപ്പിക്കപ്പെട്ടു.

ഈ കേസിന്റെ പ്രാധാന്യം പരിഗണിച്ച് ചീഫ് ജസ്റ്റിസ് മൂന്ന് ജഡിജിമാർ അടങ്ങുന്ന ഡിവിഷൻ ബെഞ്ചിന് ഹർജിക്കുമേൽ വാദം കേൾക്കുവാൻ ചുമതലപ്പെടുത്തി. ജസ്റ്റിസ് ഭണ്ഡാരി, ജസ്റ്റിസ് അഛ്രുരാം, ജസ്റ്റിസ് ജി.ഡി ഖോസ്‌ലെ എന്നിവരായിരുന്നു ഡിവിഷൻ ബെഞ്ചിലുണ്ടായിരുന്ന ജഡ്ജിമാർ.

സിംലയിലെ പഞ്ചാബ് ഹൈക്കോടതി 1948ലെ ശരത്കാലത്ത് അനവധി ഓർമ്മകൾ തങ്ങിനിൽക്കുന്ന വൈസ്രോയിയുടെ വേനൽക്കാല വസതിയായ 'പീറ്റർ ഹോഫ്'ൽ ഉടനടി കോടതി ഒരുക്കി. കോടതിയിലേക്കുള്ള പ്രവേശനം പാസ്സുകൾ മൂലം സുരക്ഷ കാരണങ്ങളാൽ പരിമിതമായ ആളുകൾക്ക് മാത്രമായി നീയന്ത്രിച്ചു. വക്കിലന്മാരെ

ല്ലാം അവരുടെ കേസ് വാദിക്കാനായി മറ്റ് ജഡ്ജിമാരുടെ മുന്നിൽ ഹാജരാകാതെ കോടതിമുറിയുടെ മുൻ സീറ്റുകളിൽ സ്ഥാനം പിടിച്ചു. അവർക്ക് പിന്നിലായി പ്രഭുക്കന്മാർ നിറഞ്ഞിരുന്നു. മാധ്യമ പ്രവർത്ത കർക്ക് പ്രത്യേകം ഇരിപ്പിടങ്ങൾ ഉണ്ടായിരുന്നു. വേദിയുടെ ഒരുവശ ത്തായി ഒഴിച്ചിട്ടിരുന്ന ഇരിപ്പിടങ്ങളിൽ ബഹുമാന്യരായ ജഡ്ജിമാരു ടെ ഭാര്യമാരും വി.ഐ.പി കളും ഉയർന്ന ഗവണ്മെന്റ് ഉദ്യോഗസ്തരും ഇരുന്നു. വേദിക്ക് മുന്നിലായി ഹർജിക്കാരുടെ വക്കിലന്മാർ ഇരുന്നിരു ന്നു. വലതുവശത്തുള്ള മുൻ നിരയിൽ വാദിഭാഗത്തിന്റെ വക്കിലന്മാ രും സ്ഥാനം പിടിച്ചിരുന്നു.

വക്കിൽ ഫീസ് താങ്ങാനാവാത്തതിനാൽ നാഥുറാം വക്കിലിനെ വയ്ക്കുവാൻ വിസമ്മതികുകയും തന്റെ കേസ് സ്വയം വാദിക്കാൻ ആഗ്രഹിക്കുകയും ചെയ്തു. തന്റെ ദാരിദ്രം നിമിത്തമാണ് വാദിക്കാൻ അപേക്ഷിക്കുന്നത് എന്ന കാരണത്താൽ ആ അപേക്ഷ അനുവദിക്ക പ്പെട്ടു. പ്രത്യേകം തയ്യാറാക്കപ്പെട്ടിരുന്ന പ്രതിക്കൂട്ടിലാണ് നാഥുറാം നിന്നിരുന്നത്. യാഥാർത്ഥ്യത്തിൽ അദ്ദേഹത്തിന് സ്വയം ഭയമില്ലാത്ത ദേശസ്നേഹിയും ഹിന്ദു തത്വങ്ങളിൽ വിശ്വസിക്കുന്ന തീഷ്ണഭാവമു ള്ള വീരനായകനായും ഉയർത്തിക്കാട്ടണമായിരുന്നു.

**പ്രതികളെപ്പറ്റിയുള്ള ചെറു വിവരണം;**

**നാഥുറാം ഗോഡ്സെ** ഒരു ഗ്രാമീണ പോസ്റ്റ് മാസ്റ്ററുടെ മകനായിരു ന്നു. അദ്ദേഹത്തിന് മൂന്ന് സഹോദരന്മാരും രണ്ട് സഹോദരിമാരും ഉണ്ടായിരുന്നു. 22-ാം വയസ്സിൽ അദ്ദേഹം രാഷ്ട്രീയ സ്വയംസേവക് സംഘത്തിലും ഹിന്ദു മഹാസഭയിലും അംഗമായി. ഈ സംഘടനക ളുടെ ലക്ഷ്യം ഹിന്ദു സംസ്കാരവും ഏകതയും സംരക്ഷിക്കുക എന്ന തായിരുന്നു. ശേഷം 'അഗ്രാണി' എന്ന പേരിൽ ദിനപ്പത്രം ആരംഭി ക്കുകയും പിന്നീട് 'ഹിന്ദുരാഷ്ട്ര എന്ന് പുനർനാമകരണം നടത്തുക യും ചെയ്തു. ഗോഡ്സെ ഭഗവത് ഗീത വളരെ ആഴത്തിൽ പഠിച്ചിട്ടു ണ്ടായിരുന്നു. മിക്കവാറും ശ്ലോകങ്ങൾ അദ്ദേഹത്തിന് മന:പാഠമായി രുന്നു. അക്രമത്തെ ധർമ്മയുദ്ധമാക്കി കാടുവാൻ അദ്ദേഹം ഈ ശ്ലോ കങ്ങൾ ഉരുവിടുമായിരുന്നു. അദ്ദേഹം വിവാഹം കഴിച്ചിരുന്നില്ല.

**ഗോപാൽ ഗോഡ്സെ**, നാഥുറാം ഗോഡ്സെയുടെ ഇളയ സഹോദരൻ ആയിരുന്നു. അദ്ദേഹം തന്റെ സഹോദരന്റെ അത്രയും തീവ്രഹിന്ദു

നിലപാടുള്ള വ്യക്തി ആയിരുന്നില്ല. അദ്ദേഹത്തിന് രണ്ട് പെൺകുട്ടികൾ ആയിരുന്നു ഉണ്ടായിരുന്നത്. നാഥുറാമിനെപ്പോലെ അദ്ദേഹം ഹിന്ദുമഹാസഭയിൽ പ്രവർത്തിച്ചിരുന്നു. ഗോപാൽ സൈന്യത്തിൽ സ്റ്റോർ കീപറായി ചേരുകയും പൂനെയിലെ കിർക്കിയിൽ പ്രവർത്തിച്ച് വരികയും ചെയ്തു. യുദ്ധ കാലത്ത് അദ്ദേഹം ഇറാഖിലും ഇറാനിലും പോയി സേവനം അനുഷ്ഠിച്ചു. അദ്ദേഹം വീർ സവർക്കറിന്റെ കാഴ്ച്ചപ്പാടുകളോട് അനുഭാവമുള്ള വ്യക്തി ആയിരുന്നു. അതായത് ഇൻഡ്യയുടെ വിഭജനം എന്ന നിർദ്ദേശം ഏതു സാഹചര്യത്തിലും എതിർക്കുന്ന വ്യക്തിത്വം. നാഥുറാം, ഗോപാൽ ഗോഡ്സെയെ അദ്ദേഹത്തിന്റെ കൂടെ കൂടുന്നതിൽ നിന്നും പിന്തിരിപ്പിച്ചിരുന്നു. കാരണം ഗോപാൽ വിവാഹിതനായിരുന്നു, ഗോപാലിന് ഗോപാലിന്റേതായ ഉത്തരവാദിത്വങ്ങൾ ഉണ്ടായിരുന്നു. ഗോപാൽ ഇത് അറിഞ്ഞിരുന്നിട്ടും തന്റെ സഹോദരന് പിന്തുണ നൽകുന്നതിൽ നിന്നും പിന്മാറിയില്ല.

**നാരായൺ ദത്താത്രേയ ആപ്തെ** ഒരു ബ്രാഹ്മണനും ശാസ്ത്രത്തിൽ ഡിഗ്രി നേടിയവനുമായ അദ്ദേഹം അഹമ്മദ് നഗറിലെ സ്കൂളിൽ അദ്ധ്യാപകൻ ആയിരുന്നു. അദ്ദേഹം റൈഫിൾ ക്ലബ് തുടങ്ങുകയും 'ഹിന്ദുരാഷ്ട്ര ദൾ' ൽ അംഗമാകുകയും ചെയ്തു. ഈ സാഹചര്യത്തിൽ അദ്ദേഹം നാഥുറാമിനെ കണ്ടുമുട്ടുകയും ഇരുവരും സുഹൃത്തുക്കൾ ആയിത്തീരുകയും ചെയ്തു. 1943 ൽ അദ്ദേഹം ഇൻഡ്യൻ എയർ ഫോഴ്സിൽ ചേരുകയും കിങ്ങ്സ് കമ്മിഷൻ അവാർഡ് കരസ്തമാക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ ഇളയ സഹോദരൻ മരണമടഞ്ഞതിനാൽ അദ്ദേഹം കുടുംബം സംരക്ഷിക്കാനായി 4 മാസത്തിന് ശേഷം ജോലി രാജിവെയ്ക്കുകുകയുണ്ടായി. നാഥുറാമിൽ പ്രകടമായിരുന്ന മതപരമായ ആവേശം അദ്ദേഹത്തിൽ ഉണ്ടായിരുന്നില്ല എങ്കിലും സമാധാനപരമായ രാഷ്ട്രീയത്തിൽ നിന്നും ഒന്നും നേടാനാവില്ല എന്ന് അദ്ദേഹത്തിന് ഉറപ്പുണ്ടായിരുന്നു.

**വിഷ്ണു രാമകൃഷ്ണൻ കർക്കറെ** ദരിദ്രരായ അദ്ദേഹത്തിന്റെ മാതാപിതാക്കൾ അദ്ദേഹത്തെ സംരക്ഷിക്കുവാൻ പോലും കഴിവുള്ളവരായിരുന്നില്ല. അവർ അദ്ദേഹത്തെ ഒരു അനാഥാലയത്തിൽ ഉപേക്ഷിച്ച് കടന്ന് കളഞ്ഞിരുന്നു. അദ്ദേഹം അവിടെ നിന്നും ഓടിപ്പോകുകയും തന്റെ നിലനിൽപ്പിനായി ഹോട്ടലിലും റെസ്റ്റോറന്റിലും ജോലി നോക്കുകയും ചെയ്തു. അവസാനം അദ്ദേഹം അഹമ്മദ് നഗറിൽ സ്വന്ത

മായി ഒരു ഹോട്ടൽ തുടങ്ങി. അദ്ദേഹം ഹിന്ദു മഹാസഭയുടെ സജീവ പ്രവർത്തകനായിത്തീരുകയും ജില്ലാസെക്രട്ടറിയായി തിരഞ്ഞെടുക്കപ്പെടുകയും ചെയ്തു. അവിടെ വെച്ച് അദ്ദേഹം ആപ്തെയെ പരിചയപ്പെടുകയും അവർ സുഹൃത്തുക്കൾ ആയിത്തീരുകയും ചെയ്തു. അഹമ്മദ് നഗർ മുനിസിപ്പൽ കമ്മറ്റിയിലേയ്ക്ക് മത്സരിച്ച അദ്ദേഹം വിജയിക്കപ്പെട്ടു. 1946 ൽ നോഖാലിയിൽ മുറിവേൽക്കപ്പെട്ട മുസ്ലീങ്ങളെ സംരക്ഷിക്കാൻ അദ്ദേഹം സന്നദ്ധപ്രവർത്തകരുമായി പോയി. അവിടെ അദ്ദേഹം 3 മാസം താമസിച്ചു. അവിടെ അദ്ദേഹം ബലാത്സംഗങ്ങൾക്കും പിടിച്ച് കൊണ്ടുപോകലിനും ദൃസാക്ഷിയായി. മഹാത്മാ ഗാന്ധി നോഖാലിയിൽ ഒരൊറ്റ തട്ടിക്കൊണ്ട് പോകലുകളും ബലാത്സംഗങ്ങളും ഉണ്ടായിട്ടില്ല എന്ന് പ്രഖ്യാപിച്ചു കൊണ്ട് കൊടും കുറ്റവാളിയും എം.എൽ.എ യുമായ ഗുലാം സർവറിന് 10000/- രൂപ പാരിതോഷികം നൽകിയപ്പോൾ അദ്ദേഹത്തിന്റെ മനസ്സ് വളരെ പ്രക്ഷുബ്ദമായി. കാരണം ഗുലാം സർവറായിരുന്നു ഈ കുറ്റകൃത്യങ്ങൾക്കെല്ലാം നേതൃത്വം നൽകിയിരുന്നത്.

**മദൻലാൽ പഹ്വ,** അദ്ദേഹം പാക്പത്തനിൽ (ഇന്ന് പാക്കിസ്ഥാനിൽ) നിന്നുള്ള ഒരു അഭയാർത്ഥി ആയിരുന്നു. ആക്രമണങ്ങൾ കണ്ട് അദ്ദേഹം സ്കൂളിൽ നിന്നും ഓടിപ്പോകുകയും സൈന്യത്തിൽ ചേരുകയും ചെയ്തു. പരിശീലനസമയത്ത് അദ്ദേഹം മോചനം ആവശ്യപ്പെട്ടു. വീട്ടിൽ തിരിച്ചെത്തുന്ന സമയത്ത് വൻതോതിലുള്ള കലാപം തുടങ്ങിയിരുന്നു. അദ്ദേഹത്തിന്റെ പിതാവും അമ്മായിയും കൊല്ലപ്പെട്ടു. അദ്ദേഹം കുടുംബവുമൊത്ത് ഫിറോസ്പൂരിലേയ്ക്ക് താമസം മാറ്റി. അദ്ദേഹം പൂനെയിൽ വെച്ച് ആപ്തെയെയും നാഥുറാമിനെയും പരിചയപ്പെട്ടു. കലാപങ്ങളിൽ ഇരകളാക്കപ്പെട്ട ഹിന്ദുക്കളോട് ഗവണ്മെന്റിന് യാതൊരു സഹതാപവുമില്ല ഗവണ്മെന്റ് തന്നെയാണ് വിഭജനത്തിന് നേതൃത്വം നൽകുന്നത് തുടങ്ങീ കാര്യങ്ങൾ അദ്ദേഹത്തിന് മനസ്സിലായി. അദ്ദേഹം അഭയാർത്ഥികളെ കാര്യങ്ങൾ പറഞ്ഞ് മനസ്സിലാക്കി സംഘടിപ്പിക്കാൻ തുടങ്ങി.

**ശങ്കർ കിസ്തയ്യ** ഗ്രാമീണനായ മരപ്പണിക്കരന്റെ നിരക്ഷരനായ പുത്രനായിരുന്നു അദ്ദേഹം. അദ്ദേഹം പൂനെയിൽ ജോലി തേടി എത്തുകയും ബാഡ്ഗെയെ കാണുവാൻ ഇടവരികയും ചെയ്തു. ബാഡ്ഗെ കത്തിയും, കഠാരയും, തോക്കും, വെടിമരുന്നുകളും വിൽക്കുന്ന വ്യാ

പാരി ആയിരുന്നു. മാസം 30/-രൂപ ശമ്പളത്തിൽ കിസ്തയ്യ അദ്ദേഹത്തിന്റെ വീട്ടുവേലക്കാരനായി. വീട്ടുജോലിക്ക് പുറമേ തുണികഴുകലും, അദ്ദേഹത്തിന്റെ കച്ചവടം നോക്കലും, റിക്ഷവലിക്കുന്നതും കിസ്തയ്യ ചെയ്തിരുന്നു. നിരോധിക്കപ്പെട്ട ആയുധങ്ങളും വെടിക്കോപ്പുകളും ആവശ്യക്കാർക്ക് എത്തിക്കുന്ന വിശ്വസ്തനായ സേവകൻ കൂടിയായിരുന്നു കിസ്തയ്യ. ഹൈദരാബാദിലും പുറത്തും പരക്കെ വർഗ്ഗീയ ലഹളകൾ നടന്നിരുന്നതിനാൽ ഈ ആയുധങ്ങൾക്ക് വളരെ വലിയ രീതിയിൽ ആവശ്യക്കാർ ഉണ്ടായിരുന്നു.

**ഡോ. ദത്താത്രേയ പർചൂരെ** ഗ്വാളിയോറിൽ നിന്നുള്ള ഒരു ബ്രാഹ്മണനായ ഡോക്ടറും സർജ്ജനുമായിരുന്നു അദ്ദേഹം. അദ്ദേഹം മെഡിക്കൽ സേവനരംഗത്ത് പ്രവേശിക്കുകയും 1934 ൽ പിരിച്ച് വിടപ്പെടുകയും ചെയ്യപ്പെട്ടു. അദ്ദേഹം സ്വകാര്യ പ്രാക്ടീസ് ആരംഭിക്കുകയും ഹിന്ദു മഹാസഭയിൽ അംഗമാകുകയും ചെയ്തു. അദ്ദേഹം ഹിന്ദു മഹാസഭയുടെ പ്രാദേശീക ഘടകത്തിലേയ്ക്ക് എതിർപ്പില്ലാതെ തിരഞ്ഞെടുക്കപ്പെട്ടു. അതിനുകാരണം അദ്ദേഹത്തിന്റെ ഈ സംഘടനയിലുള്ള ബന്ധങ്ങൾ ആയിരുന്നു. അദ്ദേഹം നഥുറാമിനെയും ആപ്തെയെയും സന്ദർശിക്കുമായിരുന്നു.

**വിനായക് സവർക്കർ/ വീർ സവർക്കർ** അദ്ദേഹം ഒരു അഭിഭാഷകനും, കവിയും, നാടക രചയിതാവും, ചരിത്രകാരനുമായിരുന്നു. വിപ്ലവകാരികളുമായി ബന്ധപ്പെട്ട് അദ്ദേഹം ആന്റമാൻ നിക്കോബാർ ദീപിലെ സെല്ലുലാർ ജയിലിൽ 14 വർഷം തടവ് ശിക്ഷ അനുഭവിക്കപ്പെട്ടിട്ടുണ്ട്. 1937 ൽ ജയിൽ മോചിതനായ ശേഷം അദ്ദേഹം ഹിന്ദു മഹാസഭയിൽ ചേരുകയും ഏകീകൃത ഇൻഡ്യയ്ക്ക് വേണ്ടി യത്നിക്കുകയും ചെയ്തു. വളരെയേറെ വർഷങ്ങൾ അദ്ദേഹം ഹിന്ദു മഹാസഭയുടെ പ്രസിഡന്റായി സേവനം അനുഷ്ഠിച്ചു.

**ദിഗംബർ രാമചന്ദ്ര ബാഡ്ഗെ**, കിഴക്കൻ ഖന്ദേശിലെ ചല്ലീസ്ഗോൺ നിവാസിയായിരുന്നു അദ്ദേഹം. കേസിൽ മാപ്പ് സാക്ഷിയായി. സ്കൂൾ പഠനം ഇടയ്ക്ക് വച്ച് നിർത്തി ഉപജീവനത്തിനായി കത്തി, കഠാര, കൈയ്യിൽ ധരിക്കുന്ന ആയുധങ്ങൾ തുടങ്ങിയവ കടകളിൽ നിന്നും വാങ്ങി വീടുകൾ തോറും നടന്ന് വിറ്റിരുന്നു. ഹിന്ദു മഹാസഭാ പ്രവർത്തകനായ ശേഷം പുസ്തകങ്ങളും, കത്തി, കഠാര, കയ്യിൽ ധരിക്കുന്ന ആയുധങ്ങൾ തുടങ്ങിയവ ഹിന്ദുമഹാസഭാ സമ്മേളനങ്ങ

ൾ എവിടെ നടന്നാലും അവിടെ സ്റ്റാൾ എടുത്ത് വിൽക്കുമായിരുന്നു. ഹിന്ദു മഹാസഭാ പ്രസിഡന്റായ വീർ സവർക്കറിന്റെ ഭവനത്തിൽ വെച്ച് ഗോഡ്സെയും ആപ്തെയും പരിചയപ്പെട്ടു.

ഈ സംഘം കൂടിച്ചേരുവാനുണ്ടായ കാരണം ഗാന്ധിയോടുള്ള വെറുപ്പ് ഇവരിൽ എല്ലാവരിലും പ്രകടമായിരുന്നു. മഹാത്മാഗാന്ധി നിരാഹാരം തുടങ്ങിയത് പാക്കിസ്താന് 55 കോടി നൽകുവാൻ ഇൻഡ്യാഗവണ്മെന്റിനുമേൽ സമ്മർദ്ദം പ്രയോഗിക്കുവാൻ വേണ്ടിയാണെന്ന് അവർക്ക് അറിയാമായിരുന്നു. മൂന്ന് ദിവസത്തിന് ശേഷം ഗവണ്മെന്റ് ഗാന്ധിജിയുടെ സമ്മർദ്ദത്തിന് വഴങ്ങി. ഗാന്ധിയുടെ ഗവണ്മെന്റിനെ ഭീഷിണിപ്പെടുത്തിയുള്ള തന്ത്രങ്ങൾ അവർക്ക് സഹിക്കാവുന്നതിനും അപ്പുറമായിരുന്നു. മഹാത്മാ ഗാന്ധി ജീവിച്ചിരുന്നാൽ ഗവണ്മെന്റിനെ സ്വതന്ത്ര്യമായി തീരുമാനങ്ങൾ എടുക്കുവാൻ സമ്മതിക്കുകയില്ല എന്ന് അവർക്ക് തോന്നി. 13 ജനുവരി ഗോഡ്സെ മഹാത്മാ ഗാന്ധിയെ ഇല്ലാതാക്കാൻ പദ്ധതി തയ്യാറാക്കി. കൊലപാതക പദ്ധതിക്ക് സംഘത്തിന്റെ ഒത്തൊരുമിച്ചുള്ള പ്രവർത്തനവും ദീർഘദൃഷ്ടിയും ആവശ്യമായിരുന്നു. അതിനായി ഗോഡ്സെ തന്റെ സ്വത്ത് വിനിയോഗിച്ചു. അദ്ദേഹത്തിന്റെ കൂടെ രണ്ട് പേർ കൂടിയുണ്ടായിരുന്നു. ഒന്ന് അദ്ദേഹത്തിന്റെ സുഹൃത്തും ബിസ്സിനസ്സ് പങ്കാളിയുമായ ആപ്തെ രണ്ടാമത്തെ ആൾ അദ്ദേഹത്തിന്റെ ഇളയ സഹോദരൻ ഗോപാൽ. അവർ അവരുടെ ജീവിതം പണയം വയ്ക്കാൻ തീരുമാനിച്ചു. പക്ഷെ അങ്ങിനെ ചെയ്യുകിൽ അവരുടെ കുടുംബങ്ങളെ ആരുസംരക്ഷിക്കും എന്ന ചോദ്യം ഉയർന്നു. ആയതിനാൽ ഗോഡ്സെ തന്റെ പേരിലുണ്ടായിരുന്ന രണ്ട് ഇൻഷൂറൻസ് പോളിസികളുടെ (2000/- രൂപ, 3000/- രൂപ ) അനന്തിരവാകാശികളായി അവരുടെ ഭാര്യമാരെ ചേർത്തു.

ഈ പദ്ധതി നടപ്പിലാക്കാൻ ഗോഡ്സെയും ആപ്തെയും വിമാന മാർഗ്ഗം 17 ജനുവരി 1948ന് ഡൽഹിയിൽ എത്തുകയും 20 വരെ മറീന ഹോട്ടലിൽ താമസിക്കുകയും ചെയ്തു. ബാഡ്ഗെയും ശങ്കറും 19 ജനുവരിയിൽ ഡൽഹിയിൽ എത്തിച്ചേരുകയും ഹിന്ദു മഹാസഭ ഭവനിൽ താമസിക്കുകയും ചെയ്തു. പഹ്വയും കർക്കറെയും 17 ജനുവരി തന്നെ എത്തിച്ചേരുകയും ചാന്ദിനി ചൗക്കിലെ ഹോട്ടലിൽ താമസിക്കുകയും ചെയ്തു. 20 ജനുവരി രാവിലെ ആപ്തെ, കർക്കറെ, ബാഡ്ഗെ, ശങ്കർ എന്നിവർ ആല്ബുക്കൂർക്ക് റോഡിലൂടെ (ഇന്ന്

അത് തീസ് ജനുവരി മാർഗ് എന്നാണ് അറിയപ്പെടുന്നത്) ഗാന്ധിജിയുടെ യോഗം നടക്കുന്ന ബിർലാ ഹൗസിലെത്തി. പിറ്റേന്ന് പിൻ വാതിൽക്കൽ പഹ്വ ഗൺകോട്ടൺ സ്ലാബ് പൊട്ടിക്കുവാൻ തീരുമാനിച്ചിരുന്നു. അവർ സ്ഫോടനം കേട്ട് ഒരു ഭയന്നോട്ടം പ്രതീക്ഷിച്ചിരുന്നു. അനന്തരം സംഭവിക്കുന്ന ആശയക്കുഴപ്പത്തിനിടയിൽ ബാഡ്ഗെയും അദ്ദേഹത്തിന്റെ സേവകൻ ശങ്കറും ഗാന്ധിജിയെ മുന്നിൽ നിന്നും പിന്നിൽ നിന്നും നിറയൊഴിക്കാനും കൈബോംബ് എറിയുവാനും തീരുമാനിച്ചു. ഗോപാൽ ഗോഡ്സെ, കർക്കറെ, പഹ്വ തുടങ്ങിയവരും ഗ്രനേഡ് എറിയണമായിരുന്നു. അതിനുശേഷം എല്ലാവരും രക്ഷപ്പെട്ടുകൊള്ളണം.

പിറ്റേന്ന്, പ്രാർത്ഥനാ സമ്മേളനത്തിനിടയിൽ പിൻവാതിലിന് സമീപം പഹ്വ, ഗൺകോട്ടൻ സ്ലാബ് വിസ്ഫോടനം നടത്തി. ജനക്കൂട്ടം വിഭമിച്ച് ഓടിയില്ല. ഗാന്ധിജി അത് സൈനീകർ പരിശീലനം നടത്തുന്നതാണെന്ന് കരുതി. ശ്രോതാക്കളായ ജനങ്ങളോട് ശാന്തരായി ഇരിക്കുവാൻ ആവശ്യപ്പെട്ടു. പഹ്വയെ സംഭവസ്ഥലത്ത് നിന്നും അറസ്റ്റ് ചെയ്യുകയും പദ്ധതി മുഴുവൻ അവതാളത്തിലാകുകയും ചെയ്തു.

എല്ലാവരു തിരിച്ച് പോകുകയും ബോംബെയുടെ ശാഖാനഗരമായ താനെയിൽ കണ്ടുമുട്ടുകയും ചെയ്തു. നാഥുറാം അനവധി സംഭവങ്ങൾ ചരിത്രത്തിൽ നിന്നും ചൂണ്ടിക്കാട്ടിക്കൊണ്ട് ഒറ്റയാൾ പോരാട്ടമാണ് വിജയിക്കാൻ ഉത്തമമെന്ന് ഉറപ്പിച്ച് പറഞ്ഞു. അതിനുശേഷം അദ്ദേഹം ഗാന്ധിജിയെ വധിക്കാനുള്ള ഉത്തരവാദിത്വം സ്വയം ഏറ്റെടുത്തു.

29 ജനുവരി 1948 ന് ഗോഡ്സെ, ആപ്തെ, കർക്കറെ എന്നിവർ ഡൽഹിയിൽ എത്തിച്ചേർന്നു. 30 ജനുവരി 4:30 P.M ന് ഗോഡ്സെ ബിർലാ ഹൗസിലേയ്ക്ക് പോകുവാൻ ഒരു കുതിരവണ്ടി വാടകയ്ക്കെടുത്തു. മറ്റ് രണ്ട് പേരും അദ്ദേഹത്തെ അനുഗമിച്ചു. ബിർലാ ഹൗസിൽ 200 പേർ ഗാന്ധിജിയുടെ പ്രസംഗം കേൾക്കുവാൻ എത്തിയിരുന്നു. ഗാന്ധിജി സാധാരണപോലെത്തന്നെ രണ്ട് പെൺകുട്ടികളുടെ തോളിൽ കൈയ്യിട്ട് മെല്ലെ നടന്ന് വന്നു. അദ്ദേഹം തന്റെ കൈയ്യുയർത്തി ജനങ്ങളെ ആചാരപരമായി ഉപചാരം അർപ്പിക്കവേ നാഥുറാം പെട്ടന്ന് മുന്നോട്ട് വന്ന് അരികിലുള്ള പെൺകുട്ടിയെ വശത്തേയ്ക്ക് തള്ളിമാറ്റുകയും മൂന്ന് തവണ നിറയൊഴിക്കുകയും ചെയ്തു. ഗാന്ധി

''ആഹ്'' എന്ന ശബ്ദം പുറപ്പെടുവിച്ച് തളർന്ന് വീഴുകയും 20 മിനിറ്റിന് ശേഷം മരണമടയുകയും ചെയ്തു. ഗോഡ്സെ രക്ഷപ്പെടാൻ ശ്രമിച്ചില്ല. അദ്ദേഹത്തെ ഉടനെ പോലീസ് അറസ്റ്റ് ചെയ്തു. കർക്കറെയും ആപ്തെയും പുറത്ത് വരികയും ബോംബെയിലേയ്ക്ക് മടങ്ങി പോവുകയും ചെയ്തു.

രാജ്യം മുഴുവൻ അന്വേഷണം വ്യാപിപ്പിക്കുകയും വളരെപ്പെട്ടന്ന് മറ്റുള്ളവരെ അറസ്റ്റ് ചെയ്യുകയും ചെയ്തു. ബാഡ്ഗെയെ 31 ജനുവരി 1948ന് ആറസ്റ്റ് ചെയ്തു. ഗോപാൽ ഗോഡ്സെയെയും ഡോ.പർചൂരെയെയും 5 ഫ്രെബ്രുവരി 1948നും അറസ്റ്റ് ചെയ്തു. ശങ്കറിനെ 06 ഫെബ്രുവരിയിലും ആപ്തെ, കർക്കറെ എന്നിവരെ 14 ഫെബ്രുവരി 1948 നും അറസ്റ്റ് ചെയ്തു.

വിചാരണ സമയത്ത് ഗോഡ്സെ കുറ്റം നിക്ഷേധിച്ചില്ല, പക്ഷെ ഗൂഢാലോചനകൾ ഒന്നും തന്നെ നടന്നിട്ടില്ല എന്നും ഗാന്ധിവധത്തിൽ താൻ മാത്രമാണ് ഉത്തരവാദി എന്നുമുള്ള പ്രസ്ഥാവനയിൽ അദ്ദേഹം ഉറച്ചുനിന്നു. 17 ഫെബ്രുവരി 1948 ന് താനും ആപ്തെയും കൂടി ഡൽഹിയിലേയ്ക്ക് വിമാന മാർഗ്ഗം വന്നു എന്നും മറീനാ ഹോട്ടലിൽ താമസിക്കുകയും പിന്നീട് മടങ്ങിപ്പോയ ശേഷം അദ്ദേഹം 27 ജനുവരി 1948 ന് വീണ്ടും ഡൽഹിയിലെത്തി എന്നും ഗോഡ്സെ സമ്മതിച്ചു. ഡോ. പർചൂരെയെ കാണുവാൻ ഗ്വാളിയോറിൽ പോയതും ഗോഡ്സെ സമ്മതിച്ചിരുന്നു. ആപ്തെയും ഈ രണ്ട് സന്ദർഭങ്ങളിലും ഗ്വാളിയോറിലേയ്ക്കും ഗോഡ്സെയുടെ കൂടെ സഞ്ചരിച്ചിരുന്നതായി സമ്മതിച്ചു. കർക്കറെയും 17 ജനുവരി 1948ന് ഡൽഹിയിൽ വന്നതും ഹോട്ടൽ ഷരീഫിൽ താമസിച്ചതും സമ്മതിച്ചു. അദ്ദേഹം ഒരു ഗൂഢാലോചനയിലും പങ്കെടുത്തിട്ടില്ലന്ന് പറഞ്ഞു. ശങ്കർ, താൻ തന്റെ യജമാനന്റെ ആജ്ഞ അനുസരിക്കുക മാത്രമാണ് ചെയ്തത്, തനിക്ക് ഒരു ഗൂഢാലോചനയെ പറ്റിയും അറിവുണ്ടായിരുന്നില്ല എന്ന് വിചാരണക്കോടതിയോട് കേണുപറഞ്ഞു. ഗോപാൽ ഗോഡ്സെ തന്നിൽ ആരോപിക്കപ്പെട്ടിരുന്ന എല്ലാകുറ്റങ്ങളും, 18 ജനുവരി മുതൽ 20 ജനുവരി വരെ ഡൽഹിയിൽ ഉണ്ടായിരുന്നു എന്ന ആരോപണവും പാടെ നിരാകരിച്ചു. മദൻലാൽ പഹ്വ ഗൺകോട്ടൺ സ്ലാബ് വെടിച്ചത് താനാണെന്നും എന്നാൽ അത് തന്നെപ്പോലുള്ള ഒരു അഭയാർത്ഥിയുടെ പ്രതിക്ഷേധം രേഖപ്പെടുത്തുവാൻ വേണ്ടി മാത്രമുള്ളതായിരുന്നു എന്നും പ്രസ്ഥാവിച്ചു.

പ്രാർത്ഥനാ യോഗ മൈതാനിയിൽ നിന്നും സുരക്ഷിതമായ അകലത്താണ് താൻ ഗൺകോട്ടൺ സ്ലാബ് സ്ഫോടനം നടത്തിയത് എന്നും അതുമൂലം ആർക്കും ഒരു അപകടവും സംഭവിച്ചിട്ടില്ലന്നും അദ്ദേഹം പറഞ്ഞു.

അപ്പിൽ സമയത്ത് ജഡ്ജി, ശങ്കറിനും ഡോ.പർചൂരെയ്ക്കും സംശയത്തിന്റെ അനുകൂല്യം നൽകി വെറുതെ വിട്ടു. ബാക്കിയുള്ള പ്രതികളുടെ കുറ്റവും ശിക്ഷയും സ്ഥിരീകരിക്കപ്പെട്ടു. പഞ്ചാബ് ഹൈക്കോടതി ബെഞ്ചിലെ ജഡ്ജിയായിരുന്ന ജസ്റ്റിസ്. ഖോസ്‌ലെ തന്റെ ' മർഡർ ഓഫ് മഹാത്മ' എന്നഗ്രന്ഥത്തിൽ പറയുന്നു; ഞങ്ങൾക്ക് മുന്നിലുണ്ടായിരുന്ന അപ്പീലിന്റെ പ്രധാന ഭാഗം നാഥുറാമിന്റെ വിവരണമായിരുന്നു. 'അദ്ദേഹം മണിക്കൂറുകൾ സംസാരിച്ചു. വിവരണത്തിന്റെ ആദ്യഭാഗത്ത് കേസിന്റെ നിജസ്ഥിതിയും ഗാന്ധിജിയുടെ ജീവനെടുക്കുവാൻ അദ്ദേഹത്തെ പ്രേരിപ്പിച്ച കാരണങ്ങളും അദ്ദേഹം വിവരിച്ചു. താഴെപ്പറയുന്ന നാഥുറാമിന്റെ പ്രസ്ഥാവനയുടെ ചെറിയ ഭാഗത്ത് നിന്നും അദ്ദേഹത്തിന്റെ അഭിപ്രായവും കാഴ്ച്ചപ്പാടും എങ്ങിനെയായിരുന്നു എന്ന സൂചന നൽകുന്നു.'

ഭക്തി നിർഭരമായ ബ്രാഹ്മണകുടുംബത്തിൽ ജനിച്ചതിനാൽ സ്വാഭാവീകമായും ഞാൻ ഹിന്ദു മതത്തെയും സംസ്കാരത്തെയും ചരിത്രത്തേയും അറിഞ്ഞിരുന്നു. ഒരു ഹിന്ദുവായി ജനിച്ചതിൽ ഞാൻ അത്യന്തം അഭിമാനിച്ചിരുന്നു. വളർന്നപ്പോൾ ഒരു അന്ധവിശ്വാസത്തിന്റെയോ, സംഘടനയുടേയോ, മതത്തിന്റെയോ, രാഷ്ട്രീയപാർട്ടിയുടേയോ സ്വാധീനം ഇല്ലാതെ തന്നെ സ്വതന്ത്രമായി ചിന്തിക്കുവാനുള്ള കഴിവ് എന്നിൽ സ്വാഭാവീകമായും വികസിച്ചു വന്നു.

അതുകൊണ്ട് തന്നെ ഞാൻ ജന്മം കൊണ്ട് ഉണ്ടാകുന്ന ഈ ജാതി സമ്പ്രദായവും തൊട്ടുകൂടായ്മയും ഇല്ലാതാക്കാൻ പ്രയത്നിച്ചു. ജാതിവിവേചനത്തിനെതിരെയുള്ള സമരങ്ങളിൽ അണിചേരുകയും കഴിവിലും ബുദ്ധിയിലും അല്ലാതെ ഹിന്ദുക്കളെ സാമൂഹീകവും, മതപരമായും, അവകാശങ്ങളിലും തുല്യരായി കാണണമെന്ന കാഴ്ച്ചപ്പാടിൽ ഉറച്ച് നിൽക്കുകയും ചെയ്തു. തൊട്ടുകൂടായ്മ അവസാനിപ്പിക്കാൻ വേണ്ടി ആയിരക്കണക്കിന് ക്ഷത്രീയരേയും, ബ്രാഹ്മണരേയും, ശൂദ്രരേയും, ചാമരരേയും, വൈശ്യരേയും, ഭങ്കികളേയും പങ്കെടുപ്പിച്ച് കൊണ്ട് സമൂഹസദ്യ നടത്തുകയും അവരോടൊരുമിച്ച് ഭക്ഷ

ണം കഴിക്കുകയും ചെയ്തിരുന്നു.'അതിന് ശേഷം ഹിന്ദുക്കൾക്കെതിരെ സുഹ്രാവർദ്ദി ഗവണ്മെന്റിന്റെ കീഴിൽ പൊട്ടിപ്പുറപ്പെട്ട മുസ്ലീം ആക്രമണങ്ങളെ വിവരിക്കുന്നു.. ഗാന്ധിജി അദ്ദേഹത്തിന്റെ പ്രസംഗങ്ങളിൽ സുഹ്രാവർദ്ദിയെ ശഹീദ് സാഹിബ്- രക്തസാക്ഷിയായ ആത്മാവ് എന്ന് വിളിക്കാൻ തുടങ്ങി... എന്നുമാത്രമല്ല ഭങ്ങികളുടെ കോളനിയിൽ ക്ഷേത്രത്തിൽ ഗാന്ധിജി അവിടെയുള്ള ഭക്തരുടെ എതിർപ്പ് അവഗണിച്ച് ഖുറാൻ വായിക്കാൻ തുടങ്ങി. എന്നാൽ മോസ്ക്കിൽ ഗീത വായിക്കാൻ അദ്ദേഹം ഭയന്നു. 15 ആഗസ്തിന് പഞ്ചാബിൽ മുസ്ലീങ്ങൾ പരക്കെ തീവെയ്പ്പ് നടത്തി. ഹിന്ദുമഹാസഭ എന്റെ ആവശ്യപ്രകാരം ആഘോഷങ്ങൾ ഉപേക്ഷിക്കുകയും കോൺഗ്രസ്സിനോട് മുസ്ലീം കൂട്ടക്കൊലകൾക്കെതിരെ നടപടി എടുക്കുവാൻ ആവശ്യപ്പെടുകയും ചെയ്തു. ഗാന്ധിജി, ബ്രിട്ടീഷുകാർ ആഗ്രഹിച്ചിരുന്ന ' ഭിന്നിപ്പിച്ച് ഭരിക്കുക' എന്ന ആശയത്തെ വിജയിപ്പിച്ചു സഹായിച്ചു. അവരുടെ ഭരണം അവസാനിക്കുമോ ഇല്ലയോ എന്ന് അപ്പോഴും തീർച്ചപ്പെട്ടിരുന്നില്ല.

കഴിഞ്ഞ 32 വർഷത്തെ പ്രകോപനപരമായ നടപടികളും മുസ്ലീം പ്രീണനങ്ങളും കൂടിചേർന്നപ്പോൾ ഗാന്ധിജിയെ ഉടൻ അവസാനിപ്പിക്കണമെന്ന നിലപാടിലേയ്ക്ക് ഞാൻ എത്തിച്ചേർന്നു.

ഇൻഡ്യയിലേയ്ക്ക് തിരിച്ചെത്തിയത് മുതൽ താൻ ചെയ്യുന്നത് തെറ്റായാലും ശരിയായാലും അവസാന തീരുമാനം തന്റേതായിരിക്കും എന്ന സേച്ഛാധിപത്യ മനോഭാവം അദ്ദേഹത്തിൽ പ്രകടമായിരുന്നു.... ഒന്നുകിൽ കോൺഗ്രസ്സ് സ്വയം കീഴടങ്ങി അദ്ദേഹത്തെ കാര്യങ്ങൾ ചെയ്യാൻ അനുവദിക്കണമായിരുന്നു. അല്ലെങ്കിൽ അദ്ദേഹത്തിന്റെ വിചിത്രമായതും കിറുക്ക് നിറഞ്ഞതുമായ പുരാതനവും ഭ്രാന്തവുമായ ആശയങ്ങൾക്ക് വാദ്യം വായിക്കണമായിരുന്നു. പലനേതാക്കളും അദ്ദേഹത്തിന്റെ ആശയങ്ങൾ യുക്തിഹീനമാണെന്ന് വിശ്വസിച്ചിരുന്നു. അവർ കോൺഗ്രസ്സിൽ നിന്നും പുറത്ത് പോകുകയോ ഗാന്ധിയൻ ആശയങ്ങൾക്ക് അടിയറവ് പറയുകയോ ചെയ്തു. അങ്ങിനെയുള്ള നിരുത്തരവാദിയായ ഗാന്ധിജി മണ്ടത്തരങ്ങൾക്ക് പിന്നാലെ മണ്ടത്തരങ്ങളും, പരാജയങ്ങൾക്ക് പിന്നാലെ പരാജയങ്ങളും, ദുരന്തങ്ങൾക്ക് പിന്നാലെ ദുരന്തങ്ങളും വരുത്തിവെച്ച് കൊണ്ടിരുന്നു. 33

വർഷത്തെ രാഷ്ട്രീയ മേൽക്കോയ്മയിൽ നിന്നും അദ്ദേഹത്തിന് ഒരൊറ്റ രാഷ്ട്രീയ വിജയം പോലും അവകാശപ്പെടാനില്ല.

ഗാന്ധിയൻ രീതികൾ മേൽക്കോയ്മയിലിരിക്കെ നിരാശ മാത്രമായിരുന്നു അനന്തിരവും തടുക്കാനാവാത്തതുമായ ഫലം... അഹിംസയുടെ കാര്യമെടുക്കുകയാണെങ്കിൽ അത് അത്യന്ത്യം പരിഹാസ്യമാണ്. 40 കോടി ജനങ്ങൾ അവരുടെ ജീവിതം ആ ഉദാത്തമായ വിമാനത്തിൽ ചിലവഴിക്കുകയും 1942 ൽ അത് സ്പഷ്ടമായി തകർന്ന് താഴെ വീഴുകയും ചെയ്തു. സത്യത്തിന്റെ കാര്യം എടുക്കുകയാണെങ്കിൽ ഏതൊരാൾക്കും തീർച്ചയായും പറയാവുന്നത് ഒരു കോൺഗ്രസ്സുകാരന്റെ സത്യസന്ധത എന്നത് തെരുവിൽ കഴിയുന്ന ഒരുവന്റെ സത്യസന്ധതയേക്കാൾ കീഴെയാണ്. എന്നുമാത്രമല്ല അസത്യത്തെ സത്യത്തിന്റെ മേലങ്കി പുതപ്പിച്ച് ജനങ്ങളെ കബളിപ്പിക്കുന്നതിൽ അവർ സമർത്ഥന്മാരുമാണ്.

ഗാന്ധിജിയുടെ ആന്തരീകശബ്ദവും, ആത്മീയശക്തിയും അഹിംസയുടെ തത്വങ്ങളും പിന്നെയും എന്തെല്ലാം അദ്ദേഹം പറഞ്ഞിരുന്നോ അതെല്ലാം ജിന്നയുടെ ദൃഢമായ ആഗ്രഹങ്ങൾക്ക് മുന്നിൽ ശക്തിഹീനമായി. തന്റെ ആത്മീയശക്തികൾ ഒന്നും ജിന്നയുടെ മുന്നിൽ വിലപ്പോവുകയില്ല എന്ന് അറിയാവുന്നതുകൊണ്ട് തന്നെ അദ്ദേഹം ജിന്നയ്ക്ക് മുന്നിൽ തോൽവി സമ്മതിക്കുകയോ തന്റെ തത്വങ്ങളിൽ വ്യത്യാസം വരുത്തുകയോ ചെയ്തിരുന്നു. എന്നുമാത്രമല്ല മുസ്ലീം ലീഗിന്റെയും ജിന്നയുടെയും കാഴച്ചപ്പാടുകൾക്ക് മുന്നിൽ വഴിമാറിക്കൊടുക്കുകയും ചെയ്തിരുന്നു. അതിലും അദ്ദേഹം സത്യസന്ധനായിരുന്നില്ല. മണ്ടത്തരങ്ങൾക്ക് മീതെ ഹിമാലയൻ മണ്ടത്തരങ്ങൾ ചെയ്യുമ്പോഴും തന്റെ അഹംഭാവവും ധിക്കാരവും ഉപേക്ഷിക്കാൻ അദ്ദേഹം തയ്യാറായിരുന്നില്ല.

തുറന്ന് പറയുകയാണെങ്കിൽ, ഞാൻ സ്വയം ഒന്നുമല്ലാതായിത്തീരുകയും ജനങ്ങൾ എന്നെ വെറുപ്പോടെ മാത്രമേ കാണുകയുള്ളൂ എന്നും ഞാൻ ചിന്തിക്കുകയും മുൻകൂട്ടി കാണുകയും ചെയ്തു. എന്നുമാത്രമല്ല, എന്റെ മരണത്തേക്കളും ജീവനേക്കാളും ഞാൻ വിലമതിക്കുന്നതും എനിക്ക് സമൂഹം നൽകുന്ന ബഹുമാനവും നഷ്ടമാകും എന്നും ഞാൻ അറിഞ്ഞിരുന്നു.

നാഥുറാം ഗോഡ്സെ കോടതിയോട് തന്റെ മേൽ യാതൊരു ദയയും കാണിക്കരുത് എന്ന് ആവശ്യപ്പെട്ടു. തനിക്ക് വേണ്ടി ആരും ദയവ് യാജിക്കരുത് എന്നും അദ്ദേഹം അഭ്യർത്ഥിച്ചു. ശിക്ഷ യഥാ വിധി നടക്കണം എന്ന് അദ്ദേഹം ആഗ്രഹിച്ചു. അദ്ദേഹം തന്റെ കർമ്മ ത്തിന് സത്യസന്ധരായ ഭാവി ചരിത്രകാരന്മാർ മൂല്യം കൽപ്പിക്കും എന്ന് പ്രവചിച്ചു.

വിവരണത്തിന്റെ അവസാനം ഉന്നതമായ വികാരങ്ങളെ ഓർമ്മ പ്പെടുത്തുന്ന ഭഗവത് ഗീതാ ശ്ലോകവും അഖണ്ഡ് ഭാരത് അമർ രഹേ വന്ദേമാതരം! എന്ന മുദ്രാവാക്യവും മുഴക്കി.

ജസ്റ്റിസ്. ഖോസ്ലെ തന്റെ ഓർമ്മക്കുറിപ്പിൽ എഴുതി–'' ശ്രോതാ ക്കൾ കണ്ണും കാതും കൂർപ്പിച്ചിരുന്നതായി അനുഭവപ്പെട്ടു. നാഥുറാം സംസാരിക്കാൻ തുടങ്ങിയപ്പോൾ അവിടമാകെ നിശബ്ദത പരന്നു. സ്ത്രീകളുടെ കണ്ണുകൾ നിറഞ്ഞൊഴുകി. പുരുഷന്മാർ ചുമയ്ക്കുക യും തൂവാല തിരയുകയും ചെയ്തു. ഇടയ്ക്കിടെയുള്ള തുമ്മലുകളും തൂവാലയാൽ അമർത്തപ്പെട്ട ചുമകളും ആ നിശബ്ദതയെ കൂടുതൽ ആഴമുള്ളതാക്കി മാറ്റി. ഞാൻ ഏതെങ്കിലും ഹോളിവുഡ് സിനിമയോ സംഭവബഹുലമായ നാടകമോ കാണുകയാണോ എന്ന് എനിക്ക് തോന്നിപ്പോയി.

എന്നിരുന്നാലും ബഹുഭൂരിപക്ഷം ജനങ്ങളാൽ കൊണ്ടുവന്ന നാഥുറാം നിരപരാധിയാണ് എന്നത് സംബന്ധിച്ച അപ്പീൽ പരിഗണി ക്കപ്പെടും എന്ന് കോടതിയിൽ കൂടിയിരുന്ന ജനങ്ങൾ വിശ്വസിച്ചിരു ന്നു എന്നതിൽ എനിക്ക് യാതൊരു സംശയവുമില്ല.

15 നവംബർ 1949 ന് നാഥുറാം ഗോഡ്സെയെയും നാരായൺ ആപ്തെയെയും തൂക്കിക്കൊല്ലുന്ന അംബാല സെന്റ്രൽ ജയിലിലെ സങ്കടകരമായ സംഭവത്തിലേയ്ക്കാണ് അവസാന അദ്ധ്യായം നമ്മളെ കൂട്ടിക്കൊണ്ട് പോകുന്നത്. രണ്ട് തടവുപുള്ളികളുടെയും കൈകൾ പിന്നിൽ കെട്ടിയ ശേഷം അവരെ പുറത്തിറക്കി. ഗോഡ്സെ മുന്നിൽ നടന്നു. അദ്ദേഹത്തിന്റെ നടത്തത്തിലുള്ള പതർച്ച അദ്ദേഹത്തിന്റെ മനസ്സിലെ ആകുലതയേയും പേടിയേയും കുറിച്ചു. അദ്ദേഹം അതി നെതിരെ പോരാടാനും ശക്തനായി നിൽക്കാനുമായി ഓരോ നിമിഷ ത്തിലും മുദ്രാവാക്യമായ ''അഖണ്ഡ് ഭാരത്'' (അവിഭജിത ഇൻഡ്യ).....

പിന്നിൽ ഇടറിയ കണ്ഠത്തോടെ ആപ്തെ ''അമർ രഹേ'' (എന്നും നിലനിൽക്കട്ടെ) എന്നും വിളിക്കുന്നുണ്ടായിരുന്നു. നാഥുറാമിന്റെ ശബ്ദം നേർത്തുവരുമ്പോഴുള്ള ആപ്തെയുടെ ഉയർന്ന ശബ്ദത്തിലൂള്ള മുദ്രാവാക്യം ഭീഭത്സമായ അന്തീരീക്ഷം സൃഷ്ടിച്ചു.... രണ്ട് പേർക്കും കൂടി ഒരൊറ്റ കഴുമരമാണ് തീർത്തിരുന്നത്. കുറുകെയുള്ള ദണ്ഡിൽ സമാന്തരമായി താഴെയ്ക്ക് തൂങ്ങുന്ന രണ്ട് കയറുകളുടെ തുമ്പിൽ രണ്ട് കുരുക്കുകൾ ഇട്ടിരുന്നു. നാഥുറാമിനെയും ആപ്തെയെയും ഇരുവശത്തുമായി നിർത്തി. കറുത്ത തുണികൊണ്ടുള്ള സഞ്ചികൾ തലയിലൂടെ കീഴോട്ട് കമഴ്ത്തി കഴുത്തിൽ കെട്ടി. കുരുക്കുകൾ ശരിയാക്കിയ ശേഷം ആരാച്ചാൽ പിന്നോട്ട് മാറുകയും കാലിനു കീഴെയുള്ള പലക മാറ്റുന്ന ദണ്ഡ് പിടിച്ച് വലിക്കുകയും ചെയ്തു.

മൃതശരീരങ്ങൾ ജയിൽ വളപ്പിൽ തന്നെ കത്തിക്കുകയും ചിത ഉഴുത് ചിതാഭസ്മം ഹഗ്ഗാർ നദിയുടെ വിജനമായ പ്രദേശത്ത് നിമജ്ജനം ചെയ്യുകയും ചെയ്തു.

ജസ്റ്റിസ് ജി.ഡി.ഖോസ്‌ലെ പഞ്ചാബ് ഹൈക്കോടതി ബെഞ്ചിൽ ഉണ്ടായിരുന്നതും വിധി പ്രസ്ഥാവിച്ച ജഡ്ജിമാരിൽ ഒരുവനുമാണ്. ആയതിനാൽ ഈ വിശദ്ധീകരണം ഗോപാൽ ഗോഡ്സെ പറഞ്ഞതിന്റെ ആവർത്തനമാണ് എന്നു തോന്നുമെങ്കിലും ഒഴിച്ചുകൂടാനാവാത്തതായതിനാൽ തുടർച്ചയ്ക്ക് വേണ്ടിയാണ് അപ്രകാരം ചെയ്തിട്ടുള്ളത്.

****ശുഭം****

‘‘ ശ്രോതാക്കൾ കണ്ണും കാതും കൂർപ്പിച്ചിരുന്നതായി അനുഭവപ്പെട്ടു. നാഥുറാം സംസാരിക്കാൻ തുടങ്ങിയപ്പോൾ അവിടമാകെ നിശബ്ദത പരന്നു. സ്ത്രീകളുടെ കണ്ണുകൾ നിറഞ്ഞൊഴുകി. പുരുഷന്മാർ ചുമയ്ക്കുകയും തൂവാല തിരയുകയും ചെയ്തു. ഇടയ്ക്കിടെയുള്ള തുമ്മലുകളും തൂവാലയാൽ അമർത്തപ്പെട്ട ചുമകളും ആ നിശബ്ദതയെ കൂടുതൽ ആഴമുള്ളതാക്കി മാറ്റി. ഞാൻ ഏതെങ്കിലും ഹോളിവുഡ് സിനിമയോ സംഭവബഹുലമായ നാടകമോ കാണുകയാണോ എന്ന് എനിക്ക് തോന്നിപ്പോയി.’’

- ജസ്റ്റിസ്. ജി.ഡി. ഖോസ്‌ല

കഴിഞ്ഞ അഞ്ച് ആഴ്ച്ചക്ക് മീതെയായി ഈ അപ്പീലുകൾ ഞങ്ങൾ കേൾക്കവെ നാഥുറാം എന്താണെന്ന് ഞങ്ങൾ പൂർണ്ണമായും കണ്ട് കഴിഞ്ഞു. പ്രത്യേകിച്ച് കഴിഞ്ഞ 8-9 ദിവസങ്ങളായി അദ്ദേഹം തന്റെ കേസ് സ്വയം വാദിക്കാൻ തുടങ്ങിയപ്പോൾ. കൂടാതെ ഇത്രയും കഴിവുള്ള ഒരു വ്യക്തി (എല്ലാം ഉപേക്ഷിച്ച്) ഇത്തരത്തിൽ ഒരാശയത്തിന് മുതിരുമെന്നത് എനിക്ക് വിശ്വസിക്കാനെ കഴിയുന്നില്ല.

-ജസ്റ്റിസ്. അച്ഛ്രു രാം

ഞാൻ ചെയ്ത പ്രവൃത്തിയുടെ നന്മയെ എല്ലാഭാഗത്തു നിന്നും വിമർശിച്ചാലും ചഞ്ചലമാക്കാൻ കഴിയില്ലന്ന ആത്മവിശ്വാസം എനിക്കുണ്ട്. സത്യസന്ധരായ ചരിത്രമെഴുത്തുകാർ ഭാവിയിൽ എന്റെ പ്രവൃത്തിയിലെ മൂല്യം കണ്ടെത്തും എന്നതിൽ എനിക്ക് യാതൊരു സംശയവുമില്ല.

-നാഥുറാം വിനായക് ഗോഡ്സെ

സ്വാതന്ത്ര്യം കിട്ടിയിട്ട് 45 വർഷം കഴിഞ്ഞ ഈ വേളയിൽ നാഥുറാം പറഞ്ഞതെല്ലാം സത്യമാണെന്ന് വീണ്ടും വീണ്ടും തെളിയിക്കപ്പെട്ടു കൊണ്ടിരിക്കുന്നു. അബദ്ധത്തിലായിരുന്നാലും അനാവശ്യമായിരുന്നാലും ആ ദൈർഘ്യം നിറഞ്ഞ പ്രസ്ഥാവനയിലുള്ളത് അല്ലാതെ മറ്റൊന്നും തന്നെ സ്വതന്ത്ര്യ ഇൻഡ്യയുടെ ചരിത്രത്തിന് പറയുവാനില്ല എന്നതാണ് സത്യം.

-വീരേന്ദർ മെഹ്റ

ISBN 978-1-329-97671-9
90000
9 781329 976719